# കലാകൗമുദി 855

ഫെബ്രുവരി 2, 1992

വില: 4 രൂപ












മുഖചിത്രം: മനുഷ്യന്റെ ക്രൂരതയുടെ മൗനസാക്ഷികൾ

കളർ ചിത്രം: ശ്രീ. രവിശങ്കർ

## നീർമാതളം പൂത്തകാലം

'എൻെറ ശരീരം മറ്റൊരുത്തിയിൽ നിന്നു കടംവാങ്ങി ഞാൻ ധരിച്ച കുപ്പായമാണെന്ന് ഒരു തോന്നൽ' ഞാൻ പറഞ്ഞു. ഇരുട്ടിൽനിന്ന് അമ്മമ്മയുടെ പൊട്ടിച്ചിരി ഉയർന്നു.'

തനിക്കുതന്നെ അപരിചിതമാവുന്ന ശരീരവുമായി കമല പതിന്നാലു കടക്കുകയാണ്. അമ്മമ്മയുടെ കട്ടിലിൽ അമ്മമ്മയെ കെട്ടിപ്പിടിച്ചു കിടക്കാൻ ഇനി തനിക്കാവില്ലല്ലോ എന്ന കമലയുടെ വിഷമം മനസ്സിലേക്കാഴ്ന്നിറങ്ങുന്നു. 'ആരോ കിണററിലേക്ക് ഇറക്കുന്ന ഒഴിഞ്ഞ പാട്ടപോലെ' ആ യാമം തീരുകയാണ്... പാരിജാതത്തിലൂടെ കാററ് വീശിയില്ല. കരിമ്പനയുടെ ഓലകൾ ചലിച്ചില്ല... പുതിയ ലജ്ജകളും പുതിയ സങ്കോചങ്ങളുമായി കൗമാരം ഉറങ്ങാൻ കിടന്നു... ഓ, എന്തൊരു കാലമായിരുന്നു അത്!

ഈ നീർമാതളം എന്നും മനസ്സിൽ പൂത്തുനില്ക്കും. തീവ്രമായ അസ്വസ്ഥതകളുടെ ഒരു പൂക്കാലം.

ആമിയോപ്പയ്ക്ക് നന്ദി.

സതീഷ്ബാബു പയ്യന്നൂർ
എസ്.ബി.ടി ഹെഡ് ഓഫീസ്
തിരുവനന്തപുരം-12.

### രണ്ട്

ശൈശവത്തിൻെറ സ്നിഗ്ദ്ധതയും ബാല്യത്തിൻെറ നിഷ്കളങ്കതയും കൗമാരത്തിൻെറ കുസൃതിയും ആവഹിച്ച നീർമാതളത്തിൻെറ വിശുദ്ധിപോലെ നാഗരികതയുടെയും ഗ്രാമീണതയുടെയും ഉൾത്തടങ്ങളിലെ അനുഭൂതി സാകല്യമാർന്ന ജീവിതത്തുടിപ്പുകളെ സാന്ദ്രമായ ഓർമ്മക്കുറിപ്പുകളിലൂടെ ആസ്വാദകമനസ്സിൽ നവചൈതന്യമാർന്ന ഒരനുഭവമാക്കി മാററിയ ശ്രീമതി മാധവിക്കുട്ടിക്ക് അകംനിറഞ്ഞ നന്ദി.

പി. മഹ്മൂദ്
മൂടാടി
കൊയിലാണ്ടി.

### മൂന്ന്

'നീർമാതളം പൂത്തകാലം' വായിച്ചു. വായനക്കാരനെ കൈപിടിച്ച് തൻെറ ബാല്യത്തിലേക്കു നയിക്കുന്ന മലയാളത്തിൻെറ പ്രിയപ്പെട്ട കഥാകാരിയോട് എങ്ങനെയാണ് നന്ദി പറയുക? ഓരോ ഭാഗവും ഒരു ചെറുകഥപോലെ വശ്യസുന്ദരവും പൂർണ്ണവുമായിരുന്നു. ഇത്രയും ഓർമ്മശക്തി അപാരം! രചനയോട് ഒരെഴുത്തുകാരി പുലർത്തുന്ന ആത്മാർത്ഥതയാണ് ഇതിനിത്രയും ചൈതന്യം പകരുന്നത്. അസാദ്ധ്യമായ കരവിരുതുതന്നെ. തീർച്ച!

'കടം വാങ്ങിയ ശരീരമാണെന്നു തോന്നുണ്ടോ കുട്ടിക്ക്?' എങ്കിൽ കുട്ടിയുടെ മനസ്സിന് മാററമില്ലെന്നു പറഞ്ഞ് അമ്മമ്മ ആശ്വസിക്കുമ്പോൾ വായനക്കാരൻെറ കണ്ണുകൾകൂടി നിറഞ്ഞുപോകുന്നു.

ഡോ. കെ.വി. ബൈജു
കാരേററ്
വാമനപുരം.






### നാല്

"ബാല്യകാലസ്മരണ"കൾ അവസാനിച്ചു. കുറെയേറെ നെടുവീർപ്പുകളും നൊമ്പരങ്ങളും അറിയാതൊഴുകിയെത്തി അൻപതിൽ അവസാനിച്ചുവല്ലോ? ആരെയും വിരൽചൂണ്ടി കാണിക്കാവുന്ന കഥാപാത്രങ്ങൾ ആരുമില്ലാതായിപ്പോയതിൽ ഖേദിക്കുന്നു.

മാധവിക്കുട്ടിക്ക് സ്നേഹാശംസകൾ.

"നീർമാതളം പൂത്തകാലം" അതും നന്നായിരിക്കുന്നു.

കലാകൗമുദിക്കും മാധവിക്കുട്ടിക്കും എൻെറ അഭിനന്ദനങ്ങൾ.

കെ.ഇ. സുബ്രഹ്മണ്യൻ
തൃത്താല, പാലക്കാട്.

### അഞ്ച്

'നീർമാതളം പൂത്തകാലം' അവസാനിച്ചത് നഷ്ടബോധത്തോടെ ഓർക്കുന്നു.

കഴിഞ്ഞ അമ്പതു ലക്കങ്ങളിലായി ശ്രീമതി മാധവിക്കുട്ടി ഭാവപുഷ്കലമായ കുട്ടിക്കാലത്തേക്ക് നമ്മെ കൂട്ടിക്കൊണ്ടു പോവുകയായിരുന്നു... ഇനി വാരികയുടെ താളുകളിൽ സുഖദായകമായ ആ വരികൾ വായിക്കാനാവുകില്ലെന്നോർക്കുമ്പോൾ ദുഃഖം.

വർഷങ്ങൾക്കുമുമ്പ്—അന്നവർ പറഞ്ഞ ഒരുകാര്യം ഞാൻ പ്രത്യേകിച്ചും ഓർക്കുന്നു...

വാക്കുകളുടെ ധ്വനിയറിഞ്ഞേ ഞാൻ എഴുതാറുള്ളു...

ഒരു തങ്കവള നിലത്തിട്ടാൽ കേൾക്കുന്ന ശബ്ദംപോലെ...

ലേഖിക യൗവനത്തിലെത്തിനില്ക്കുമ്പോൾ, ഇവിടെ ഓർമ്മക്കുറിപ്പുകൾ അവസാനിക്കുകയാണ്. മലയാളത്തിൽ സ്ത്രീകളെപ്പോലെ എഴുതുന്ന അപൂർവ്വം സ്ത്രീകളിൽ ഒരാളാണല്ലോ മാധവിക്കുട്ടി. വശ്യസുന്ദരമായ അവരുടെ വാക്കുകളിൽ യൗവനം പൂത്തുലഞ്ഞു നിന്നിരുന്ന നാളുകളിലെ ഓർമ്മകളും നമുക്കു ലഭിക്കുമെന്നാശിക്കാം. എന്തുകൊണ്ടെന്നാൽ അവരുടെ മനസ്സിന് ഇപ്പോഴും യൗവനമാണെന്ന് നാമറിയുന്നുണ്ടല്ലോ. ശ്രീമതി മാധവിക്കുട്ടിക്കും കലാകൗമുദിക്കും അഭിനന്ദനങ്ങൾ.

സുവർണ്ണൻ
ചീനാത്ത് ഹൗസ്
അളഗപ്പനഗർ-680302.

### ആറ്

മനസ്സിലെവിടെയോ മൂടിക്കിടന്നിരുന്ന ബാല്യകാലസ്മരണകളെ അയവിറക്കാനും ആസ്വദിക്കാനും അവസരം തന്ന 'നീർമാതളം പൂത്തകാലം' അവസാനിക്കാതിരുന്നെങ്കിൽ എന്ന് ആഗ്രഹിച്ചുപോകുന്നു. മാധവിക്കുട്ടിയുടെ മാത്രം സ്വന്തമായുള്ള ആ വള്ളുവനാടൻ ഗ്രാമ്യശൈലി കലിനാരായണൻനായരുടെയും പാറുക്കുട്ടിയുടെയും നാവിലൂടെ ഉതിരുമ്പോൾ മനസ്സ് വളരെ പിറകോട്ട് പോകുന്നു.

ആർ. വൈദ്യനാഥൻ
സിൻഡിക്കേററ് ബാങ്ക്
പാലക്കാട്.

### പ്രതിഷേധം

കലാകൗമുദി വാരികയിൽ 852-ാം ലക്കത്തിൽ വെടിയുണ്ടകൾകൊണ്ടൊരു കളി എന്ന എസ്. ജഗദീശ്ബാബുവിൻെറ റിപ്പോർട്ടിൽ ഇങ്ങനെപറയുന്നു. 144 സ്ട്രിക്റ്റായി ഇംപ്ളിമെൻറ് ചെയ്താൽ അത് കർഫ്യൂ ആകും മുഖ്യമന്ത്രിപറഞ്ഞാൽ എന്തു വിവരക്കേടും നീയൊക്കെ എഴുതുമോ? തൊട്ടടുത്ത ദിവസം പാലക്കാട്ട് എത്തിയ പ്രതിപക്ഷ നേതാവ് ഇ.കെ. നായനാർ പത്രസമ്മേളനത്തിൽ പൊട്ടിത്തെറിച്ചപ്പോഴും കലക്ടറുടെ പത്രസമ്മേളനത്തിൽ പത്രലേഖകർക്ക് പഞ്ചപുച്ഛമടക്കി കേട്ടിരിക്കേണ്ടി വന്നു.

പാലക്കാട്ടെ പത്രലേഖകരെപ്പററിയുള്ള മേൽപ്പറഞ്ഞ പരാമർശങ്ങളിൽ പത്രപ്രവർത്തക യൂണിയൻ പാലക്കാട് യൂണിററ് ശക്തിയായി പ്രതിഷേധിക്കുന്നു. വസ്തുതകൾ വളച്ചൊടിച്ചും വാസ്തവവിരുദ്ധവുമാണ് മേല്പറഞ്ഞ പരാമർശങ്ങൾ.

കേരള യൂണിയൻ ഒഫ് വർക്കിംഗ് ജേർണലിസ്ററ്സ്, പാലക്കാട് യൂണിററ്
സെക്രട്ടറി



എൻ.ആർ.എസ് ബാബു

# സർപ്പ സന്തതികൾ

യശഃശരീരനായ രാജീവ്ഗാന്ധിയുടെ പേരിൽ തിരുവനന്തപുരത്ത് ഒരു വിദ്യാഭ്യാസ—ശാസ്ത്ര—സാങ്കേതിക ഗവേഷണ കേന്ദ്രം തുടങ്ങിയിട്ടുണ്ട്. 'സി-ഡെസ്റ്റ്' എന്ന ചുരുക്കപ്പേരിൽ ഇതറിയുന്നു. കോൺഗ്രസ്—ഐ നേതാവ് ജി. കാർത്തികേയൻ എം.എൽ.എ.ആണ് ചെയർമാൻ. മുൻപ് കേരള സർവകലാശാലയിൽ പ്രോ-വൈസ് ചാൻസലറായിരുന്ന ഡോ: എ. സുകുമാരൻ നായർ ഡയറക്ടറും. കേന്ദ്ര സർക്കാരിലെ മാനവശേഷി വികസന വകുപ്പിൽ നിന്ന് വലിയ തോതിലുള്ള ധനസഹായം ഇതിനുണ്ട്. സംസ്ഥാന സർക്കാരിൻെറ ധനസഹായവും കാണണം. ഈ സ്ഥാപനം നടത്തുന്ന ഒരു ഡിപ്ളോമാ കോഴ്സിന് അംഗീകാരം നൽകുന്ന കാര്യം കേരള സർവകലാശാലയ്ക്കു മുന്നിൽ വന്നപ്പോൾ വൈസ് ചാൻസലർ ടി.എൻ. ജയചന്ദ്രൻ രാജീവ്ഗാന്ധിയെ അധിക്ഷേപിച്ചു സംസാരിച്ചതായി ചില യുവ കോൺഗ്രസ്—ഐക്കാരുടേതായ പ്രസ്താവനകണ്ടു. അതിൽ പറയുന്നതുപോലൊരു സംഭവമേ ഉണ്ടായിട്ടില്ലെന്നു വ്യക്തമാക്കിക്കൊണ്ടുള്ള വൈസ് ചാൻസലറുടെ പ്രസ്താവവും കണ്ടു.

വൈസ് ചാൻസലറുടെ കസേരയിലിരിക്കുന്നതുകൊണ്ട് തനിക്കിനി ആരെയും എന്തും പറയാം എന്നു ധരിച്ചുകളയുന്ന വങ്കച്ചാരാണ് ടി.എൻ. ജയചന്ദ്രൻ എന്ന് അദ്ദേഹത്തിന് ശത്രുക്കളുണ്ടെങ്കിൽ അവർ പോലും പറയാനിടയില്ല. വൈസ് ചാൻസലറുടെ കസേരയാണ് പരമപദം എന്നു കരുതി ബയോഡാറ്റയും ചേപ്പിലിട്ട് കുടമണിയും കിലുക്കി മന്ത്രിമന്ദിരങ്ങളിൽ കാവൽ കിടക്കുന്ന കുറേ ഡോക്ടറേറ്റ്ധാരികൾ ഇവിടെയുണ്ടല്ലോ. ആ ഗണത്തിലും ജയചന്ദ്രൻ പെടുമെന്നു തോന്നുന്നില്ല.

കോഴിക്കോട് സർവ്വകലാശാലയുടെ വൈസ് ചാൻസലറായും ഉന്നത വിദ്യാഭ്യാസ വകുപ്പിൻെറ സെക്രട്ടറിയും കമ്മിഷണറുമായുമൊക്കെ ജോലിനോക്കി നിഷ്പക്ഷവും സത്യസന്ധനുമെന്ന് പേരെടുക്കാൻ ഈ ഐ.എ.എസ്. ഉദ്യോഗസ്ഥനു കഴിഞ്ഞിട്ടുണ്ട്. ഇത്തരത്തിലുള്ള ഒരാൾ, കാലത്തെത്തന്നെയും വിറങ്ങലിപ്പിച്ചുകളഞ്ഞ രക്തസാക്ഷിത്വം കൊണ്ട് അനശ്വരതയിലേക്ക് ഉയർന്നു നില്ക്കുന്ന രാജീവ്ഗാന്ധിയെ ഇപ്പോൾ അധിക്ഷേപിക്കത്തക്ക വിവരക്കേടും ഔദ്ധത്യവും കാണിച്ചു എന്നാണ് ആരോപണം. ഇതുപറയുന്നത് നാടുവാഴിത്തമ്പുരാക്കളുടെ ഇളമുറകളാണെന്ന കാര്യമോർക്കുമ്പോഴാണ് സംഗതിക്ക് ഗൗരവമുണ്ടാകുന്നത്. സർവകലാശാലയിൽ വച്ച് ടി.എൻ. ജയചന്ദ്രൻ രാജീവ്ഗാന്ധിയെ എന്തുചെയ്തു എന്ന് തിരക്കാൻ തോന്നുന്നത്.

രാജീവ്ഗാന്ധിയുടെ പേരിലുള്ള സി-ഡെസ്റ്റ് മാർക്കറ്റിംഗ് മാനേജ്മെൻറിൽ ഒരു ഡിപ്ളോമ കോഴ്സ് നടത്തുന്നുണ്ട്. ഈ ഡിപ്ളോമ പബ്ളിക് സർവീസ് കമ്മിഷൻ മുഖേനയുള്ള നിയമനങ്ങൾക്ക് അംഗീകൃത യോഗ്യതകളിലൊന്നാകണമെന്ന് സി-ഡെസ്റ്റുകാർ സംസ്ഥാന സർക്കാരിനെഴുതി. ഇമ്മാതിരി കാര്യങ്ങൾ വരുമ്പോൾ സർവകലാശാലയുടെ അഭിപ്രായം സർക്കാർ തേടാറുണ്ട്. അങ്ങനെ സർക്കാരിൽ നിന്ന് സർവകലാശാലയ്ക്ക് ഒരു കത്തു കിട്ടി. സി-ഡെസ്റ്റിൻെറ ഡിപ്ളോമ പി.എസ്.സി. നിയമനത്തിനുള്ള യോഗ്യതകളിലൊന്നായി അംഗീകരിക്കുന്നതിനെപ്പറ്റി എന്താണഭിപ്രായം? ഈ ഡിപ്ളോമയ്ക്കു സമാനമായുള്ള മറ്റു വല്ലതും സർവകലാശാലയ്ക്ക് ചൂണ്ടിക്കാണിക്കാനുണ്ടോ? സർക്കാർ ഇങ്ങനെ ചോദിച്ചു.

നടപടി ക്രമമനുസരിച്ച് സർവകലാശാല ഈ കത്ത് ഉടനെ കോമേഴ്സ് വകുപ്പിൻെറ ബോർഡ് ഒഫ് സ്റ്റഡീസ് ചെയർമാനു വിട്ടു. അദ്ദേഹമാണ് ആദ്യാഭിപ്രായം പറയേണ്ടത്. ഡിപ്ളോമയ്ക്ക് അംഗീകാരം നൽകാവുന്നതാണെന്ന് അദ്ദേഹം വൈസ് ചാൻസലറെ അറിയിച്ചു. കോഴ്സുകളുടെ അംഗീകാരവും മറ്റും തീരുമാനിക്കേണ്ടത് അക്കാഡമിക്ക് കൗൺസിലാണ്. ഈ കൗൺസിലിൻെറ സ്റ്റാൻഡിംഗ് കമ്പിനിയാണ് ഡീൻമാരുടെ കൗൺസിൽ. പതിനഞ്ചോ പതിനാറോ ഫാക്കൽറ്റി ഡീൻമാരാണ് ഇതിലെ അംഗങ്ങൾ. കഴിഞ്ഞ ഡിസംബർ 7-നു കൂടിയ ഡീൻസ് കൗൺസിൽ യോഗത്തിൽ സി-ഡെസ്റ്റു കാര്യം ബോഡ് ഒഫ് സ്റ്റഡീസ് ചെയർമാൻെറ അഭിപ്രായം സഹിതം വൈസ് ചാൻസലർ വച്ചു. സി-ഡെസ്റ്റ് സർവകലാശാല വല്ലതുമാണോ, അതിൻെറ സ്റ്റാറ്റസ് സംബന്ധിച്ച രേഖകളെന്ത് തുടങ്ങിയ ചോദ്യങ്ങൾ ചില ഡീൻമാരിൽ നിന്നുതന്നെ ഉണ്ടായി. അതിനാൽ അക്കാര്യങ്ങൾകൂടി ചോദിച്ചു വാങ്ങിയ ശേഷം നൽകാം സർക്കാരിൻെറ കത്തിനുള്ള മറുപടി എന്ന് വൈസ് ചാൻസലർ നിർദ്ദേശിച്ചു. അത് ഏകകണ്ഠമായിത്തന്നെ ഡീൻമാർ തലകുലുക്കി സമ്മതിക്കുകയും ചെയ്തു. ഇതനുസരിച്ചുള്ള കത്തും ഉടനെ സർവകലാശാലാ രജിസ്റ്റർ സർക്കാരിനയച്ചു.

രാജീവ്ഗാന്ധിയെ വൈസ് ചാൻസലർ അധിക്ഷേപിച്ചു എന്ന് ഈ ജനുവരി മദ്ധ്യത്തിൽ കണ്ടുപിടിച്ചിരിക്കുന്നത് ഡിസംബർ ആദ്യം നടന്ന ഡീൻസ് കൗൺസിൽ യോഗ നടപടികൾ വച്ചുകൊണ്ടായിരിക്കണമല്ലോ. പ്രൊഫസർമാരും വകുപ്പുമേധാവികളും പി.വി.സി.യും വി.സി.യുമടങ്ങുന്ന ഡീൻസ് കൗൺസിലിൽ എന്താണ് നടന്നതെന്ന കാര്യം അതിൽ പങ്കെടുത്ത ഓരോരുത്തർക്കും ബോദ്ധ്യമുള്ളതാണല്ലോ. അതിലെ തീരുമാനമാണെങ്കിൽ അവരുടെ ഏകകണ്ഠ തീരുമാനവുമാണ്. എന്നിരിക്കെ വൈസ് ചാൻസലർ ജയചന്ദ്രനെതിരെ ഒരു മാസം കഴിഞ്ഞ് ആക്ഷേപവുമായി ഇറങ്ങാൻ അങ്ങനെ ഇറങ്ങിയവരെ പ്രേരിപ്പിച്ചതെന്ത്?

ഉത്തരം തേടി അലയേണ്ടതായൊന്നുമില്ല. കേരള സർവകലാശാലയിൽ പുതിയ വൈസ് ചാൻസലറെ നിയമിക്കാൻ പോകുന്ന ഘട്ടമാണിത്. ഇപ്പോൾ ആ കസേരയിലിരിക്കുന്ന ടി.എൻ. ജയചന്ദ്രൻ തന്നെ അവിടെ സ്ഥിരമായിക്കളയുമോ എന്ന് ചിലർക്ക് ആധി തുടങ്ങി. പ്രത്യേകിച്ചും വൈസ് ചാൻസലറാവാനുള്ള മോഹം മൂത്ത് ഭ്രാന്തുപോലായ ചില ഡീൻമാർക്കും മറ്റു ചിലർക്കും ഈ ആധിയും ജാതിക്കുശുമ്പും ചേർന്നപ്പോൾ രൂപമെടുത്തതാണ് രാജീവ്ഗാന്ധിയെ വൈസ് ചാൻസലർ അധിക്ഷേപിച്ചതായുള്ള പത്രപ്രസ്താവന. മിത്രങ്ങളെ സഹായിക്കാനും അസൗകര്യങ്ങളെയും അശ്രീകരങ്ങളെയും ഒഴിവാക്കാനും തരംപോലെ ഇവിടത്തെ ചില പ്രമാണികൾ എടുത്തു പ്രയോഗിക്കാറുള്ള ഒളിയമ്പാണ് പ്രസ്താവനാരൂപത്തിൽ ജനമദ്ധ്യത്തിലവതരിപ്പിച്ചത്. അധികാരത്തിൻെറ ചന്ദനക്കാട്ടിൽ പതുങ്ങിക്കിടക്കുന്ന ചില സർപ്പ സന്തതികൾ ആ പ്രസ്താവന ഏറ്റെടുത്തതോടെ ജോലി എളുപ്പവുമായി.

'രാജീവ്ഗാന്ധിയെ അധിക്ഷേപിച്ച ഒരാൾ' എന്നുകേട്ടാൽ വൈസ് ചാൻസലർ സ്ഥാനത്തുപോയിട്ട് പ്യൂൺ സ്ഥാനത്തുപോലും ഇരുത്താമോ അയാളെ? ഈ ചോദ്യത്തിൻെറ പുകമറ ഉയർത്തുകയാണ് 'അധിക്ഷേപ' പ്രസ്താവന വഴി ഇപ്പോൾ ഉണ്ടായിരിക്കുന്നത്.

ദേശീയ നേതാക്കളുടെ പേരിട്ടു പോയാൽ ആ സ്ഥാപനത്തിന് ആ നേതാക്കൾക്കെന്നപോലെയുള്ള പരിഗണന ലഭിക്കണമെന്നു ശഠിക്കുന്നത് പരിഹാസ്യമായ ഒരു വാസനയാണ്. മഹാത്മാഗാന്ധിയുടെ പേരിട്ട എത്രയോ റോഡുകളെ ദിവസവും ജനങ്ങളിട്ടു ചവിട്ടുകയും തല്ലിത്തകർത്തുകയും തുപ്പിയും മറ്റും നാറ്റുകയും ചെയ്യുന്നു! ആർക്കും ഒരു വിഷമവും തോന്നാറില്ല. കാരണം ആ റോഡുകളുടെ 'മുതലാളി' മഹാത്മജിയല്ലെന്നും ഏതോ നഗരസഭയോ പഞ്ചായത്തോ കടംകേറി മുടിയുന്ന സർക്കാരോ ആണെന്നും ജനങ്ങൾക്കറിയാം.

രാജീവ്ഗാന്ധിയെക്കുറിച്ചുള്ളത് മഹനീയ സ്മരണയാണ്. എങ്കിലും, ആ പേരിട്ട് അവതരിപ്പിക്കപ്പെടുന്നവയെല്ലാം മഹനീയം എന്നു കരുതേണ്ടിവരുന്നത് പരമ നിസ്സഹായമായ സ്ഥിതിയാണ്. ചക്രവർത്തിക്ക് സൗരഭ്യമുള്ളതുകൊണ്ട് ചക്രവർത്തിയുടെ കാഷ്ഠവും സുരഭിലമെന്ന് കരുതിയ ചൈനയിലെ ചക്രവർത്തി ഭരണകാലം ഇവിടെ പുനരാവിഷ്കരിക്കേണ്ട കാര്യമുണ്ടോ?

അബു എബ്രഹാം



# മോസ്കോ കീഴടക്കാൻ സുവിശേഷപ്പട



റഷ്യയിൽ കമ്മ്യൂണിസ്റ്റ് വ്യവസ്ഥിതിയുടെ തകർച്ചയെ മുതലാളിത്തത്തിന്റെ വിജയമായി ലോകമെമ്പാടുമുള്ള കാർഡ്-കാരീയിംഗ് ക്യാപ്പിറ്റലിസ്റ്റുകളും ക്രിസ്തുവിന്റെ വിജയോത്സവമായി സുവിശേഷ പ്രബോധകരായ ക്രിസ്ത്യാനികളും എടുത്തിരിക്കുകയാണല്ലോ.

ഇക്കഴിഞ്ഞ പല മാസങ്ങളായി, മുഖ്യമായും യുണൈറ്റഡ് സ്റ്റേറ്റ്സിൽ നിന്നുള്ള സുവിശേഷ പ്രബോധകരുടെ അക്ഷരാർത്ഥത്തിലുള്ള അധിനിവേശത്തിനു വിധേയമായിരിക്കുകയാണ് മോസ്കോ. സമാനസംഘടനയായ മോസ്കോ ക്രിസ്ത്യൻ ചർച്ച് ആകട്ടെ ഈ കടന്നേറ്റക്കാരുമായി കൈകോർത്തിരിക്കുകയാണ്. ഇപ്പോൾ ഏതാണ്ട് ആയിരം സ്ഥിരാംഗങ്ങളേ തങ്ങളോടൊപ്പമുള്ളുവെങ്കിലും 'ദശലക്ഷക്കണക്കിന് ആത്മാക്കളെ ക്രിസ്തുവിലേക്കാനയിക്കാ'മെന്ന് മോസ്കോ സുവിശേഷകർ പ്രത്യാശിക്കുന്നു.

'അമേരിക്കൻ സുവിശേഷ പ്രബോധകരുടെ ആവേശത്തിന് അതിരില്ല' എന്നാണ് ലണ്ടൻ സൺഡേ ടൈംസ് ലേഖകൻ മോസ്കോയിൽനിന്ന് ഈയിടെ എഴുതിയത്. കുപ്രസിദ്ധ. അമേരിക്കൻ മതപ്രാസംഗികൻ ജിമ്മി സ്വാഗർട്ട് പ്രത്യക്ഷപ്പെടുന്ന വീഡിയോ ടേപ്പുകൾ ഞായറാഴ്ച തോറും റഷ്യൻ പരിഭാഷാ കുറിപ്പുകളോടെ സംപ്രേഷണം ചെയ്യുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടി അതിന്റെ വൻസമ്മേളനങ്ങൾ ചേരാനുപയോഗിച്ചിരുന്ന ക്രെംലിനിലെ പാലസ് ഒഫ് കോൺഗ്രസ്സിൽ ഈയിടെ ഒരു സുവിശേഷ ഗായകസംഘം സംഗീതപരിപാടി അവതരിപ്പിക്കുകയുണ്ടായി.

വൻപ്രതീക്ഷകൾ വച്ചുപുലർത്തുന്ന സുവിശേഷ പ്രബോധകരുടെ ഒരു നേതാവാണ് ലൂസിയാനയിൽ നിന്നുള്ള ജോൺ വാൻഡെ റിയേറ്റ്. അനുയായികളെ കൂടുതലായി പിടിക്കാനും മത്സരം ഒഴിവാക്കാനുമായി 'ആത്മീയ വലകൾ' വീശാൻ അദ്ദേഹത്തിന് പദ്ധതിയുണ്ട്. 'പൗരസ്ത്യമതങ്ങളുടെയും കപട വിശ്വാസങ്ങളുടെയും കടന്നേറ്റമാണ് ഞങ്ങളുടെ പ്രശ്നം. അദ്ദേഹം പറയുന്നു. 'ഹരേ കൃഷ്ണക്കാരും ബുദ്ധമതക്കാരും ക്രിസ്തുവിനെ നിഷേധിക്കുന്ന മറ്റു മതവിശ്വാസങ്ങളുമൊക്കെ ഇവിടെയുണ്ട്'. ജീവകാരുണ്യത്തോടെ അദ്ദേഹം കൂട്ടിച്ചേർക്കുന്നു, 'ജനാല തുറന്നിട്ടാൽ ധാരാളം ശുദ്ധവായു ലഭിക്കും. കൂടെ ഏതാനും കൊതുകുകളും വന്നെന്നിരിക്കും. അക്രൈസ്തവ മതങ്ങളെ ആ മനുഷ്യൻ 'പൗരസ്ത്യം' എന്നു വിശേഷിപ്പിക്കുന്നത് ആനുഷംഗികമായി ശ്രദ്ധിക്കൂ. ഇതു കേട്ടാൽ തോന്നും, യെരുശലേം ലൂസിയാനയിലാണെന്ന്!

റഷ്യയിൽ ക്രിസ്തുമതത്തെ കമ്മ്യൂണിസ്റ്റ് ഭരണകൂടം കർക്കശമായും നിരുത്സാഹപ്പെടുത്തിയിരുന്നുവെങ്കിലും അതിനെ ഒരിക്കലും നിരോധിച്ചിരുന്നില്ല. സോവിയറ്റ് ഭരണത്തിൻ കീഴിൽ ഉപയോഗപ്പെടുത്തിയിരുന്നില്ലായെങ്കിലും വളരെ നല്ല നിലയിൽ സംരക്ഷിച്ചിരുന്ന ക്രെംലിനിലുള്ളതടക്കം പല ചർച്ചുകളും ഞാൻ സന്ദർശിച്ചിട്ടുള്ളതാണ്. പ്രവർത്തിച്ചിരുന്ന ചർച്ചുകളിൽ ഹാജർനില വിരളമായിരുന്നു, ആരാധനയ്ക്കെത്തുന്നവരിൽ മിക്കവരും തീരെ പ്രായം ചെന്നവരായിരുന്നു.



അവിശ്വാസിയാണെന്നിരിക്കിലും ഞാൻ ഈ ചർച്ചുകളുടെ മനോഹാരിതയെ വിസ്മയത്തോടെ ദർശിച്ചിരുന്നു. വൃദ്ധരും ദീനരും മൗനമായി പ്രാർത്ഥിക്കുന്ന കാഴ്ചകണ്ട് എന്റെ മനസ്സലിയാറുണ്ട്. നല്ലതു ഭവിക്കട്ടെ എന്നു ആശിക്കുകയും ചെയ്യും. അതിഭക്തിയും പ്രസംഗത്തിന്റെ ഊറ്റവും സത്യത്തിലുള്ള ആ ഉറപ്പും മതപരിവർത്തന വ്യഗ്രതയുമാണ് എനിക്ക് സഹിക്കാത്തത്. മുഖ്യമായും ക്രിസ്തുമതവും ഇസ്ലാംമതവും പോലുള്ള ഏക-ദൈവ വിശ്വാസമതങ്ങളെന്നറിയപ്പെടുന്നവയിലാണ് ഈ ലക്ഷണങ്ങൾ കൂടുതലായി കാണാവുന്നത്. ക്രിസ്ത്യൻ, ഇസ്ലാമിക് വിഭാഗങ്ങൾ നടത്തുന്ന വിശ്വാസപരവും രാഷ്ട്രീയവുമായ തമ്മിൽപ്പോരുകളുടെ തീതിവച്ചുനോക്കുമ്പോൾ ഈ മതങ്ങളെ ഏക-ദൈവ വിശ്വാസങ്ങളെന്നു വിളിക്കാൻ സാധിക്കുമോ എന്ന് ആരും അദ്ഭുതപ്പെട്ടുപോകും.

കുറഞ്ഞത് ആയിരം വർഷം പഴക്കമുള്ള ഒരു പ്രാചീന സമീപനമാണ് റഷ്യൻ ഓർത്തഡോക്സ് സഭ. കേരളത്തിലെ സുറിയാനി സഭയും ഗ്രീക്ക് ഓർത്തഡോക്സ് സഭയും എങ്ങനെ ഒരു പ്രദേശത്തിന്റെ സാംസ്കാരികാംശമായോ അതുപോലെ തന്നെയാണ് റഷ്യൻ ഓർത്തഡോക്സ് സഭയും റഷ്യൻ സംസ്കാരത്തിന്റെ ഭാഗമായത്. അറുപതു ദശലക്ഷം ആളുകൾ അനുയായികളായുണ്ടെങ്കിലും പാശ്ചാത്യ നാടുകളിൽനിന്നുള്ള സുവിശേഷകരുടെ നുഴഞ്ഞുകയറ്റത്തിന്റെ കാര്യത്തിൽ വലിയ അങ്കലാപ്പിലാണ് ആ സഭ. കമ്മ്യൂണിസത്തിന്റെ ഇരുണ്ട യുഗത്തിൽനിന്ന് പുറത്തുവരാൻ കഴിഞ്ഞ തങ്ങൾക്കിനി മറ്റൊരുതരം വിശ്വാസഭ്രാന്തിന്റെ ആക്രമണങ്ങളെ ചെറുക്കേണ്ടതായി വന്നിരിക്കുകയാണെന്ന് സഭാനായകർ ഭയപ്പെടുന്നു.

പതിന്നാലാം നൂറ്റാണ്ടുമുതൽക്കുതന്നെ റഷ്യാക്കാർ പാശ്ചാത്യ നാടുകളിൽനിന്നുള്ള രാഷ്ട്രീയവും മതപരവുമായ കടന്നേറ്റങ്ങളെ ചെറുത്തുപോന്നിരുന്നു. പതിനാറാം നൂറ്റാണ്ടന്ത്യത്തിൽ, മുൻപ് ഓർത്തഡോക്സ് ക്രിസ്ത്യാനികളായിരുന്ന റഷ്യയുടെ പടിഞ്ഞാറൻ അരികുകളിലെ ജനങ്ങൾ റോമൻസഭയുമായി ചേർന്നപ്പോൾ ഇംപൊസിഷൻ വന്നു. തുടർന്നുള്ള നൂറ്റാണ്ടുകളിൽ, വർദ്ധിച്ച സൈനികശക്തി ഉപയോഗിച്ച് റഷ്യയ്ക്ക് പാശ്ചാത്യ മേധാവിത്വത്തിൽ കിടന്നിരുന്ന ഭൂപ്രദേശങ്ങളെ തിരിച്ചുപിടിക്കാൻ കഴിഞ്ഞുവെങ്കിലും അവിടങ്ങളിലെ റഷ്യൻ ജീവിതത്തിൽ ഒരു പരിധിവരെ പാശ്ചാത്യവൽക്കരണം സംഭവിച്ചതിനെ തടയാൻ സാധിച്ചില്ല.

ശേഷം 43-ാംപേജിൽ



എം.പി.നാരായണപിള്ള



# മെയ്യനങ്ങിജ്ജീവിക്കാൻ പഠിക്കുക



ഇതൊരു സംഭവകഥയാണ്.

നായകൻ എന്റെ വളരെ അടുത്ത സുഹൃത്താണ്. അതുകൊണ്ടുതന്നെ അദ്ദേഹത്തിന്റെ കാര്യങ്ങളൊക്കെ എനിക്കറിയാം—എന്റെ കാര്യങ്ങൾ പുള്ളിക്കും.

പുള്ളിക്കാരൻ കുറച്ചുദിവസം മുമ്പ് പളനിക്ക് പോയി. കുരങ്ങന്മാരെ വെട്ടിച്ച്, നൂറുകണക്കിന് പടികൾ കയറി ദർശനം നടത്തി. അതുകഴിഞ്ഞ് ഹോട്ടലിൽ വന്ന് വിശ്രമിക്കുമ്പോഴാണ് സംഭവം നടക്കുന്നത്.

അകാരണമായി ശ്വാസംമുട്ടലും ക്ഷീണവും ഛർദ്ദിയുമൊക്കെ തുടങ്ങി. ഹൃദയം സൂക്ഷിക്കണമെന്ന ഉപദേശപ്രകാരം ഡിസ്പിരിനും മററും കഴിക്കുന്നയാളാണ്. പോരെങ്കിൽ പാരമ്പര്യമായി കിട്ടിയ പ്രമേഹവും. ദിവസം നാല്പതു യൂണിറേറാ നാല്പത്തഞ്ചു യൂണിറേറാ ഇൻസുലിൻ കുത്തിവയ്ക്കുന്നുണ്ട്.

സാധാരണഗതിയിൽ ഇത്രയും മതി, ആശുപത്രിയിൽ കയറാനും ഇൻറൻസീവ് കെയർ യൂണിററിൽ തടവുശിക്ഷയ്ക്കിരയാകാനും. ഭാഗ്യത്തിന് അദ്ദേഹത്തിന്റെ ഭാര്യ കൂടെയുണ്ടായിരുന്നു. ബിരുദാനന്തരബിരുദങ്ങളെടുത്ത അലോപ്പതിക്കാരിയാണെങ്കിലും കോമൺസെൻസ് നഷ്ടപ്പെട്ടിട്ടില്ലാത്ത ഭാര്യ ഉടനെതന്നെ ഒരു നാരങ്ങാവെള്ളം വരുത്തി നിറയെ പഞ്ചസാരയിട്ട് അദ്ദേഹത്തെ കുടിപ്പിച്ചു.

നിമിഷങ്ങൾക്കകം പുള്ളിയുടെ സകല അസുഖങ്ങളും മാറി. പൂർവോന്മേഷവാനായി.

എന്താണിവിടെ സംഭവിച്ചത്?

ആവശ്യത്തിലധികം ഇൻസുലിൻ ശരീരത്തിൽ കയററിയതിൻ ഫലമുണ്ടായ 'ഹൈപോഗ്ളൈസിമീയ' എന്ന് അലോപ്പതിക്കാർ പറയുന്ന അസുഖമാണ്. പഞ്ചസാരവെള്ളം ചെന്നപ്പോൾ ടി ഇൻസുലിനെ നേരിടാനുള്ള മറുമരുന്നുണ്ടായി.

(യശശ്ശരീരനായ ദാമോദരമേനോന് ഇലക്ഷൻ പ്രചരണത്തിനിടയിൽ ബോധക്ഷയമുണ്ടായതും ഒരു കരിക്കിൻവെള്ളം കൊടുത്ത് രക്ഷിച്ചതുമായ സംഭവം ലീലാദാമോദര മേനോന്റെ പുസ്തകത്തിൽ വായിച്ചത് വായനക്കാർ ഓർമ്മിക്കുന്നുണ്ടാകും.)

ഇവിടെ സാധാരണമട്ടിൽ നമ്മുടെ ബുദ്ധി പ്രയോഗിച്ച് നോക്കുക. (അലോപ്പതിക്കാരെപ്പോലെ ആലോചിക്കരുത്. ഹൈപോഗ്ളൈസിമീയയുടെ ലക്ഷണം കണ്ടാൽ പഞ്ചസാര കഴിക്കണമെന്നാണല്ലോ അവർ സ്ഥിരം പറയുന്നത്.)

അലോപ്പതിയുടെ ഫിലോസഫിയിൽ വിശ്വസിക്കാത്ത നമ്മുടെ ബുദ്ധി നേരെ മറിച്ച് വേണം കാണാൻ.

പളനിമല കയറിയ എന്റെ സുഹൃത്തും ഇലക്ഷൻ പ്രചരണത്തിന് വീടുതോറും കയറിയിറങ്ങിയ ദാമോദരമേനോനും പതിവിലധികം കായികാദ്ധ്വാനം നടത്തുകയായിരുന്നു—ആ പ്രത്യേകദിവസം. കൂടുതൽ കായികാദ്ധ്വാനം നടത്തുന്ന ദിവസം പതിവിലും കുറവ് ഇൻസുലിന്റെ ആവശ്യമേയുള്ളൂ. ഇത് മുൻകൂട്ടി മനസ്സിലാക്കി ആ ദിവസം കാലത്ത് പതിവിലും പാതി ഇൻസുലിനേ കുത്തിവച്ചുള്ളൂവെങ്കിൽ ഈ ഹൈപോഗ്ളൈസിമീയ വരില്ലായിരുന്നു. പ്രമേഹത്തിന് അലോപ്പതി ചികിത്സ നടത്തുന്നവർ വേറൊരു കാര്യം കൂടി ഓർത്തിരിക്കുക. മരുന്നുകളിൽവച്ച് യാതൊരുവിധ ആപത്തുമില്ലാത്തത് ഇൻസുലിനാണ്. വായിലൂടെ കഴിക്കുന്ന ഗുളികകൾ വിഷമാണ്. ഈ ഗുളികകളുടെ പ്രവർത്തനത്തെപ്പററി ഇത് പ്രിസ്ക്രൈബ് ചെയ്യുന്ന ഡോക്ടർമാർക്കുപോലും വേണ്ടത്ര അറിയില്ല. പാൻക്രിയയെ ഉദ്ദീപിക്കുന്നു എന്ന് പറയുമ്പോൾ "എങ്ങനെയാണ് ഉദ്ദീപിപ്പിക്കുന്നത്" എന്ന ചോദ്യത്തിന് വ്യക്തമായ മറുപടി ഇനിയുമില്ല. ഇൻസുലിൻ കുത്തിവയ്ക്കാൻ നിവർത്തിയില്ലാത്ത അന്ധരും പാർകിസൺ ഡിസീസു പിടിച്ചവരും മാത്രം ഗുളിക കഴിച്ചാൽ മതി.

വീണ്ടും വിഷയത്തിലേക്ക്.

എന്റെ സുഹൃത്തിന്റെയും ദാമോദര മേനോന്റെയും കഥകളിൽനിന്ന് മറെറാരു കാര്യംകൂടി വ്യക്തമാകുന്നു. കായികാദ്ധ്വാനം ഇൻസുലിനുള്ള ഇവരുടെ ആവശ്യം കുറച്ചു. എന്റെ സുഹൃത്ത് ദിവസവും പളനിമല കയറിയിരുന്നെങ്കിൽ ഇപ്പോൾ കുത്തിവയ്ക്കുന്നതിന്റെ പാതി ഇൻസുലിൻ മതി. കാലത്തും വൈകുന്നേരവും പളനിമല കയറി മുരുകന്റെ ദർശനം നടത്തിയാൽ ഒരുപക്ഷേ ഇൻസുലിന്റെ ആവശ്യം തന്നെയുണ്ടാവില്ല.

അതായത് പാൻക്രിയകളുടെ ഇൻസുലിൻ ഉല്പാദിപ്പിക്കാനുള്ള ശക്തി പൂർണ്ണമായി നഷ്ടപ്പെട്ടിട്ടില്ലാത്ത ബഹുഭൂരിപക്ഷം പ്രമേഹരോഗികൾക്കും ശാരീരികാദ്ധ്വാനം മാത്രം വർദ്ധിപ്പിച്ചാൽ രോഗത്തിൽനിന്ന് പൂർണ്ണമായ വിമുക്തി നേടാം.

കഥാപാത്രമായ എന്റെ സുഹൃത്ത് ഒരു കമ്പനിയുടെ മാനേജിംഗ് ഡയറക്ടറാണ്. തന്റെ അച്ഛന് പ്രമേഹമുണ്ടായിരുന്നു; സഹോദരന്മാർക്ക് പ്രമേഹമുണ്ട്; അതുകൊണ്ടിത് പാരമ്പര്യമാണ് എന്ന വിശ്വാസത്തിന്റെ പുറത്തദ്ദേഹം ചെയ്യേണ്ടത് പലതും ചെയ്യുന്നില്ല. പൂർണ്ണമായി പുകവലി നിറുത്തി. (അതിനുശേഷം പുകവലിക്കില്ലാത്ത ദൂഷ്യങ്ങളൊന്നുമില്ല. എന്റെ പ്രശ്നത്തിനും കാരണം പുകവലിയാണെന്നുപറഞ്ഞ് എന്നെ ഗുണംപിടിപ്പിക്കാനുള്ള ശ്രമമാണ്! ഹഠയോഗത്തിലെ നേതിക്രിയകൾ പതിവായി ചെയ്താൽ പുകവലിയുടെ ദൂഷ്യങ്ങൾ ഒട്ടുമുക്കാലും ഇല്ലാതാക്കാമെന്ന് ഞാൻ പഠിച്ചു!)

പളനിയിൽ കയറിയ ദിവസത്തെ അനുഭവത്തിന്റെ വെളിച്ചത്തിൽ എന്റെ സുഹൃത്ത് പ്രമേഹം സ്വയം ചികിത്സിക്കാൻ ശ്രമിച്ചാൽ പ്രശ്നം തീരില്ലേ? ഉദാഹരണത്തിന് ഒരു മണിക്കൂർ വ്യായാമം ചെയ്യുന്നതു കൂടാതെ സദാ എന്തെങ്കിലും ജോലി ചെയ്യുന്ന സ്വഭാവം ശീലിച്ചാലോ? കസേരയിലിരുന്ന് ജോലി ചെയ്യുന്നതിന് പകരം മുറിക്കകത്ത് നടന്നുകൊണ്ട് ജോലി ചെയ്യാൻ വയ്യേ? കത്തുകൾക്ക് മറുപടി ഡിക്ടേറ്റ് ചെയ്യുന്നത് ഇരുന്നു വേണമെന്ന് നിർബന്ധമില്ലല്ലോ? നടന്നുകൊണ്ടായിക്കൂടേ? ആഫീസിൽ കാറിൽ പോകുന്നതിന് പകരം നടന്ന് പൊയ്ക്കൂടേ? അമ്പലത്തിൽ പോകുമ്പോൾ മൂന്നുതവണ പ്രദക്ഷിണം വയ്ക്കുന്നതിനുപകരം നൂറ്റൊന്ന് പ്രദക്ഷിണമായിക്കൂടേ? സ്വന്തം വസ്ത്രങ്ങളും ബെഡ്ഷീററും മററും കഴുകുകയും തേയ്ക്കുകയും ചെയ്യരുതോ? ഇങ്ങനെ ഓരോന്നും സ്വയം ചെയ്യാൻ തുടങ്ങുമ്പോൾ സദാ വ്യായാമമായി മാറും. തുണി തോരയിടുന്നത്—പ്രത്യേകിച്ചും അയ അല്പം ഉയരത്തിലാണെങ്കിൽ—ഒന്നാംതരം ഏറബിക് എക്സർസൈസാണ്. ചൂലെടുത്ത് നിലം തൂക്കാനും തേപ്പെടുത്ത് നിലം തുടയ്ക്കാനും തുടങ്ങിയാൽ നടുവേദന മാറിക്കിട്ടും. (ആദ്യം നടുവേദന വർദ്ധിക്കും. അപ്പോൾ ഉപേക്ഷിക്കാതെ തുടർന്നാൽ നടുവേദന മാറിക്കിട്ടും!)

വായനക്കാർ സംശയിച്ചേക്കും—കൃത്യാന്തരബാഹുല്യമുള്ള ഒരു വലിയ സ്ഥാപനം നടത്തേണ്ട ബാദ്ധ്യതയുള്ള ഒരാൾക്ക് ഇത്തരം വീടുപണികൾ ചെയ്യാൻ സമയം കിട്ടുമോയെന്ന്.

കിട്ടും. ഈ നൂററാണ്ട് കണ്ട ഏററവും മഹാനായ മനുഷ്യൻ എന്ന് പലരും സമ്മതിക്കുന്ന മഹാത്മാഗാന്ധിക്ക് ഇതൊക്കെ ചെയ്യാൻ സമയമുണ്ടായിരുന്നില്ലേ? ഇത്തരം വീടുപണികൾ കഴിഞ്ഞ് ബാക്കിയുള്ള സമയം കൊണ്ടദ്ദേഹം ഇന്ത്യയുടെ സ്വാതന്ത്ര്യസമരം നയിച്ചു. ബോംബെയിലെ പല കമ്പനി എക്സിക്യൂട്ടീവുകൾ "സമയമില്ല; തിരക്കൊഴിഞ്ഞിട്ട് നേരമില്ല" എന്നൊക്കെ എന്നോടു പറയാറുണ്ട്. ഞാനത് വിശ്വസിക്കാറില്ല. സ്വന്തം സമയം മാനേജ് ചെയ്യാൻ കഴിവില്ലാത്തവരുടെ ഡയലോഗാണ് സമയമില്ലെന്നത്.

സ്വയം ചികിത്സയിലൂടെ പ്രമേഹം മാററാൻ ശ്രമിക്കുന്നവർ ആദ്യം സ്വയം മാറാനാണ് ശ്രമിക്കേണ്ടത്. ജീവിതത്തിനൊരു "വൈലോപ്പിള്ളി ശൈലി" നേടണം. അവസാനകാലത്ത് മഹാകവി സന്ദർശകരോടു പറയുമായിരുന്നു—"അരി തിളച്ചു. ഞാൻ പൊകട്ടെ. അതു വാങ്ങിവയ്ക്കണം." നമ്മളാണ് ലോകത്തെ ഏററവും പ്രധാനപ്പെട്ട മനുഷ്യരെന്ന തോന്നൽ വന്നാൽ പിന്നെ നമുക്ക് തോന്നുന്നതു ചെയ്യാം. ലോകത്തോട് "പോയി പണി നോക്കാൻ" പറയാം. പ്രമേഹം മാററാൻ ആ ധൈര്യം ആവശ്യമുണ്ട്. പരിസരത്തെ അവഗണിക്കാനുള്ള ധൈര്യം.

സുന്ദർ



# ഈ ക്രൂരത ഒരു ജീവിതശൈലി

ആവുന്നിടത്തോളം കാലം പണിയെടുത്ത്, വാർദ്ധക്യം കാർന്ന് പണിയെടുക്കാനാവാത്ത അവസ്ഥയിലെത്തവേ, നമ്മുടെ യജമാനന്മാർ, നമ്മെ നാലും അഞ്ചും പേരുടെ നിരകളുണ്ടാക്കി, കഴുത്തിലൂടെ കയറിട്ട്, പൊള്ളാച്ചിയിൽനിന്നും കുന്നംകുളത്തേക്കോ, കൊല്ലത്ത് നിന്നും കോയമ്പത്തൂരിലേക്കോ, നമ്മുടെ പരിദേവനങ്ങളും അമറലുകളും ഉൾക്കൊള്ളാനാവാതെ, പൊരിവെയിലത്തും സന്ധ്യയ്ക്കും രാത്രിയും നമ്മെ തെളിച്ചുകൊണ്ട് പോവുന്നതൊന്ന് സങ്കൽപ്പിക്കൂ—വിശന്ന്, ദാഹിച്ച് തളർന്ന്, നടക്കാനാവാതെ വരുമ്പോൾ നമ്മുടെ രഹസ്യഭാഗങ്ങളിൽ പന്തംകാട്ടി, വൃഷണങ്ങളിൽ പിടിച്ചുലച്ച്, മലദ്വാരത്തിൽ കമ്പോ കമ്പിയോ കേററി, നാം പിറന്ന് വളർന്ന് അദ്ധ്വാനിച്ച മണ്ണിൽ നിന്നും അന്യമായൊരിടത്തേക്ക് കൊണ്ടുപോവുക—

ഒരു വൃത്തികെട്ട, ദുർഗ്ഗന്ധം വമിക്കുന്ന അറവുശാലയിൽ നമ്മുടെ ഒപ്പം നടക്കുന്നവരെ, കുതറി ചവിട്ടാതിരിക്കാൻ, കാല് പിരിച്ചൊടിച്ച്, കഴുത്തറത്ത്, ചോരക്കളത്തിൽ അവർ പിടഞ്ഞ് മരിക്കുന്നത് നാം കാണാനിടവരിക. അടുത്തത് നമ്മുടെ ഊഴമാണെന്നറിഞ്ഞ് പേടിച്ച്, മലമൂത്രങ്ങൾ വിസർജ്ജിച്ച്, നാം അലറിവിളിക്കുക—

○

ഭാഗ്യം (?) ഇത് മനുഷ്യൻ മനുഷ്യനോട് കാട്ടുന്നതല്ല. ഓരോ കാലഘട്ടത്തിലും മനുഷ്യർ മനുഷ്യരോട് ഇത്തരം ക്രൂരതകൾ കാട്ടിയിട്ടുണ്ട്. പിന്നീട്, അത് കാട്ടിയ മനുഷ്യരെ ചരിത്രപാഠപുസ്തകങ്ങളിലൂടെ നാം വെറുക്കുന്നു, ആധിക്ഷേപിക്കുന്നു, അവഹേളിക്കുന്നു. ഇനി അങ്ങിനെയൊന്നുണ്ടാവരുതേ എന്ന് പ്രാർത്ഥിക്കുന്നു. ഒരു നിമിഷം മൗനമാചരിക്കുന്നു.

പക്ഷേ മിണ്ടാപ്രാണികളോട് നാം, ശ്രീബുദ്ധൻെറ നാട്ടുകാർ, ഗാന്ധിജിയുടെ ചെറുമക്കൾ, ഇന്നും ഇതെഴുതുമ്പോഴും, നിങ്ങളിത് വായിക്കുമ്പോഴും, കാട്ടുന്ന ക്രൂരതയാണ് മുമ്പ് പറഞ്ഞത്.

ആയുസ്സുമുഴുവൻ പണിയെടുത്ത്, പാലു തന്ന്, സ്നേഹിച്ച മിണ്ടാപ്രാണികളെ—നാൽക്കാലികളെ വേണ്ടത്ര വയ്ക്കോലോ വെള്ളമോ പോലും നൽകാതെ അയൽ സംസ്ഥാനങ്ങളിൽ നിന്നും കേരളത്തിലേക്ക് നൂറുമുതൽ മുന്നൂറുവരെ കിലോമീറ്ററുകൾ നടത്തിക്കൊണ്ടുവന്ന് വ്യക്തിഹീനമായ പരിസരങ്ങളിൽ സഹജീവികൾ കാണെ ക്രൂരമായി കൊല്ലുക—ഒരുവർഷം കേരളത്തിലെ അറവുശാലകളിൽ ഇങ്ങനെ ദുർമ്മരണം നേരിടുന്ന കന്നുകാലികളെത്രയെന്നോ?—പത്ത് ലക്ഷം. വിശ്രമവും ആഹാരവുമില്ലാത്ത നടത്തയിൽ നഷ്ടപ്പെടുന്നത് മൃഗമൊന്നുക്ക് പത്തു കിലോഗ്രാം തൂക്കം.

○

ജീവിച്ചിരിക്കുമ്പോൾ വീട്ടുമൃഗങ്ങൾ നമുക്ക് പാലു തരുന്നു, ചാണകം തരുന്നു. സ്നേഹം തരുന്നു. മരിച്ചശേഷം മാംസവും തുകലും തരുന്നു.

നാം എന്താണ് പകരം കൊടുക്കുന്നത്?

നിരത്തിലൂടെ ഭാരമേന്തിവരും കാളവണ്ടി ന്നോക്കൂ. ഒരു ശീലത്തിൻെറ പേരിലെന്നോണം വണ്ടിക്കാരൻ ചാട്ടവാറുകൊണ്ട് കാളകളെ തല്ലുന്നു. വാല് ചുരുട്ടിപ്പിടിച്ച് ചാട്ടവാർ ആഞ്ഞടിക്കുമ്പോൾ പോലും മനുഷ്യൻെറ കണ്ണുകളിൽ വിദ്വേഷത്തിൻെറ നിഴൽപോലുമില്ല. വെറുതെ, അതങ്ങിനെ വേണം എന്നപോലെ അയാൾ തല്ലിക്കൊണ്ടേയിരിക്കുന്നു. നൂറു ദശലക്ഷം വണ്ടിക്കാളകൾ ദിനംപ്രതി കാരുണ്യമില്ലാത്ത ആയിരം ദശലക്ഷം അടിയേറ്റുവാങ്ങി, അടിയേറ്റുണങ്ങിയ പാടുകളുള്ള തൊലിയിൽ പുതിയ വ്രണങ്ങളുമായി, നുരച്ച് പതച്ച്, ഭാരം ചുമ്മി, ചുമ്മി—

പടിഞ്ഞാറൻ ഏഷ്യയിൽ മാത്രം മാംസത്തിനായി ആണ്ടുതോറും കൊല്ലപ്പെടുന്ന 200 ദശലക്ഷം കന്നുകാലികൾ, 300 ദശലക്ഷം കോഴികൾ. വേദനയറിയാതിരിക്കാൻ കൊല്ലുംമുമ്പേ ഇവയെ മരവിപ്പിക്കാറില്ല. അറവുശാലകളിലെത്തിക്കാൻ ആയിരക്കണക്കിന് കിലോമീറ്ററുകളുടെ നടത്ത, അല്ലെങ്കിൽ ഒന്നിന് മുകളിൽ ഓന്നായി അടുക്കി ട്രക്ക് യാത്ര–

ഉച്ചിയിലടിച്ച് കൊല്ലപ്പെടുന്ന പശുക്കൾ, കഴുത്തുപിരിച്ച് ഒടിയപ്പെട്ട ജീവിതങ്ങൾ. കാലുകൾ വെട്ടിമാറ്റപ്പെട്ട കാമധേനുക്കൾ.

നിരന്തരം കുത്തിക്കുത്തി, കൊല്ലപ്പെടും പന്നികൾ. തിളയ്ക്കുന്ന വെള്ളത്തിലിട്ട്, ജീവനോടെ തീ കൊളുത്തി—

അനങ്ങാണ്ടിരിക്കാൻ എരുമക്കുട്ടിയുടെ ഇടംകാൽ തല്ലി കഴുത്തിന് മുകളിലൂടെ പിരിച്ചിട്ട്—

മിണ്ടാപ്രാണികളുടെ മലദ്വാരത്തിലോ യോനിയിലോ കൂർത്ത കമ്പികേറ്റി, അവയുടെ വേദന കാണാതെ, കേൾക്കാതെ.....

○

പക്ഷിമൃഗങ്ങൾ ദേവവാഹനങ്ങളാണീ ആർഷഭാരതത്തിൽ. ക്ഷേത്രങ്ങളിൽ കാണുന്ന നന്ദി മുതൽ മൂഷികന് മാത്രമായ് ക്ഷേത്രങ്ങൾ വരെയുള്ള നാട്. എല്ലാ ജീവജാലങ്ങളിലുമുള്ള ബ്രഹ്മത്തെക്കുറിച്ചുള്ള സങ്കല്പങ്ങളുടെ ചാരുത. അജൈവ വസ്തുവും ജീവനും കൂടിയാവുമ്പോൾ സസ്യങ്ങൾ. അണു മുതൽ ആനവരെയുള്ള മൃഗങ്ങൾ, ചിന്തിക്കാൻ കഴിവുള്ള മനുഷ്യൻ. സ്വധർമ്മം വിടാത്ത മൃഗങ്ങൾ. സ്വധർമ്മം മറക്കും മനുഷ്യൻ. പല മതങ്ങളും എല്ലാറ്റിനും ഉപരിയായൊരു ജീവിയായി മനുഷ്യനെ കണ്ടപ്പോൾ ഹിന്ദുമതം മനുഷ്യനെ സർവ്വ ചരാചരങ്ങളുടെയും ഭാഗമായി കണ്ടു. കടമ എന്ന സങ്കൽപ്പം. നാം ശ്വസിക്കുന്ന വായുവിന്, നാം കുടിക്കുന്ന ജലത്തിന്, നമ്മുടെ നിലനിൽപ്പിന് പ്രകൃതിയോടും മൃഗങ്ങളോടും കടപ്പെട്ടിരിക്കുന്നു എന്ന ഭാരതീയ ഉൾക്കാഴ്ച. മനുഷ്യ-മൃഗ-പ്രകൃതിബന്ധത്തിൻെറ ഊഷ്മളതയറിഞ്ഞ ഭാരതീയ സംസ്കാരം. ഹിമവാന് പ്രണാമം, പുണ്യഗംഗ, ഗോമാതാ, മാട്ടുപൊങ്കൽ....

മറ്റു മതങ്ങളും നോക്കൂ. മൃഗങ്ങളോട് കാരുണ്യം കാട്ടാൻ ആവശ്യപ്പെട്ട മുഹമ്മദ്നബി. പക്ഷികളോടും മൃഗങ്ങളോടും ദൈവത്തിൻെറ സ്നേഹത്തെക്കുറിച്ചുരിയാടിയ വിശുദ്ധ ഫ്രാൻസിസ്. അഹിംസാമന്ത്രവുമായ് ബുദ്ധ, ജൈനമതങ്ങൾ.

നമുക്കിതൊന്നും അറിയാത്തതല്ല. എങ്കിലും എല്ലാം നാം മുറപോലെ മാത്രം കാണുന്നു. ഞായറാഴ്ചകളിൽ പള്ളിയിൽ പോകുന്നു. നിസ്ക്കാരനേരത്ത് നിസ്ക്കരിക്കുന്നു. ആണ്ടുതോറും ശരണം വിളിയുമായി മലകയറുന്നു.

എന്നിട്ടും കശാപ്പുശാലയിലെ ക്രൂരത കണ്ടില്ല, കേട്ടില്ലെന്ന് നടിക്കുന്നു.

വട്ടമിട്ട് പറക്കുന്ന പരുന്തുകൾ. സഖാക്കളെ വിളിക്കുന്ന കാക്കകൾ. നിലത്തൊഴുകും ചോര. പിടച്ചിൽ. അത് കാണുന്ന മൃഗത്തിൻെറ കണ്ണുകളിലെ ദൈന്യത.

ബീഭത്സമായ കൊലപാതകങ്ങൾ.

ഇത്രയും ക്രൂരമായി മൃഗങ്ങളെ കൊല്ലുന്ന ഏർപ്പാട് സാക്ഷരസംസ്കാരചിത്തമായ നാടിന് ചേർന്നതോ?

○

**ജീവിച്ചിരിക്കുമ്പോൾ വീട്ടുമൃഗങ്ങൾ നമുക്കു പാല് തരുന്നു, ചാണകം തരുന്നു. സ്നേഹം തരുന്നു. മരിച്ചശേഷം മാംസവും തുകലും തരുന്നു. നാം എന്താണ് പകരം കൊടുക്കുന്നത്?**

**ഇത് ചോദിക്കാൻ, ഈ വേദന കാണാൻ, വസ്തുനിഷ്ഠമായും പഠിച്ച് നാൽക്കാലികൾക്കായി വാദിക്കാൻ ഇതാ ഒരു മനുഷ്യൻ—പ്രൊഫസർ രാമസ്വാമി.**

ഇത് ചോദിക്കാൻ, ഈ വേദന കാണാൻ, മിണ്ടാപ്രാണികൾക്കായി മിണ്ടാൻ, അതും നമുക്ക് പരിചിതരായ പലരെയുംപോലെ രോദനത്തിൻെറ സ്വരത്തിലല്ലാതെ, വസ്തുനിഷ്ഠമായി പഠിച്ച് നാൽക്കാലികൾക്കായി വാദിക്കാൻ ഒരു മനുഷ്യൻ–പ്രൊഫ. രാമസ്വാമി. കാഴ്ചയിൽ ഒരു ഓറിയൻറൽ സാൻറാക്ലാസ്. വെളുവെളെ വെളുത്ത മുടിയും താടിയും, വിരൽത്തുമ്പുകളിൽ കണക്കും കാര്യങ്ങളും. ഒരു മാനേജ്മെൻറ് ശാസ്ത്രജ്ഞൻെറ സർവ്വഉപകരണങ്ങളും കൃത്യമായി ഉപയോഗിച്ച് മനുഷ്യ–പ്രകൃതി–ജന്തുബന്ധത്തിൻെറ സാമൂഹ്യവും സാമ്പത്തികവുമായ വശങ്ങൾ മനസ്സിലാക്കാനും അറവുശാലകൾ ആധുനീകവൽക്കരിക്കാനും, കാളവണ്ടികൾ പരിഷ്കരിക്കാനും, മൃഗങ്ങളോടുള്ള ക്രൂരതയ്ക്കെതിരെ പൊരുതാനും ഒരു തൃശൂർക്കാരൻ മാനേജ്മെൻറു ശാസ്ത്രജ്ഞൻ.

മാംസം കഴിക്കാത്ത ഈ മനുഷ്യൻ അറവുശാലകളിൽ കയറിയിറങ്ങി. മുള്ളയാണെന്ന് ആരും കരുതിപ്പോവുന്ന ആകാരപ്രകൃതിയുള്ള രാമസ്വാമിയുടെ വീട്ടിൽ അറവുകാർ നിത്യസന്ദർശകരായി. കശാപ്പുരീതികളെക്കുറിച്ചവർ രാമസ്വാമിയോട് വിവരിക്കുമ്പോൾ രാത്രികളിൽ ഉറക്കം നഷ്ടപ്പെടുന്ന കുടുംബം.

- ഇന്ത്യൻ ഇൻസ്റ്റിറ്റ്യൂട്ട് ഒഫ് മാനേജ്മെൻറ് ബാംഗ്ലൂരിൻെറ മുൻഡയറക്ടർ, കംപ്യൂട്ടർ സൊസൈറ്റി ഒഫ് ഇന്ത്യയുടെ നാഷണൽ പ്രസിഡൻറ്. ഇൻഡസ്ട്രിയൽ എഞ്ചിനീയർ—നീളുന്ന പട്ടിക.

മാക്രോ മൈക്രോ എക്കണോമിക്സും, എൻവിയോൺമെൻറൽ സയൻസും, പെർട്ടും സി.പി.എമ്മും, മാനേജീരിയൽ പെഴ്സ്പെക്ടീവും, മൃഗസമ്പത്തിൻെറ അവസ്ഥയിലേക്ക് തിരിച്ചുവിട്ട മനുഷ്യൻ.

ഒരു ചൈനാഭക്തൻ എന്ന് സ്വയംവിശേഷിപ്പിക്കുന്ന പ്രൊഫ. രാമസ്വാമി, റൂറൽ ഡവലപ്മെൻറായിരുന്നു മാവോയുടെ ഏറ്റവും



വലിയ വിജയമെന്ന് പഠിച്ചറിഞ്ഞു. ഗാന്ധിജി പറഞ്ഞതൊന്നുമേ നടപ്പിലാക്കാത്ത നാട്ടിലെ ഈ മനുഷ്യൻ എൺപതുകളുടെ തുടക്കത്തിൽ ഇന്ത്യൻ ഗ്രാമങ്ങളെക്കുറിച്ച് പഠിച്ചപ്പോഴാണ് മൃഗസമ്പത്തിൻെറ മൂല്യമറിഞ്ഞത്. തമിഴ്നാട്ടിലെയും കർണ്ണാടകത്തിലെയും മൃഗങ്ങളോടുള്ള ക്രൂരതകണ്ടപ്പോഴാണ് ഈ മേഖലയിൽ പ്രവർത്തിക്കണമെന്ന് തീരുമാനിച്ചതും, മൃഗങ്ങളോട് കരുണകാട്ടാനും പ്രകൃതിയോട് നീതികാട്ടാനും കാർട്ട്മാൻ—സെൻറർ ഫോർ ആക്ഷൻ, റിസർച്ച് ആൻറ് ടെക്നോളജി ഫോർ മാൻ അനിമൽസ് ആൻഡ് നേച്ചർ എന്ന സംഘടന തുടങ്ങിയതും.

ഇന്നും, അദൃശ്യനായ ഏതോ ഗ്രാമീണൻെറ ഭാരിച്ച വണ്ടി വലിച്ചുപോകും ഒറ്റക്കാളയെപ്പോലെ പ്രൊഫ. രാമസ്വാമി നാൽക്കാലിമൃഗങ്ങൾക്കായി പണിയെടുത്ത് കൊണ്ടേയിരിക്കുന്നു.

○

നമ്മുടെ സാഹിത്യത്തിലും പശുവും ക്ടാവും

കാളയും കലപ്പയുമൊക്കെയുണ്ടായിരുന്നു. കണ്ണൻ, ലക്ഷ്മി, നന്ദിനി..... നാൽക്കാലികൾക്ക് പേരുകളുമുണ്ടായിരുന്നു. കന്നുക്കുട്ടി തുള്ളിച്ചാടുമ്പോൾ കുട്ടിക്കാലത്തെന്തു ഹരമായിരുന്നു.

നമുക്കറിയാം—വേട്ടയാടിയിരുന്ന മനുഷ്യൻ മൃഗങ്ങളെ പാലിനും വേലയ്ക്കും തുണയ്ക്കുമായി വീട്ടിൽ വളർത്താൻ തുടങ്ങിയതാണ് മാനവചരിത്രത്തിലെ ഒരു പ്രധാനവഴിത്തിരിവ്. ആദ്യത്തെ വമ്പൻ കണ്ടുപിടിത്തമാവട്ടെ, ചക്രങ്ങളും. ഇത്രയും സയൻസും ടെക്നോളജിയും സ്പേസ്ട്രാവലുമുണ്ടായിട്ടും മനുഷ്യൻ ഇന്നും സസ്യമൃഗജാലങ്ങളോട് കടപ്പെട്ടിരിക്കുന്നു. ഏതു രാജ്യത്തിലായാലും.

സസ്യജീവനിൽ നിന്നാണ് ഊർജ്ജം ലഭിക്കുന്നത്. സസ്യലോകമല്ലേ കാർബൺ ഡയോക്സൈഡ് വലിച്ചെടുത്ത് ഓക്സിജൻ തന്ന്, സൗരോർജ്ജത്തെ രൂപാന്തരപ്പെടുത്തി നമുക്ക് ആഹാരം തരുന്നത്?

പച്ചക്കറികളും ധാന്യങ്ങളും.

നമുക്ക് വേണ്ടാത്ത, പുല്ലും തവിടും കൃഷിയിൽ നിന്നുള്ളപാഴും, നമുക്ക് വേണ്ടാത്തതും കഴിക്കാനാവാത്തതുമായ പലതരം ഇലകളും മൃഗങ്ങൾ ഭക്ഷിക്കുന്നു. എന്നിട്ട് അവ നമുക്ക് പാലുതരുന്നു. ഉഴുന്നതിലൂടെയും വണ്ടി വലിക്കുന്നതിലൂടെയും ഊർജ്ജം തരുന്നു. ചാണകം പോലുള്ള മൃഗവിസർജ്ജം ജൈവവളമായി മാറുന്നു. ചെമ്മരിയാടുകൾ കമ്പിളിതരുന്നു. ജീവിതകാലശേഷം, എല്ലുകൾ, കൊമ്പുകൾ, ഇറച്ചി, ചെരുപ്പിനും സഞ്ചിക്കും തുകൽ. നമ്മുടെ രോഗരക്ഷയ്ക്കായ് അവരുടെ പാൻക്രിയാസിൽ നിന്നും മരുന്നുകൾ. അവർ നൽകുന്ന സൗഹൃദം, നമ്മെക്കാണുമ്പോഴുള്ള അവരുടെ ഇണക്കം, അമറിയുള്ള വിളികേൾക്കൽ....

പാവങ്ങൾക്ക് മൃഗം ഒരു സമ്പത്താണ്. പണയം വയ്ക്കാം. വിൽക്കാം. കർണ്ണാടകത്തിലെ നാട്ടിൻപുറങ്ങളിൽ ഒരു ചൊല്ലുണ്ട്— ഭർത്താവ് മരിച്ചാലും പശുവുണ്ടെങ്കിൽ ഒരു സ്ത്രീക്ക് പട്ടിണികൂടാതെ ജീവിക്കാം.

○

കശാപ്പുശാലയിലെ മൃഗങ്ങളോടുള്ള ക്രൂരതയ്ക്ക് പ്രധാനകാരണം തെറ്റായ മതവ്യാഖ്യാനമാണെന്ന് ഡോ. റഫീക് സക്കറിയയുടെ സഹായത്തോടെ പ്രൊഫ. രാമസ്വാമി വാദിക്കുന്നു. അറവുശാലകളിൽ തത്വത്തിലും പ്രയോഗത്തിലും വിശുദ്ധഖുറാനിലെ കൽപ്പനകൾ ലംഘിക്കപ്പെടുന്നു.

മുസ്ലീങ്ങൾ പാലിച്ചുവരുന്ന 'ഹലാൽ' കശാപ്പുരീതി അടിസ്ഥാനപരമായും ക്രൂരമാണെന്നാണ് മറ്റ് മതത്തിൽപ്പെട്ടവർ കരുതുന്നത്. അത് നേരല്ല. ആണ്ടോടാണ്ട് കോടിക്കണക്കിന് മൃഗങ്ങൾ മാംസത്തിനായി കൊല്ലപ്പെടുമ്പോൾ അവയുടെ വേദനയും കഷ്ടപ്പാടും കുറയ്ക്കാനും മാംസാഹാരം കഴിക്കുന്നവർക്ക് വൃത്തിയുള്ള മാംസം ലഭ്യമാക്കാനും ഉതകുന്നരീതിയാണ് ഖുറാനിലെ ഹലാൽ.

ഒറ്റവെട്ടിന് മൃഗത്തിൻെറ തലയറ്റുപോകുന്ന 'ഝട്കാ' സമ്പ്രദായമാണ് പല ഹിന്ദുക്കളും പാലിച്ചുപോരുന്നത്. ചോരയിൽ രോഗമുള്ള ഓർഗാനിസം കാണുമെന്നതിനാൽ, കഴിക്കുന്നവരുടെ ആരോഗ്യത്തിന് ഹാനികരമായതിനാൽ ഹലാൽ രീതിയിലാവട്ടെ, മൃഗം ചോരവാർന്ന് തന്നെ മരിക്കണം. ഝട്കാ സമ്പ്രദായത്തിൽ ചോര ഉള്ളിൽ കട്ടപിടിക്കും. ഉഷ്ണകാലാവസ്ഥയിൽ മാംസം പെട്ടെന്ന് ചീഞ്ഞുപോവുകയും ചെയ്യും.

പ്രവാചകമൊഴികളിൽ മൃഗങ്ങളെ കശാപ്പ് ചെയ്യേണ്ടരീതികളെക്കുറിച്ച് വിശദമായി പ്രതിപാദിക്കുന്നുണ്ട്. അതെല്ലാം പാലിക്കപ്പെടണമെങ്കിൽ വലിയ മൃഗങ്ങളെ ഒരു കാപ്റ്റീവ് ബോൾട്ട് പിസ്റ്റൾ കൊണ്ടും ചെറുമൃഗങ്ങളെ ഇലക്ട്രോഷോക്ക് കൊടുത്തും മരവിപ്പിക്കുന്ന 'സ്റ്റണ്ണിംഗ്' എന്ന, കൊല്ലപ്പെടുന്ന മൃഗത്തിന്

## മൃഗസമ്പത്തിൻെറ

### പട്ടിക-1

| ഇനം | സംഖ്യ ദശലക്ഷത്തിൽ | മാർക്കറ്റ് വാല്യൂ കോടിയിൽ |
|---|---|---|
| കന്നുകാലികൾ | 192 | 28,800 |
| എരുമ | 70 | 8,300 |
| കുതിര, കോവർകഴുത, ഒട്ടകം | 2 | 400 |
| ചെമ്മരിയാട് | 48 | 1,500 |
| ആട് | 95 | 2,800 |
| പന്നി | 10 | 600 |
| കോഴി | 200 | 300 |
| മറ്റുള്ളവ | 6 | 2,300 |
| മൊത്തം | 623 | 45,000 |

| ഉൽപ്പന്നത്തിൻെറ മാർക്കറ്റ് വാല്യൂ | കോടിയിൽ |
|---|---|
| പാല് | 20,000 |
| അദ്ധ്വാനം | 6,000 |
| ഫൈബർ | 100 |
| ഉണക്കച്ചാണകം | 9,000 |
| മാംസം | 6,000 |
| ബൈ-പ്രോഡക്ടുകൾ | 1,000 |
| മുട്ട | 1,000 |
| മററുള്ളവ | 1,900 |
| മൊത്തം | 45,000 |

### പട്ടിക-2

ഉഴുകയും ഭാരം വലിക്കുകയും ചെയ്യുന്ന മൃഗശക്തി (DRAUGHT ANIMAL POWER)-1982 സെൻസസ്

| ഇനം | ദശലക്ഷത്തിൽ |
|---|---|
| പണിയെടുക്കും കാളകൾ | 72 |
| പണിയെടുക്കും പശുക്കൾ | 2 |
| ഒട്ടകങ്ങളും കുതിരകളും | 2 |
| എരുമകൾ | 8 |
| മൊത്തം | 84 |

വേദന അറിയാതിരിക്കുന്നരീതി നടപ്പിലാക്കിയേ തീരൂ. ഖുറാനിൽ സ്റ്റണ്ണിംഗിനെക്കുറിച്ച് പറയുന്നില്ലെന്നതിനാൽ മുസ്ലിം കശാപ്പുകാർ ഇതിനെ എതിർക്കുന്നു. വിശുദ്ധപ്രവാചകൻെറ കാലത്ത് ഈ രീതിയെക്കുറിച്ച് അറിവുണ്ടായിരുന്നില്ലല്ലോ എന്ന് പ്രൊഫ. രാമസ്വാമി.

അറവുശാലയിൽ സംഭവിക്കുന്നത് കാണാറില്ലാത്തതിനാൽ നാം ഒന്നും അറിയുന്നില്ല. നിർഭാഗ്യവശാൽ മതത്തിൻെറപേരിൽ സംഭവിക്കുന്നതാവട്ടെ, ഖുറാനിലെ കൽപ്പനകൾക്ക് കടകവിരുദ്ധവും.

സ്വന്തം വിധിയെ ഓർമ്മിപ്പിക്കാനെന്നപ്പോലെ, അറവുശാലകളിൽ എത്തിപ്പെടുന്ന നാൽക്കാലികളെ എതിരേൽക്കുന്നത് ചത്ത മൃഗങ്ങളുടെ ചീഞ്ഞഗന്ധമാണ്. സമയം കളയാതെ, നാറുന്ന വൃത്തികെട്ട, പരുക്കൻ തറകളിലേക്ക് മൃഗങ്ങൾ വലിച്ചിഴയ്ക്കപ്പെടുന്നു.

കഴുത്ത് പിരിച്ചോ, കാലുകൾ കെട്ടിയോ, കാലുകൾ അടിച്ചുടച്ചോ കാലുകൾ വെട്ടിമാറ്റിയോ, മൃഗങ്ങൾ നിലത്തേക്ക് വീഴ്ത്തപ്പെടുന്നു. പലപ്പോഴും കുട്ടികളടങ്ങുന്ന ആറ് മുതൽ പത്തുവരെ കശാപ്പുകാർ, തല്ലിയും, കുട്ടിക്കെട്ടിയും, പിടയുന്ന മൃഗങ്ങളെ നിലത്തു മെരുക്കിയിടാൻ മണിക്കൂറുകൾ പണിപ്പെടുന്നു. പുലർച്ചയ്ക്ക് പ്രാർത്ഥന ചൊല്ലാൻ മുള്ളാ എത്തുംവരെ അവയിങ്ങിനെ കിടക്കുന്നു. ഖുറാൻ അനുശാസനമനുസരിച്ച് ബിസ്മില്ലാഹി അല്ലാഹു അക്ബർ എന്ന ദൈവനാമത്തിൽ വേണം മൃഗത്തിൻെറ കഴുത്തിൽ കത്തിവയ്ക്കാൻ. കഴുത്ത് മുറിക്കപ്പെടുന്നു. സമയം കുറവായതിനാൽ മൃഗം ചത്ത് തണുക്കും മുമ്പേ തൊലി ഉരിക്കപ്പെടുന്നു. ഖുറാൻ പ്രമാണമാവട്ടെ, മൃഗത്തിൻെറ ശരീരം തണുക്കും മുമ്പേ അവയെ യാതൊന്നും ചെയ്യാൻ പാടില്ലെന്നും.

ഇതെല്ലാം സംഭവിക്കുന്നതോ അറക്കാൻ വിധിക്കപ്പെട്ട മറ്റ് മൃഗങ്ങളുടെ മുന്നിൽ വെച്ചും. അവ ചോരയുടെയും വിസർജ്ജത്തിൻെറയും ഇടയ്ക്ക് ഊഴംകാത്ത് മണിക്കൂറുകൾ ചെലവഴിക്കുന്നു.

കശാപ്പുശാലകളുടെ പരിസരത്ത് കഴിയാനാവാത്ത വിധം ദുർഗ്ഗന്ധവും ശബ്ദമലിനീകരണവും ഒഴിവാക്കാനാവാത്ത ഈരീതിയിൽ വിശുദ്ധഖുറാനിലെ മിക്ക പ്രമാണങ്ങളും പാലിക്കപ്പെടുന്നില്ല.

കൊല്ലപ്പെടുന്ന മൃഗത്തിൻെറ തല കിഴക്കോട്ട്-കാബയിലോട്ടായിരിക്കണം എന്നാണൊരു നിബന്ധന. കഴുത്തറക്കപ്പെടുമ്പോൾ പിടയുന്ന മൃഗത്തിൻെറ തല കിഴക്കാവില്ല. മരവിപ്പിച്ച് കൊല്ലുമ്പോൾ മാത്രമേ അത് സാദ്ധ്യമാവൂ.

കാലുകളിൽ പിടിച്ചിഴയ്ക്കാൻ പാടില്ലെന്ന നിബന്ധനയും തെറ്റിക്കപ്പെടുന്നു. തല കിഴക്കാവാൻ വേണ്ടിയും കാലുകളിൽ പിടിച്ച് ഇഴയ്ക്കാറുണ്ടിപ്പോൾ.

നല്ല മൂർച്ചയുള്ളതായിരിക്കണം കത്തി. മൃഗത്തിൻെറ വേദന കുറയ്ക്കാൻ മൂർച്ചയില്ലാത്ത കത്തി ഉപയോഗിക്കരുത് എന്ന് ഒരു അനുശാസനം. അറുക്കപ്പെടാനുള്ള മൃഗത്തിൻെറ മുന്നിൽ വെച്ച് കത്തിക്ക് മൂർച്ചകൂട്ടരുതെന്ന് മറ്റൊരു അനുശാസനം. അറവുശാലയ്ക്ക് പുറത്ത് കത്തിക്കു മൂർച്ചകൂട്ടാനുള്ള സംവിധാനമില്ലാത്തതിനാൽ മൃഗത്തിൻെറ കൺമുന്നിൽവെച്ച് തന്നെ വായ്ത്തലയുടെ തിളക്കം കൂട്ടുന്നു. മൃഗത്തിൻെറ പിടച്ചിലിൽ അറുക്കാൻ ഏറെ പണിയേണ്ടിവരുന്നതിനാൽ കത്തിയുടെ മൂർച്ച കുറയുന്നു. അടുത്തതിനെ കൊല്ലും മുമ്പേ മൂർച്ചകൂട്ടാൻ നേരമില്ല താനും.

മൃഗങ്ങൾ കഷ്ടപ്പെടരുതെന്നും മറ്റൊന്നിനെ കൊല്ലുന്നത് മൃഗങ്ങൾ കാണരുതെന്നുമാണ് മറ്റ് രണ്ടു പ്രമാണങ്ങൾ. കൺമുന്നിലെ കാഴ്ച കണ്ട് പേടിച്ചരണ്ട മൃഗങ്ങൾ വിഷാംശമുള്ള വസ്തുക്കൾ വിസർജ്ജിക്കുന്നു—മാംസത്തിൻെറ ഗുണത്തെ അത് പ്രതികൂലമായി ബാധിക്കുന്നു.

നാല് പ്രത്യേക ഞരമ്പുകൾ മാത്രമേ മുറിക്കാവൂ എന്ന് ഖുറാൻ. രണ്ടു ഞരമ്പുകൾ മുറിക്കപ്പെട്ട മൃഗം ഹറാമാണ്. മൃഗത്തിൻെറ തലയുലഞ്ഞുള്ള പിടച്ചിലിൽ ഇത്രയും സാങ്കേതികകാര്യങ്ങൾ പാലിക്കപ്പെടുന്നതെങ്ങിനെ?

പരിഷ്കൃതരാജ്യത്തിലെന്നപ്പോലെ 'സ്റ്റണ്ണിംഗ്' നടപ്പിലാക്കുക, അറവുശാലകൾ ശാസ്ത്രീയമായി പരിഷ്കരിക്കുക ഇവ മാത്രമേയുള്ളൂ പോംവഴികൾ.

ഇന്ത്യാക്കാർ പൊതുവേ സസ്യഭുക്കുകളാണെന്നാണ് തെറ്റായൊരു സങ്കൽപ്പം. അമ്പതു കോടി ഇന്ത്യാക്കാർ സ്ഥിരമായോ ഇടയ്ക്കെങ്കിലുമോ മാംസം കഴിക്കുന്നവരാണ്. 'പഴഞ്ചൻ മാമൂലുകളെ' ധിക്കരിക്കാനും. മോഡേണാവാനും വേണ്ടി പരമ്പരാഗതസസ്യഭുക്കുകൾ പോലും മാംസഭുക്കുകളായി. മാറുന്ന കാലമാണിത്.

നാമെല്ലാം സസ്യഭുക്കുകളായി മാറാത്തിടത്തോളം കുറഞ്ഞപക്ഷം കൊല്ലുമ്പോഴുള്ള ക്രൂരതയെങ്കിലും അവസാനിപ്പിക്കാനാവില്ലേ?

○

വൈശ്യധർമ്മം വിളയാടുന്ന ഇക്കാലത്തുപോലും നിലമുഴുത് ഭാരംവലിക്കുകയും ചുമക്കുകയും പാലും ജൈവവളവും നൽകുകയും ചെയ്യുന്ന മൃഗസമ്പത്തിൻെറ വില നമ്മളറിയുന്നില്ലല്ലോ എന്ന് രാമസ്വാമി. ഇന്ത്യയുടെ സാമ്പത്തിക അടിത്തറയിൽ മൃഗങ്ങൾക്കുള്ള പങ്കിനെക്കുറിച്ച് സെമിനാറുകളിൽപ്പോലും പറഞ്ഞുകേൾക്കാറില്ലല്ലോ.

ആയിരത്തിതൊള്ളായിരത്തി എൺപത്തിരണ്ടിലെ ആൾ ഇന്ത്യാ ലൈവ് സ്റ്റോക് സെൻസസ് പ്രകാരം അറുപത്തിരണ്ടുകോടി മുപ്പതുലക്ഷം നാട്ടുമൃഗങ്ങളുണ്ടീ ഭാരതത്തിൽ. (പട്ടിക-1). ലോകത്തേററവും കൂടുതൽ പശുവും കാളയും എരുമയുമുള്ളതും ഇന്ത്യയിൽത്തന്നെ. ലോകത്തുള്ളതിൻെറ യഥാക്രമം പതിനാലു ശതമാനവും അമ്പതു ശതമാനവും. വെറുതെ കമേഴ്സ്യലായി മാർക്കററ് വാല്യൂ കണക്ക് കൂട്ടിയാലും നാൽപ്പത്തിയയ്യായിരം കോടി രൂപ മതിക്കും. അവരിൽനിന്നും നമുക്ക് ലഭിക്കുന്ന സേവനത്തിൻെറയും ഉൽപ്പന്നങ്ങളുടെയും വിലയും അത്രതന്നെ വരും.

IRDP, SFDA, MFAL, DPAP എന്നിങ്ങനെ നിരവധി സ്കീമുകളുണ്ടായിട്ടും ഇന്നും വേണ്ടത്ര മൃഗഡോക്ടർമാരില്ല. ഇൻഷൂർ ചെയ്യപ്പെട്ട മൃഗങ്ങളോ, ആയിരത്തിതൊള്ളായിരത്തി എൺപത്തിയാറിലെ കണക്കനുസരിച്ച് ഒരു കോടി തൊണ്ണൂറു ലക്ഷം പശുവും എരുമയും മാത്രം—അതും ഇരുപത്തിയാറുകോടി ഇരുപതുലക്ഷമുള്ളപ്പോൾ—വെറും അഞ്ച് ശതമാനം.

നമുക്ക് വേണ്ടാത്തതെല്ലാം തിന്നുന്ന മൃഗങ്ങൾക്ക് അവയുടെ മരുന്നിൻെറയും, തീററയുടെയും—പുല്ലിൻെറയും, വയ്ക്കോലിൻെറയുമുൾപ്പെടെ—കൂട്ടിയാലും പതിനായിരംകോടി രൂപയിലേറെ ചെലവാക്കുന്നില്ല.

NDDBയും ICARഉം മുന്തിയ പശുക്കളെയും എരുമകളെയും കാത്തുസൂക്ഷിക്കാൻ സഹായിക്കുന്നുണ്ട് എന്നതു നേര്. പക്ഷെ മൊത്തം പാലുല്പാദനത്തിൻെറ പത്തു ശതമാനം മാത്രമേ ഇവയുടെ വകയായുള്ളൂ. ഡ്രാട്ട് പൗവ്വർ-ഉഴുകയും ഭാരം വലിക്കുകയും ചെയ്യുന്ന മൃഗങ്ങൾക്കുവേണ്ടി തുകയൊന്നും നീക്കിവച്ചിട്ടുമില്ല.

നാൽപ്പത്തിയയ്യായിരം കോടി രൂപയുടെ ഉൽപ്പന്നങ്ങൾ പുറത്തിറക്കുന്ന കാർഷിക മേഖലയ്ക്ക് പതിനയ്യായിരത്തോളം കോടി രൂപയുടെ പലതരത്തിലുള്ള സഹായം ലഭ്യമാവുമ്പോൾ കന്നുകാലി മേഖലയിൽ IRDP പോലുള്ള ലോണൊഴികെ ഒന്നും ലഭിക്കുന്നില്ല. ഇതാവട്ടെ, ആറുകോടിരൂപയിലേറില്ല.

ഇന്ത്യയുടെ മുന്നൂറ് ദശലക്ഷം പാവങ്ങളുമായി ബന്ധപ്പെട്ടതാണ് മൃഗസമ്പത്ത് എന്നും ഗ്രോസ് നാഷണൽ പ്രോഡക്ടിൻെറ 10% അവയുടെ സംഭാവനയാണെന്നുമുള്ള അടിസ്ഥാനപരമായ യാഥാർത്ഥ്യങ്ങളാണ് നാം മറക്കുന്നത്..

അല്ലെങ്കിൽ അനിമൽ വെൽഫെയർ ബോർഡിൻെറ വാർഷിക ബജററ് തുച്ഛമായ ഇരുപത്തിയഞ്ച് ലക്ഷം രൂപ—മൃഗമൊന്നുക്ക് ഒരു പൈസയ്ക്കു താഴെ മാത്രമായിരിക്കുമോ?

○

മൃഗങ്ങൾ ഉഴുന്നത് മൊത്തം കൃഷിസ്ഥലത്തിൻെറ മൂന്നിൽ രണ്ട്. അതായത് നൂററിയമ്പത് ഹെക്ടറിൽ 100 ഹെക്ടർ.

കാളയും പോത്തും ഉഴുന്ന ഈ ഇടങ്ങളിൽ ട്രാക്ടർ ഉപയോഗിക്കാനാവില്ല. അഞ്ച് ഹെക്ടറെങ്കിലുമില്ലെങ്കിൽ ട്രാക്ടർ ആദായകരമാവില്ല. വെള്ളത്തിൽ ട്രാക്ടർ കൊണ്ടു പോവാനാവില്ല. ഇടുങ്ങിയ പാടങ്ങളിൽ ട്രാക്ടർ പോവില്ല.

അറുന്നൂറ് ദശലക്ഷം കുടിയാന്മാർക്കും രണ്ട് ഹെക്ടറിൽ കുറവേ ഭൂമിയുള്ളൂ. വർഷാവർഷം അതും ഭാഗിച്ച് ഭിന്നിച്ച് പോവുന്നു.

കൂട്ടുകൃഷിയിൽ മാത്രമേ ഒരുലക്ഷം രൂപ വരുന്ന ട്രാക്ടർ മുതലാവൂ.

ഇനിയൊരു അമ്പത് നൂറു വർഷത്തേക്കെങ്കിലും ഉരുക്കൾ ഇല്ലാതെ നിലനിൽക്കാനാവില്ല.

പണമില്ല. ആറുലക്ഷം പാവങ്ങൾക്ക് ട്രാക്ടർ വാങ്ങാൻ അമ്പതിനായിരം രൂപവച്ച് കണക്ക് എടുത്താലും വേണം മൂന്നുലക്ഷം കോടിരൂപ.

ഇന്ധനത്തിന് എവിടെപ്പോവും?

○

പതിനഞ്ച് ദശലക്ഷം കാളവണ്ടികൾ. അതിൽ പതിമൂന്ന് ദശലക്ഷവും നാട്ടിൻപുറങ്ങളിലാണ്. അഞ്ചുലക്ഷം ഗ്രാമങ്ങളിലെ മൂന്നുലക്ഷം ഗ്രാമങ്ങളിലും ഇന്നും വണ്ടിപ്പാതകൾ മാത്രമേയുള്ളൂ. അവിടെ ട്രാക്ടർ പോവില്ല, ട്രക്ക് പോവില്ല.

കാളവണ്ടികൾ അടുത്തിടെയൊന്നും വേണ്ടെന്ന് വയ്ക്കാനാവില്ല.

താങ്ങാവുന്നതിലേറെ ഭാരം താങ്ങി, കഴുത്തിന് പരിക്കേൽക്കുന്ന കാളകളുടെ നാട്ടിൽ, മൃഗങ്ങൾ വലിക്കുന്ന വണ്ടികൾ ആധുനികവൽക്കരിക്കുകയാണ് വേണ്ടത്. ഭാരംകുറഞ്ഞ ലയറിംഗുകളുള്ള ന്യൂമാററിക് ടയറും, ബ്രേക്കുമുള്ള കഴുത്തിൽ ലോഡ് കുറയ്ക്കുന്ന, തടിയുപയോഗം കുറയ്ക്കുന്ന കാളവണ്ടികൾ.

എന്നാണതിനുവേണ്ടി ശ്രമമുണ്ടാവുക?

○

ഇന്ത്യൻ മൃഗശക്തിയുടെ അമ്പരപ്പിക്കുന്ന പട്ടിക നോക്കുക. ഇന്ത്യയെക്കാളും മൃഗ

ശേഷം 35-ാംപേജിൽ

| | |
|---|---|
| അദ്ധ്വാനിക്കും മൃഗസമ്പത്തിൻെറ മാർക്കറ്റ് വാല്യൂ | 6,000 കോടി രൂപ |
| ഉപകരണങ്ങളുടെ എണ്ണം | 60 ദശലക്ഷം |
| മൃഗങ്ങൾ വലിക്കും ഭാരവണ്ടികൾ | 12 ദശലക്ഷം |
| ഉപകരണങ്ങളുടെയും വണ്ടിയുടെയും മാർക്കറ്റ് വില | 12,000 കോടി |
| മൃഗശക്തി ഉഴുന്ന നിലം | 100 ദശലക്ഷം ഹെക്ടർ |
| ഭാരവണ്ടിയിൽ തൊഴിൽ ചെയ്യുന്നവർ | 20 ദശലക്ഷം മനുഷ്യർ |
| ലഭ്യമാകുന്ന ഊർജ്ജം | 56,000 ദശലക്ഷം Kw. hrs. |
| വാർഷിക ഊർജ്ജത്തിൻെറ മൂല്യം | 9,000 കോടി രൂപ |
| ലാഭിക്കുന്ന പെട്രോളിയം | 6 ദശലക്ഷം ടൺ |
| ലാഭിക്കുന്ന പെട്രോളിൻെറ മൂല്യം | 3000 കോടി രൂപ |

കുറിപ്പ്: ഈ കണക്കുകൾ കൃത്യമോ പൂർണ്ണമോ അല്ല. മൃഗശക്തിയുടെ വലിപ്പം കാട്ടാൻമാത്രം.

അവലംബം: ലൈവ് സ്റേറാക് ആൻഡ് ഡെവലപ്മെൻറ്-പ്രൊഫ. രാമസ്വാമിയുടെ ലേഖനം.

# സംഗീതത്തിന്റെ ഗന്ധർവ്വസ്വപ്നം

രാധിക സി. നായർ

പല്ലവികളുടെ സുവർണ്ണഗോവണികൾ കയറി നാദത്തിന്റെ തുരീയാവസ്ഥയിലേക്ക് നടന്നു പോയ കുമാർഗന്ധർവ്വ ഇനി ഓർമ്മയാണ്. മന്ത്രസ്ഥായിയിൽ നിന്ന് മോക്ഷസ്ഥായിയിലേക്ക് കേൾവിക്കാരനെ കൂട്ടിക്കൊണ്ടുപോയ ആ വിശുദ്ധരാഗവിസ്താരം ഒടുങ്ങിയിരിക്കുന്നു. ജനുവരി പതിനൊന്നിന് ശനിയാഴ്ച പുലർച്ചയ്ക്ക് മരണത്തിലേക്ക് കുഴഞ്ഞുവീണ ആ മഹാഗായകന്റെ തിരോധാനം ഹിന്ദുസ്ഥാനി സംഗീതത്തിന്റെയോ ഇന്ത്യയുടെയോ മാത്രം നഷ്ടമല്ല; സ്ഥലത്തിന്റെയും കാലത്തിന്റെയും അതിർത്തികളില്ലാത്ത നാദബ്രഹ്മത്തിന്റെ മുഴുവൻ നഷ്ടമാണ്. രീതിപാലനത്തിന്റെ കർക്കശതകളും വംശപാരമ്പര്യങ്ങളുടെ ഊറ്റംകൊള്ളലുകളും നിറഞ്ഞ ഹിന്ദുസ്ഥാനി ക്ളാസിക്കൽ സംഗീതത്തിൽ നാടോടിത്തനിമയുടെ പ്രാക്തനലയങ്ങൾ കലർത്തിയ കലാപകാരിയായ ഗായകനായിരുന്നു കുമാർ ഗന്ധർവ്വ. ക്ളാസിക്കൽ സംഗീതത്തിന്റെ യാഥാസ്ഥിതികലോകത്ത് യാദൃച്ഛികമായി മാത്രം വന്നുപിറക്കുന്ന ഒരു വരപ്പൊലിമ. അൻപത്തിയെട്ടു വർഷത്തെ നാദനിവേദനത്തിലൂടെ ഗന്ധർവ്വ ഭാരതീയസംഗീതത്തിന് സമ്മാനിച്ച നവമാനങ്ങൾ അളവില്ലാത്തവയാണ്. ഖയാലുകളും ധുമ്രികളും ഭജനുകളുമായി ആ സ്വരസമുദ്രം പരന്നുകിടക്കുന്നു. താളത്തിന്റെയും നാദത്തിന്റെയും അഗാധവിശുദ്ധികളെ ഉള്ളറിഞ്ഞുകൊണ്ട് സംഗീതത്തെ ഗന്ധർവ്വാനുഭവമാക്കി മാറ്റാൻ അദ്ദേഹത്തിനു കഴിഞ്ഞു. ലോകത്തെ മൗനത്തിലുപേക്ഷിച്ച് ഗന്ധർവ്വ കടന്നുപോയപ്പോൾ 'മൃദുവായ ശബ്ദങ്ങളില്ലാതാവുമ്പോൾ ഓർമ്മയിൽ വികമ്പനംകൊള്ളുന്നതാണ് സംഗീതമെന്ന' ഷെല്ലിയുടെ വാക്കുകളാണ് ഓർമ്മവരുന്നത്. രീതിബദ്ധമായ സംഗീതത്തിന്റെ ചിട്ടവട്ടങ്ങളിൽ നിന്നെല്ലാമകന്ന് എല്ലാ ഘരാനകളുടെയും നിയമങ്ങളെ തിരസ്കരിച്ചുകൊണ്ട് ഗന്ധർവ പാടുമ്പോൾ ശ്രോതാവറിയുക ഭൗതികദുഃഖങ്ങൾക്കപ്പുറമുള്ള ആത്മീയാനന്ദത്തിന്റെ തലമാണ്.

അമീർഖുസ്രുവിന്റെയും താൻസെന്റെയും പാരമ്പര്യമുള്ള ഹിന്ദുസ്ഥാനി സംഗീതത്തിലെ ഏറ്റവും ഒറ്റതിരിഞ്ഞ സാളഗ്രാമങ്ങളിലൊന്നായിരുന്നു കുമാർഗന്ധർവ്വ. ഭീംസെൻ ജോഷി, മല്ലികാർജ്ജുൻ മൻസൂർ, കിശോരി അമോംകർ. ഗാംഗുബായ് ഹംഗൽ, പർവീൺ സുൽത്താന, ജസ്‌രാജ് എന്നീ ആധുനിക ഹിന്ദുസ്ഥാനി പ്രമുഖർക്കിടയിൽ പാരമ്പര്യനിഷേധത്തിന്റെയും മൗലികമായ മാർഗാന്വേഷണത്തിന്റെയും സ്വരം ഗന്ധർവ്വയുടെ കണ്ഠത്തിൽനിന്നാണുയർന്നത്. നിയമങ്ങൾക്ക് കീഴടങ്ങാനിഷ്ടമില്ലാതെ വഴിത്താരതിരഞ്ഞുകണ്ടെടുത്ത ഈ വാഗീശ്വരൻ ശാസ്ത്രീയസംഗീതത്തിന്റെ സ്വയംഭൂത്വം എന്ന യാഥാസ്ഥിതിക പണ്ഡിതനിലപാടിനെ സ്വന്തം സംഗീതസപര്യകൊണ്ടു തകർത്തെറിഞ്ഞു. ത്രിസ്ഥായികളിലും ആലാപനം കൊള്ളുന്ന കുമാർഗന്ധർവ്വ സംഗീതത്തിലെ കലാപകാരിയാവുന്നതിവിടെയാണ്.

ഗന്ധർവ്വയുടെ യഥാർത്ഥ നാമം ശിവപുത്ര സിദ്ധരാമയ്യ കോങ്കലി എന്നായിരുന്നു. സംഗീതജ്ഞനായിരുന്ന സിദ്ധയ്യസ്വാമിയുടെ മകനായി 1924 ഏപ്രിൽ 8ന് കർണ്ണാടകയിലെ ബൽഗാംജില്ലയിലുള്ള സുലേഭവി ഗ്രാമത്തിൽ ഗന്ധർവ്വ ജനിച്ചു. ആധുനിക ഹിന്ദുസ്ഥാനി സംഗീതത്തിലെ പ്രമുഖരിൽ പലരും ദക്ഷിണാത്യരാണെന്നത് കൗതുകാത്മകമായ വസ്തുതയാണ്—ഭീംസെൻ ജോഷി, മല്ലികാർജ്ജുൻ മൻസൂർ, ബസവരാജ് രാജ് ഗുരു, ഗംഗുഭായ് ഹംഗൽ. കുട്ടിക്കാലത്തുതന്നെ ശിവപുത്രന് സംഗീതം ജീവനും ആത്മാവുമായിരുന്നു. അവന്റെ ആലാപനംകേട്ട് കുടുംബസുഹൃത്തും ഗുരുകുലമഠത്തിലെ സ്വാമിയുമായിരുന്ന ശിവയോഗിയാണ് കുമാർ ഗന്ധർവ്വ എന്നുവിളിച്ചത്. ആ നാമകരണത്തിലെ പ്രവചനസ്വഭാവം അന്ന് ആരെങ്കിലുമറിഞ്ഞുവോ എന്തോ? സംഗീതജ്ഞരുടെ ജ്ഞാനവും കാര്യക്ഷമതയുമറിഞ്ഞ് ഹിന്ദുസ്ഥാനി സംഗീതത്തിൽ അവരെ ഗന്ധർവ്, ഗുംകാർ, പണ്ഡിത്, നായക്, ഗായക് എന്നിങ്ങനെ അഞ്ചായി തിരിക്കാറുണ്ട്. പത്താം വയസ്സിൽ അലഹബാദിലെ പ്രയാഗിൽ നടന്ന അഖിലഭാരതീയ സംഗീത സമ്മേളനത്തിലായിരുന്നു ഗന്ധർവ്വയുടെ ആദ്യത്തെ പ്രത്യക്ഷപ്പെടൽ. ഒരു വർഷത്തിനുശേഷം ബോംബെയിലെ ജിന്നാഹാളിൽ അരങ്ങേറിയതോടെ അദ്ദേഹത്തിന്റെ അപാരമായ പ്രതിഭാശേഷി വ്യക്തമായി. ബോംബെയിലെ 'ഗന്ധർവ്വ സംഗീതമഹാവിദ്യാലയ'ത്തിന്റെ മേധാവിയായ പ്രൊഫ. ബി.ആർ.ദേവ്ധറായിരുന്നു ഗന്ധർവ്വയുടെ ഗുരു. പിന്നീട് നിരന്തരമായ അനുധ്യാനത്തിലും സാധനയിലുമേർപ്പെട്ട ഗന്ധർവയ്ക്ക് വിധി എതിരായിരുന്നു. ക്ഷയരോഗത്തിന്റെ പിടിയിലകപ്പെട്ട അദ്ദേഹത്തോട് സംഗീതാലാപനം നടത്തുന്നത് നിർബ്ബന്ധമായും അവസാനിപ്പിക്കാൻ ഡോക്ടർമാർ നിർദ്ദേശിച്ചു. ഒപ്പം ഏതെങ്കിലും മലഞ്ചെരിവിലേക്ക് താമസം മാറാനും അവർ ഉപദേശിച്ചു. രോഗത്തിന്റെ രൂക്ഷതകാരണം ആ നിർദ്ദേശത്തിന് വഴങ്ങിയ ഗന്ധർവ്വ 1947-ൽ മദ്ധ്യപ്രദേശിലെ ദേവാസ് എന്ന ഗിരിപ്രദേശത്തേക്ക് താമസം മാറ്റി. ആ കൂടുമാറ്റം ഗന്ധർവ്വയ്ക്ക് സംഗീതത്തിന്റെ പുടപാകം ചെയ്യാനുള്ള വേദിയായി. ഗോത്രവർഗ്ഗജനതകൾ തിങ്ങിനിറഞ്ഞ ദേവാസിന്റെ മലഞ്ചെരിവുകളിൽ ആറുവർഷത്തോളം നീണ്ടുനിന്ന ദിവ്യമായൊരു മൗനത്തിനുശേഷം ഗന്ധർവ്വ അരങ്ങിലേക്ക് തിരിച്ചെത്തിയത് സംഗീതത്തെ സംബന്ധിച്ച പുതിയൊരു വെളിപാടുമായിട്ടായിരുന്നു. സംഗീതത്തെസംബന്ധിച്ച ചാതുർവർണ്യനിയമങ്ങളെയും ഉപരിവർഗമൂല്യങ്ങളെയും തച്ചുടയ്ക്കുന്നവയായിരുന്നു ആ വെളിപാടുകൾ. ആദ്യത്തെ കച്ചേരി കേൾക്കാനുണ്ടായിരുന്ന അതിഥി പണ്ഡിത് ജവഹർലാൽ നെഹ്റുവായിരുന്നു.

രാഗാലാപനം നടത്തുന്നവം മാത്രമാണ് സംഗീതജ്ഞനെങ്കിൽ കുമാർഗന്ധർവ്വ അനേകർക്കിടയിലെ ഒരു പേരുമാത്രമാണ്. എന്നാൽ അദ്ദേഹത്തെ ഗന്ധർവ്വതുല്യനാക്കിത്തീർക്കുന്നത് സംഗീതത്തിന്റെ ജൈവസ്രോതസ്സുകളെക്കുറിച്ചുള്ള, ആഴമേറിയതും വിവാദം സൃഷ്ടിച്ചതുമായ ഒരു സംഗീതദർശനമാണ്. പ്രാക്തനഗോത്രങ്ങളുടെ നാടോടിയായ സംഗീതങ്ങളുടെ ക്രമമില്ലായ്മകളിലാണ് ഭാരതീയ സംഗീതത്തിന്റെ അടിവേരുകൾ കുടികൊള്ളുന്നതെന്ന് അദ്ദേഹം സിദ്ധാന്തിച്ചു. ദേവാസിലെ പ്രാചീനഗോത്രജനതകളായ ഗോണ്ഡ്, ഭീൽ, ഒറോൺ, കോർകെൻ, കോൾ തുടങ്ങിയവരുടെ നാടോടിസംസ്കാരത്തിലേക്കിറങ്ങിച്ചെന്ന ഗന്ധർവ്വ, അവരുടെ ലിപികളില്ലാത്ത ഭിലി, ഗോണ്ഡി തുടങ്ങിയ ഭാഷകളിലെ ഗാനങ്ങളിൽ ഭാരതീയ സംഗീതത്തിലെ മുഖ്യരാഗങ്ങളുടെയെല്ലാം ആദിബീജങ്ങൾ ചിതറിക്കിടക്കുന്നത് കണ്ടെത്തി. ആലാപനം വിലക്കപ്പെട്ടിരുന്ന മൗനത്തിന്റെ വർഷങ്ങളിലായിരുന്നു ഈ അന്വേഷണസപര്യ അദ്ദേഹം നിർവ്വഹിച്ചത്. ഗോത്രസംഗീതത്തിന്റെ പരുക്കൻ ലോകത്താണ് ദർബാറുകളിൽ മിഴിവുണ്ടാക്കിയ രാഗങ്ങളുടെ പ്രാഗ്രൂപങ്ങൾ സ്ഥിതിചെയ്യുന്നതെന്ന ഗന്ധർവ്വയുടെ വാദം പെട്ടെന്നുതന്നെ കോളിളക്കം സൃഷ്ടിച്ചു. ഓരോരാഗത്തിനും തുല്യമായ നാടോടിസമാന്തരങ്ങൾ അദ്ദേഹം ചൂണ്ടിക്കാട്ടുകയും ചെയ്തു. രാഗവിസ്താരത്തിലൂടെ സംഗീതജ്ഞൻ പോകേണ്ടത് നാടോടിസംഗീതത്തിന്റെ (ലോക്‌സംഗീത്) ജൈവശുദ്ധിയിലേക്കാണ് എന്ന നിലപാട് സാമ്പ്രദായികത്വത്തെ മുറുകെപ്പിടിച്ചവർക്ക് ദഹിക്കുന്നതായിരുന്നില്ല.

നാടോടിത്തനിമയിലേക്കുള്ള സഞ്ചാരം എന്ന ആശയത്തിൽ അടിയുറച്ചുനിന്നതുകൊണ്ടുതന്നെ കുമാർഗന്ധർവ്വ ഘരാനകളുടെ രീതിപാലകധർമ്മം തിരസ്കരിച്ചു. ഹിന്ദുസ്ഥാനിസംഗീതത്തിന്റെ നൂറ്റാണ്ടുകൾ പഴക്കമുള്ള പാരമ്പര്യത്തോടുള്ള കലാപമായിരുന്നു ഘരാനകളുടെ തിരസ്ക്കാരം.

ഭാരതീയ സംഗീതത്തിന് വിവിധകൈവഴികളുണ്ടായത് പന്ത്രണ്ടിനും പതിനഞ്ചിനും ഇടയ്ക്കുള്ള നൂറ്റാണ്ടുകളിലായിരുന്നു. ഒരേ രീതിശാസ്ത്രം പിന്തുടർന്നുവന്നിരുന്ന ഭാരതീയസംഗീതം വ്യത്യസ്തരീതിപദ്ധതികളായി പരിണമിച്ചത് അറബികളുടെയും പാഴ്സികളുടെയും അധിനിവേശത്തോടെയാണ്. അവരുടെ ആക്രമണഫലമായ അരക്ഷിതാവസ്ഥയിൽ നശിക്കാറായ ഉത്തരേന്ത്യൻ സംഗീതത്തിന് ജീവവായുവായത് ഗ്വാളിയർ രാജാവ് രാജാമാൻസിംഗായിരുന്നു. രാജസദസ്സുകളിലെ അവശ്യഘടകമായിത്തീർന്നതോടെ പുറം വേദികളിൽനിന്നും സംഗീതം മാറ്റിനിർത്തപ്പെടാൻ തുടങ്ങി. ഇത്തരം വിലക്കുകൾ സ്വന്തം കുടുംബവൃത്തങ്ങളിലേക്ക് സംഗീതത്തെ ഒതുക്കിനിർത്താൻ ഗായകരെ പ്രേരിപ്പിച്ചു. ഓരോ കുടുംബത്തിന്റെയും കുത്തകയായിത്തീർന്നു ഒരോരീതിയും. ഘരാനകളുടെ ഉദ്ഭവത്തിനു പിന്നിൽ പ്രവർത്തിച്ച ഘടകങ്ങൾ ഇവയാണ്. ആലാപനത്തിന്റെ വ്യത്യസ്തരീതിശാസ്ത്രങ്ങളായിരുന്നു ഓരോ ഘരാനയെയും വ്യത്യസ്തമാക്കിയിരുന്നത്.

വീട് എന്നർത്ഥമുള്ള ഘരാന എന്ന പദത്തിന്റെ നിഷ്പത്തി സംസ്കൃതത്തിലെ ഗൃഹം എന്ന ശബ്ദത്തിൽ നിന്നാണ്. അമീർഖുസ്രു, താൻസേൻ, വ്രജചന്ദ്, ശ്രീചന്ദ് ഇവരുടെയൊക്കെ പാരമ്പര്യമവകാശപ്പെടുന്ന ഘരാനകൾ കുടുംബത്തിന്റെയും ഗ്രാമത്തിന്റെയുമൊക്കെ പേരുകളുമായി ബന്ധപ്പെട്ടാണ് അറിയപ്പെടുന്നത്. ഗൗഡിബാണി, ഖന്താർബാണി, നോഹാർബാണി, ഡാഹർബാണി, ആഗ്ര, അത്രൗലി, അലിഗർ, ദൽഹി, സിക്കന്തർ, കുർജ, ഹാപുർ, മഥുര എന്നിവയാണ് പ്രധാന ഘരാനകൾ. ഏതൊക്കെ പേരിലറിയപ്പെട്ടാലും ശരി തനതു രീതികളിലും പരിമിതികളിലും നിന്ന് അവ വഴിതെറ്റിപോകാറില്ല. ഇവിടെയാണ് ഗന്ധർവ്വയുടെ മൗലികത നാം അറിയുന്നത്. ഒരു ഘരാനയുടെയും രീതിശാസ്ത്രത്തിന്റെയും പാത പിന്തുടരാതെ ലക്ഷണഗ്രന്ഥങ്ങളൊക്കെ തിരസ്കരിച്ചുകൊണ്ട് തന്റേതായ രീതിയിൽ ഗന്ധർവ്വ സംഗീതം ആലപിക്കുമ്പോൾ അതിന്റെ ദൈവികപ്രഭ നാമറിയുന്നു. സ്വയം ഗുരുവായും ശിഷ്യനായും നിന്നുകൊണ്ട് അറിവിന്റെയും അജ്ഞതയുടെയും വരമ്പുകളെ ശരിയായിത്തന്നെ പകുത്തുകൊണ്ട് ഗന്ധർവ്വയുടെ സ്വരം അനുസ്യൂതം പ്രവഹിക്കുന്നു. സംഗീതത്തെ ഒരേസമയം അറിവും നിറവുമാക്കി മാറ്റാൻ ഗന്ധർവ്വയ്ക്കു കഴിഞ്ഞു. ഗോത്രസംഗീതത്തിന്റെ നിഷ്കളങ്കതയും തനിമയും വേരൂറ്റിയെടുത്ത സാന്ദ്രാലപനമാണത്.

തനതുവ്യക്തിത്വമുള്ള പ്രസ്ഥാനങ്ങളായി നിൽക്കുന്ന ഹിന്ദുസ്ഥാനി സംഗീതരീതികളിൽ കുമാർഗന്ധർവ്വയ്ക്ക് ഏറ്റവുമധികം അടുപ്പം ഖയാലുകളോടും ധുമ്രികളോടുമായിരുന്നു. ലളിതസംഗീതരീതികളായ ഭജനുകളും ഗീതുകളും ആലപിക്കുന്നതിലും ഗന്ധർവ്വ ഇതേ താൽപ്പര്യം കാണിച്ചിരുന്നു. കൂടുതൽ ക്ളാസിക്കലായ ദ്രുപദിനോടുള്ള ഭാവാത്മക നിഷേധമായി വളർന്നുവികസിച്ച ഖയാലുകൾ ആലപിക്കുമ്പോൾ ഗന്ധർവയുടെ സ്വരത്തിന്

ശേഷം 43-ാംപേജിൽ




കുമാർ ഗന്ധർവ

പി. പത്മരാജൻ

*ശ്രീ പി. പത്മരാജൻ അന്തരിച്ചിട്ട് ഒരു വർഷം പിന്നിടുന്നു—ജനുവരി ഇരുപത്തിനാല്. കഥ എഴുതി സാഹിത്യ രംഗത്ത് വന്ന പത്മരാജൻ ചലച്ചിത്രകാരനായത് യാദൃശ്ചികമായിരുന്നു. എന്നാൽ ആ യാദൃശ്ചികത മലയാളസിനിമയെ വളരെയേറെ സമ്പന്നമാക്കി. പെരുവഴി അമ്പലം, ഒരിടത്ത് ഒരു ഫയൽമാൻ-കാലാതിവർത്തികളായ ആ രചനകൾ എന്തുകൊണ്ടോ ഇനിയും അവ അർഹിക്കുംവിധം ആസ്വദിക്കപ്പെടുകയോ അംഗീകരിക്കപ്പെടുകയോ ചെയ്തിട്ടില്ല. താൻ കൈവച്ച രംഗങ്ങളിലെല്ലാം മറക്കാനാവാത്ത മുദ്ര അവശേഷിപ്പിച്ച പത്മരാജൻെറ ഈ കവിത ഒരുപക്ഷേ അദ്ദേഹത്തിൻെറ ഹൃദയസ്പർശത്തിൻെറ ഈർപ്പം വീണുകിടക്കുന്ന ഒരേ ഒരു കൃതിയായിരിക്കും.*



# അവളുടെ സന്ധ്യാനാമം



അകലെയൊരു പുകനാരുയരുയരു
ന്നതിൻ മുമ്പ്
മഴവന്നു തല്ലിനിൻ ജാലകപ്പാളിമേൽ
വിരലോട്ടി, വിധിതൻ ചിറികോട്ടി, രാവിൻെറ-
വിരസചിത്രങ്ങൾ വരയ്ക്കുന്നതിൻമുമ്പ്
മൂകരാം, നമുക്കൊത്തു മൂവന്തിമൂളുന്നപാട്ടിൻെറ-
ചെങ്കനൽപ്പാളികൾ വകഞ്ഞെടുത്തമ്മാനമാടിടാം,
ഏഴുനിറമലിയുന്ന മാമലച്ചോട്ടിലെ-
ക്കാലടിപ്പാടുകൾ നോക്കിനിന്നാർക്കാം,
ചിരിക്കാം, മറക്കാം, കരയാൻ പിറക്കാം.

അകലെയാപ്പുകനാരുമഴയോ
ചിതതൻനരയോ, നിലാവിൻെറ നിഴലോ,
നിനക്കൊത്തവടിവാർന്ന മാരൻെറവരവോ?
നമുക്കീക്കിനാവിൻെറ ജാലകപ്പാളിമേലു
ത്തരംകാണാത്ത ചോദ്യങ്ങൾ ചോദിച്ചുമാഴ്കാം

"നീയെത്രനേർത്തുപോയ്!"
നിദ്രതൻ കമ്പിളിക്കൂട്ടിന്നടിയിൽ നിന്നാരോമുരളുന്നു
ഞാനുണർന്നീലാ--നിലാവലപുൽകുന്ന-
മാമരച്ചില്ലയിൽ പാടുന്ന ചുണ്ടിന്നുകാതോർത്തു
കാലം കടിഞ്ഞാണിടുന്നൊരു-
കാതരസ്വപ്നം നുണഞ്ഞുകിടക്കവേ
"നീയെത്രസുന്ദരി,
നിൻെറ കിനാക്കളിൽ ഞാനുമുണ്ടായെങ്കിൽ!"

കാതിൽമുരളുന്ന ചുണ്ടുകൾ,
മുടിനാരുകോതുന്ന വിരലുകൾ
ഞാനെത്രകേട്ടുതഴമ്പിച്ച വാക്കുകൾ
ഞാനെന്തുമറുപടി പാടാൻ? പറഞ്ഞു-
പഴകിയ വാക്കുകൾക്കിനിയെന്തുകാര്യം?

തെരുവിൻ തിരക്കുമരിക്കുന്നു
കവിയുടെ കളകണ്ഠമുയരുന്നു
താളംപിടിക്കുന്ന വിരലുകൾക്കിടയിൽ
മിഴാവുറങ്ങുന്നു, നിൻമിഴിയിൽ
മടുപ്പിൻെറ തീരംതെളിയുന്നു
മദ്യത്തിനൊപ്പം വിഷംചേർത്ത കുട്ടിയുടെ
ദേഹം മടങ്ങുമ്പോൾ, അന്ധമുനി തിരക്കുന്നു
"മകനേ മടങ്ങിയോ?"
"മകനല്ല, മകനെ ഹനിച്ച ഹതഭാഗ്യൻ
ഒരുക്കെണിയിൽ നരഹത്യവിധി-
യായിവന്നവൻ, പിതൃദുഃഖമേല്ക്കാൻ-
പിറവിയെടുത്തവൻ!"

പുത്തൻകളിക്കളത്തൊട്ടിലിൽക്കുട്ടികൾ,
പുത്തൻവിനോദക്കളരി പണിയവേ
ഇന്നലെക്കണ്ടമുഖങ്ങൾ മറയുന്നു-ഇന്നിനി-
യാരൊക്കെമായാൻ തുടങ്ങുന്നു
മൂകതമുററിയ ചില്ലകൾ, നോവിൻെറ
നേർത്തചിറകടിയൊച്ചകൾ, രാവിൻെറ
കൈപിടിച്ചോടുന്ന കുട്ടികൾ.

ഉത്സവംതീർന്നു വെളുപ്പിനുമായുന്ന
ചന്ദ്രക്കലയ്ക്കൊപ്പമാടിയുലഞ്ഞു നടന്നു
പോരുമ്പോൾ ഉറക്കംതലോടുന്ന
കാതുകളിൽമൊഴി "കീചകൻ-
ചത്തതുനന്നായി", കാററിൻെറ കാലൊച്ച
മായുന്നു-വാതിലുകളടയുന്നു
നീലവെളിച്ചം തലോടുംജലപ്പര-
പ്പിളകുന്നു, സ്മൃതികൾ മറയുന്നു
നിൻെറയീജാലകപ്പാളിയിൽ സന്ധ്യ
ചേക്കേറുന്നു-നീയുറങ്ങൂ-നിൻെറ
പൊളിവാക്കുകൾക്കായി;
പൊയ്മുഖങ്ങൾക്കായി,
ജല്പനങ്ങൾക്കായി
ഞാൻ കാത്തിരിക്കാം

ഉറങ്ങുന്ന നിൻമുഖം പാർത്തിരിക്കാം
പിന്നെ മതിവിഭ്രമത്തിൻെറ ചില്ലുകൊട്ടാര-
ത്തിലഭയം ലഭിക്കാതെതേങ്ങാം
വിതുമ്പാം--പ്രിയാ, നീയുറങ്ങൂ!
കിടക്കവിരിയിൽ ഒരേമാതിരിയുള്ള ചുളിവുകൾ
ഒരേ ചടുലതാളം
പ്രിയാ, നീയുറങ്ങൂ!

# നാലാം ലോകം

എൻ.എസ്. മാധവൻ



ഒരിക്കൽ ഒരു റഷ്യാക്കാരനും ഇന്ത്യാക്കാരനും ഉണ്ടായിരുന്നു. ഒരിക്കൽ എന്ന് വെറും ഒരു ഒഴുക്കിൽ പറഞ്ഞുപോയതാണ്. അവർ ഇപ്പോഴും ഉണ്ട്. ഒരുദിവസം ആ റഷ്യാക്കാരൻ ഇന്ത്യാക്കാരനോട് ചോദിച്ചു:




''ഗോവിന്ദൻകുട്ടി, ഇതെത്രാമത്തെ ദിവസമാണെന്ന് അറിയാമോ?''

''ഇല്ല, മാസമേതാണെന്നു ചോദിച്ചാൽ ഞാൻ പറയാം,'' ഇന്ത്യാക്കാരൻ മറുപടി പറഞ്ഞു.

ക്ഷമിക്കണം, ഇതൊരു ഫലിതത്തിന്റെ തുടക്കമല്ല. എനിക്ക് തമാശ പറയാനൊട്ട് അറിയുകയുമില്ല. അതിനു കാരണം ഒരു പക്ഷേ, ഞാനൊരു കമ്മ്യൂണിസ്റ്റുകാരന്റെ അച്ഛന്റെകൂടെ പാർട്ടി തുടങ്ങിയ സാന്റോ ഗോപാലൻ മരിക്കുന്നതിനു കുറച്ചുനാൾ മുമ്പ് അച്ഛനോട് സംസാരിക്കുന്നത് കേട്ടത് മുതലാണ് ഞാൻ ഈ വഴിക്ക് ചിന്തിക്കുവാൻ തുടങ്ങിയത്. സാന്റോഗോപാലൻ പറഞ്ഞു: ''സഖാവേ, ഒന്നോർത്തുനോക്കൂ, അഴീക്കോടൻ രാഘവൻ കൊലപ്പെട്ടതിനുശേഷം ടി.കെ. രാമകൃഷ്ണനല്ലാതെ സദാസമയം ചിരിക്കുന്ന മറ്റേതെങ്കിലും സഖാവ് നമുക്കുണ്ടോ?''

''ഗോവിന്ദൻകുട്ടി,'' ബക്കുനിൻ പിന്നെയും പറഞ്ഞു, ''നമ്മളെ ഇതിനകത്ത് അടച്ചിട്ടിട്ട് ഇന്ന് എൺപത്തിയെട്ടു ദിവസമായി. രണ്ടു ദിവസംകൂടി കഴിഞ്ഞാൽ കൃത്യം മൂന്നു മാസം.''

ഞാനൊന്നും മിണ്ടിയില്ല. ബക്കുനിൻ എഴുന്നേറ്റ് മൈക്രോഫോണിന്റെ മുമ്പിൽ ചെന്നു പറഞ്ഞു: ''കാളിംഗ് കൺട്രോൾ.''

''കാളിംഗ് കൺട്രോൾ,'' ബക്കുനിൻ ആവർത്തിച്ചു. കഴിഞ്ഞ കുറെ ദിവസങ്ങളായി കൺട്രോൾ ഞങ്ങളുമായി ബന്ധപ്പെട്ടിരുന്നില്ല.

''കാളിംഗ് കൺട്രോൾ,'' ബക്കുനിൻ മൈക്രോഫോണിനെ പ്രീണിപ്പിക്കുന്ന സ്വരത്തിൽ പറഞ്ഞു. യാതൊരു മറുപടിയും ഞങ്ങൾക്കു കിട്ടിയില്ല. ''കാളിംഗ് കൺട്രോൾ,'' ബക്കുനിൻ ശബ്ദം ഉയർത്തിക്കൊണ്ടു പറഞ്ഞു, ''ഇത് സോയൂസ് ഇരുപത്തിനാല്. നിങ്ങൾക്ക് ഞങ്ങളെ കേൾക്കാമോ? നിങ്ങൾക്ക് ഞങ്ങൾ വേണ്ടാതായോ?''

ബക്കുനിൻ മൈക്രോഫോണിനെ വിട്ട് ശൂന്യാകാശപേടകത്തിന്റെ അകത്തെ ഭാരമില്ലായ്മയിൽ കാലുകളിട്ടിളക്കി, തലകുലുക്കി പുരുഷബീജത്തിനെപ്പോലെ നീന്തിത്തുടിച്ചു.

''അവർക്ക് നമ്മളെ വേണ്ട. നമ്മൾ അവർക്ക് നഷ്ടപ്പെട്ടുപോയി,'' വിറളിപിടിച്ച ചംക്രമണങ്ങൾ അവസാനിപ്പിച്ച് ബക്കുനിൻ എന്റെ അടുത്തിരുന്ന് പറഞ്ഞു: ''പലതും നഷ്ടപ്പെട്ട കൂട്ടരാണ് ഞങ്ങൾ, റഷ്യാക്കാർ. കലണ്ടർ പരിഷ്കരിച്ചപ്പോൾ പതിമ്മൂന്നു ദിവസമാണ് ഞങ്ങൾക്കില്ലാതെ ആയത്. റഷ്യാക്കാരുടെ ചരിത്രത്തിൽ ഒരു വലിയ കറുത്ത തുള. ഒരു വിശ്രമദിവസമടക്കം ദൈവത്തിന് രണ്ടു പ്രപഞ്ചങ്ങൾ സൃഷ്ടിക്കുവാൻ ആറാറു ദിവസങ്ങൾ.''

കുട്ടിക്കാലത്തുതന്നെ റഷ്യാക്കാർ കലണ്ടർ പരിഷ്കരിച്ച കഥ എനിക്ക് അറിയാമായിരുന്നു. ഒരു ഒക്ടോബർ വിപ്ളവത്തിന്റെ വാർഷികത്തിന് ചെറുപ്പക്കാരോടൊത്ത് അച്ഛൻ ചുമരെഴുതുവാൻ പോയപ്പോൾ ഞാനുംകൂടെ പോയിരുന്നു.

വഴിക്കുവച്ച് അച്ഛൻ ഒക്ടോബർ വിപ്ളവത്തിന്റെ വാർഷികം നവംബറിൽ കൊണ്ടാടുന്നതിനുള്ള കാരണം പറഞ്ഞുതന്നു. വയസ്സനായിരുന്നെങ്കിലും അച്ഛനെക്കാൾ നന്നായി ചുമരെഴുത്ത് അറിയാവുന്നവർ പയ്യല്ലൂരിൽ ഇല്ലായിരുന്നു. വെളുത്ത മതിലിൽ 'വിപ്ളവം ജയിക്കട്ടെ' എന്നെഴുതിത്തുടങ്ങുവാൻ വ എഴുതിയപ്പോൾത്തന്നെ ചെറുപ്പക്കാർ ആ വ്യഞ്ജനത്തിൽ മുഗ്ദ്ധരായി നിന്നു. വ യുടെ ആരംഭത്തിലെ പാതിമുറിഞ്ഞ വട്ടത്തിന്റെ ക്ഷേത്രഗണിതമില്ലാതെ, തുടർന്നുവരുന്ന കുറുകെയും നെടുകെയുമുള്ള നേർവരകളുടെ വിരസതയില്ലാതെ, കടലിൽ കൂപ്പുകുത്തി തിരത്തലപ്പുകൾ ചിനുക്കിനോക്കി മേലോട്ടുയരുന്ന കടൽക്കാക്കയുടെ ഛായാചിത്രംപോലെ അച്ഛന്റെ വ കിടന്നു.

ചുമരെഴുത്ത് തീർന്നപ്പോൾ എല്ലാവരും സിനിമാക്കോട്ടയുടെ മുമ്പിൽ രാത്രിമുഴുവൻ തുറന്നുവയ്ക്കാറുള്ള ചായക്കടയിൽ ചായയും പപ്പടവടയും കഴിക്കുവാൻ പോയി. അവിടെ വച്ചാണ് ആദ്യമായി ഞാൻ അച്ഛന്റെ പഴയ കഥകൾ കേട്ടത്.

''ബക്കുനിൻ,'' പേടകത്തിന്റെ അകത്തെ മൗനം ദുസ്സഹമായപ്പോൾ ഞാൻ വിളിച്ചു: ''എന്റെ അച്ഛൻ പത്താംവയസ്സിലാണ് രാഷ്ട്രീയം തുടങ്ങിയത്.''

''എന്റെ അച്ഛനെ മുപ്പത്തിയാറാം വയസ്സിൽ സ്റ്റാലിൻ കൊന്നു.'' അതു പറഞ്ഞിട്ട് ബക്കുനിൻ വീണ്ടും നിശ്ശബ്ദനായി.

പത്താംവയസ്സിൽ ചേരാനെല്ലൂരിലെ മദ്യഷാപ്പുകൾ പിക്കറ്റുചെയ്തുകൊണ്ടാണ് അച്ഛൻ രാഷ്ട്രീയം തുടങ്ങിയത്. ''ചെത്തില്ലെങ്കിൽ നിനക്ക് പിന്നെ എന്തുണ്ടെടാ, ചോവാ'' എന്ന് ബന്ധുക്കളായ അബ്കാരി മുതലാളികളുടെ പരിഹാസം സഹിച്ചുകൊണ്ട് ഗാന്ധിത്തൊപ്പിവച്ച കുട്ടി ദിവസവും പിക്കറ്റിംഗിനു പോയി. വലുതായപ്പോൾ അച്ഛൻ പ്രജാമണ്ഡലത്തിൽ ചേർന്നു. ക്വിറ്റിന്ത്യാ സമരകാലത്ത് വിയ്യൂർ ജയിലിൽ അടച്ചപ്പോഴാണ് അച്ഛൻ ആദ്യമായി ഒരു കമ്മ്യൂണിസ്റ്റുകാരനെ പരിചയപ്പെടുന്നത്.

''തൃശൂർ ലേബർ ബ്രദർഹുഡ് എന്ന് പറഞ്ഞൊരു കമ്മുക്കളുടെ സംഘടനയിൽപ്പെട്ട കെ.ഇ. ഇയ്യുണ്ണി എന്നോട് എപ്പോഴും തർക്കിക്കുവാൻ വരുമായിരുന്നു. ഫാസിസ്റ്റ് ശക്തികൾ നമ്മുടെ പടിപ്പുരയിൽ വന്നുമുട്ടുമ്പോൾ ക്വിറ്റിന്ത്യാസമരം തെറ്റല്ലേ എന്നും മറ്റും. എനിക്ക് മുഴുവനും ദഹിച്ചില്ലെങ്കിലും ഞാനും പതുക്കെ ചുമപ്പനാകുവാൻ തുടങ്ങി.'' അച്ഛൻ കഥ തുടർന്നു.

''1942-ൽ പാർട്ടി നിയമവിധേയമായപ്പോൾ എറണാകുളം പാർട്ടി ആപ്പീസിൽനിന്ന് പയ്യല്ലൂരിൽപ്പോയി പാർട്ടി തുടങ്ങുവാൻ വണ്ടിക്കൂലിക്ക് എട്ടണ തന്നു. അങ്ങനെയാണ് ഞാനും, മജീഷ്യൻ വിജയനുംകൂടി ബസ്സിൽ ഇവിടെ വന്നിറങ്ങിയത്. വിജയൻ ആള് അന്നേ പ്രസിദ്ധനായിരുന്നു. തിരുവില്വാമലയിലെ ഒരു കള്ളസ്വാമി വായുവിൽനിന്ന് കൂവളത്തിന്റെ ഇലകൾ വരുത്തിച്ചപ്പോൾ വിജയൻ തിരിച്ച് കുമ്പളങ്ങ വരുത്തിക്കൊടുത്തു എന്നാണ് ഖ്യാതി.''

അച്ഛനും വിജയനുംകൂടി പയ്യല്ലൂരിൽ ഒന്നും രണ്ടുമായി അനുഭാവികളെ ഉണ്ടാക്കുവാൻ തുടങ്ങി. ചോറ്റാനിക്കര, ഏലൂർ, തൃപ്പൂണിത്തുറ, തിരുവാങ്കുളം, മാമല നടന്നു നടന്ന് അവരുടെ കാലിലെ ഉപ്പൂറ്റി തിണർത്തു. കൈയിലെ കാശ് തീരുമ്പോൾ ചില ഹെഡ്മാസ്റ്റർമാരുടെ ഒത്താശയോടെ സ്കൂളുകളിൽ മാജിക് കാണിച്ച് വിജയൻ പൈസ ശേഖരിച്ചു.

''ആയിടയ്ക്കാണ് സിലോണിൽനിന്ന് കുറച്ചു കാശുമായി മത്തായി പയ്യല്ലൂരിൽ തിരിച്ചെത്തിയത്. മൂപ്പർക്ക് അവിടെവച്ചേ ഇസത്തിന്റെ അസ്കിത ഉണ്ടായിരുന്നു. വന്നയുടനെ മത്തായി ആശയം പ്രചരിപ്പിക്കുവാൻ ഒരു അന്തിപ്പത്രം തുടങ്ങി. അറോറ. 'അറോറ അരയണ', 'അറോറ അരയണ' എന്ന് മൂപ്പരുതന്നെ എറണാകുളത്തെ ബസ്സ്റ്റാൻഡിലും ബോട്ടുജെട്ടിയിലും വിളിച്ചു പറഞ്ഞു നടക്കും,'' അച്ഛൻ പറഞ്ഞു.

ബക്കുനിന്റെകൂടെ ലെനിൻഗ്രാഡ് ഹാർബറിൽ സൂക്ഷിച്ചിരുന്ന അറോറ കാണുവാൻ പോയത് പെട്ടെന്ന് ഞാൻ ഓർത്തു. ഞാൻ ചോദിച്ചു: ''ബക്കുനിൻ, നിനക്കോർമ്മയുണ്ടോ നമ്മൾ അറോറ കാണുവാൻ പോയത്?''

ഒരുനിമിഷം ബക്കുനിന്റെ കണ്ണുകൾ തിളങ്ങി. അയാൾ ചോദിച്ചു: ''അന്ന് ഞാനെടുത്ത ഫോട്ടോ നീ എന്തുചെയ്തു?''

''അച്ഛന് അയച്ചുകൊടുത്തു,'' ഞാൻ പറഞ്ഞു. വീട്ടിൽ എന്റെ ആ ഒരു ഫോട്ടോ മാത്രമേ ചില്ലിട്ടു സൂക്ഷിച്ചിരുന്നുള്ളൂ. വരുന്നവരോടും പോകുന്നവരോടും അധികാരം പിടിച്ചെടുക്കുവാൻ ലെനിന് അടയാളം നല്കിക്കൊണ്ട് വെടിപൊട്ടിച്ച കപ്പലിന്റെ മുമ്പിലാണ് ഞാൻ നില്ക്കുന്നതെന്ന് അച്ഛൻ അഭിമാനത്തോടെ പറയുമായിരുന്നു.

ആറായിൽ കുറുപ്പന്മാരുടെ ആയിരംപറ കണ്ടത്തിലെ പുലയന്മാരുടെ ഇടയിലാണ് അച്ഛനും വിജയനും അറോറമത്തായിയുംകൂടി ആദ്യമായി യൂണിയൻ ഉണ്ടാക്കിയത്. കൊയ്ത്തുകഴിഞ്ഞ് മെതിയുടെ സമയമായപ്പോൾ പുലയന്മാർ രണ്ടുകറ്റ കൂടുതൽ കൂലി ചോദിച്ചു. കുറുപ്പന്മാർ അതു കൊടുത്തില്ല. കർഷകത്തൊഴിലാളികൾ പണിമുടക്കി.

''വിജയനും ഞാനുംകൂടി അവരുടെ വരമ്പിൽക്കൂടി നടക്കുമ്പോൾ ആറായിലെ ഇളയ കുറുപ്പും കുറെ സിൽബന്തികളും ഞങ്ങളെ വളഞ്ഞു. ഇളയ കുറുപ്പ് വിജയനോട് കൂടുവിട്ടു കൂടു മാറാമെങ്കിൽ ഇപ്പോൾ മാറിക്കോ എന്നു പറഞ്ഞു. എന്നോട് ചേരാനെല്ലൂർ ചോവന്റെ ശവം അങ്ങോട്ടേക്കുതന്നെ പായയിൽക്കെട്ടി എടുപ്പിക്കും എന്നും പറഞ്ഞു. ഒരു ആനത്തൊട്ടിയുടെ അറ്റത്തെ കുറുംകത്തികൊണ്ട് ഒരാൾ വിജയന്റെ കഴുത്തിൽ കുരുക്കിട്ടു. ഇപ്പോൾ വിജയന്റെ കഴുത്ത് മുറിഞ്ഞുവീഴും എന്ന് ഞാൻ പേടിച്ചു നില്ക്കുമ്പോഴാണ് വയലിന്റെ ഒത്ത നടുവിൽ കറ്റകൾ കൂനകൂട്ടിയിട്ടിരിക്കുന്നതിന്റെ മുകളിൽ ഒരു രൂപം പ്രത്യക്ഷപ്പെട്ടത്.'' അച്ഛൻ കഥ പറയുന്നത് നിർത്തി ശ്വാസം ഉള്ളിലോട്ടു വലിച്ചു.

''വിടെടാ കുറുപ്പന്മാരെ വിജയനെ വിടെടാ,'' അവിടെനിന്ന് സാന്റോഗോപാലൻ അലറി. എന്നിട്ട് ഷർട്ടൂരി കറ്റകളുടെമേൽ വച്ചു. ജഗന്നാഥൻ തുണികൊണ്ടു തയ്പിച്ച ബനിയനും ഊരിവച്ചു. മുണ്ടും പതുക്കെ അഴിച്ചു മടക്കി ഗോപാലൻ അതിന്റെമേൽ വച്ചു. നീലനിറത്തിലുള്ള സാന്റോജട്ടി മാത്രം ധരിച്ച ഗോപാലൻ ഇടംകാൽ പിറകോട്ടുവച്ച് വലംകാൽ തള്ളിനിന്നു. കഴുത്തിലെ മാംസപേശികൾ തടിപ്പിച്ചുകൊണ്ട് സാവധാനത്തിൽ തല മേലോട്ടാക്കി. കൈകളുയർത്തി ഗോപാലൻ സങ്കല്പത്തിലെ ഒരു വില്ല് കുലയ്ക്കുവാൻ തുടങ്ങി. മരുക്കാറ്റിൽ മണൽപ്പരപ്പുകളിൽ ഞൊറിയിടുന്ന തിരകളെപ്പോലെ മാംസപേശികൾ ഗോപാലന്റെ ദേഹം മുഴുവൻ പരന്നു.

''പണിക്കരും കൂട്ടരും പിൻവാങ്ങി. ബറോഡയിൽവച്ച് മിസ്റ്റർ ഇന്ത്യാമത്സരത്തിൽ രണ്ടാംസമ്മാനം നേടിക്കൊടുത്ത പോസാണ് ഗോപാലൻ കാണിച്ചത്. എന്തൊക്കെയായാലും പയ്യല്ലൂരിൽ കമ്മ്യൂണിസം വേരോടി. പിറ്റേന്ന് വൈകുന്നേരം അറോറമത്തായി പത്രത്തിൽ വെണ്ടയ്ക്കാ നിരത്തി: നെൽക്കറ്റസമരം വിജയിച്ചു.'' അച്ഛൻ കഥ പറയുന്നത് നിർത്തി. അപ്പോഴേക്കും രാത്രി രണ്ടുമണിയായിക്കഴിഞ്ഞിരുന്നു.

''കാളിംഗ് കൺട്രോൾ,'' ബക്കുനിൻ സ്വരം താഴ്ത്തി മൈക്രോഫോണിന്റെ മുമ്പിൽനിന്ന് പിന്നെയും പറഞ്ഞു.

''നിർത്തു ബക്കുനിൻ,'' എനിക്ക് ദേഷ്യം വന്നു, ''കൺട്രോളിൽ ഉള്ളവർക്ക് വല്ലതും പറയുവാനുണ്ടെങ്കിൽ അവർ തന്നത്താൻ പറഞ്ഞോളും.''

''എല്ലാവരും വോഡ്ക്ക കുടിച്ചു കിടക്കുന്നു

ണ്ടാകും, പന്നികൾ'' ബക്കുനിൻ പറഞ്ഞു.

''നീ അതുമിതും പറഞ്ഞു കുഴപ്പമാക്കരുത്. താഴെ നമ്മൾ പറയുന്നതെല്ലാം ചെവികൂർപ്പിച്ചു കേൾക്കുന്നുണ്ടാകും.''

''താഴേ?'' ബക്കുനിൻ ശൂന്യാകാശപേടകത്തിൻെറ കിളിവാതിൽ ചൂണ്ടിക്കാണിച്ചുകൊണ്ട് ചിരിച്ചു. അതിൽക്കൂടി നോക്കിയപ്പോൾ ഇളംനീല നിറത്തിലുള്ള ഭൂമി ഞങ്ങളുടെ മുകളിൽ സ്ഥിതിചെയ്യുന്നതായി കണ്ടു.

''ഒളിച്ചുനിന്ന് കേൾക്കുന്നതെല്ലാം സ്ററാലിൻെറയും ബ്രെഷ്നേവിൻെറയും കാലത്തായിരുന്നു. ഇപ്പോൾ ഗർബച്ചെഫ് വന്നതിനു ശേഷം അതെല്ലാം നിന്നു.''

ഞാൻ പയ്യല്ലൂരിലെ സഖാക്കളെ ഓർത്തു. അവർ ഗോർബച്ചേവിനെ വെറുത്തിരുന്നു. ഞാൻ റഷ്യയിലേക്ക് പുറപ്പെടുന്നതിന് ഒന്നുരണ്ടു ദിവസംമുമ്പ് എന്നെ കാണുവാൻ ഏരിയാ കമ്മിററി സെക്രട്ടറി രാജേന്ദ്രനും, പാർട്ടി ആപ്പീസ് സെക്രട്ടറി പാമീദത്തും, പിന്നെ പരിചയമില്ലാത്ത ഒരു കണ്ണൂർക്കാരൻ സഖാവും വന്നിരുന്നു. വീട്ടിൽ അറോറമത്തായിയും അച്ഛനും ഞാനും അമേരിക്കയോട് യുദ്ധംചെയ്ത് ഇറാക്ക് പരാജയപ്പെടുന്നതിനെക്കുറിച്ച് സംസാരിച്ചിരിക്കുകയായിരുന്നു.

''ഗോർബച്ചേവ്, അവനാണ് എല്ലാററിനും കാരണം,'' ഏരിയാ കമ്മിററി സെക്രട്ടറി രാജേന്ദ്രൻ പറഞ്ഞു.

''മൂന്നാംലോകത്തിനെ മുഴുവൻ അവൻ അനാഥമാക്കി. ഇന്ന് സദ്ദാം. നാളെ കാസ്ട്രോ,'' പാർട്ടി ആപ്പീസ് സെക്രട്ടറി പാമീദത്ത് പറഞ്ഞു.

''ഓൻ അന്തിമാർക്സാ,'' കണ്ണൂർക്കാരൻ സഖാവ് കൂട്ടിച്ചേർത്തു.

''അന്തിമാർക്സോ? അതെന്ത് സാധനമാ സഖാവേ?'' അറോറമത്തായി ചോദിച്ചു.

''അറോറസഖാവ് അന്തിക്രിസ്തു എന്താണെന്ന് ബൈബിളിൽ വായിച്ചിട്ടുണ്ടോ? അന്തിക്രിസ്തുവിൻെറ തലയിൽ ചില അടയാളങ്ങളൊക്കെ ഉണ്ട്. അറുന്നൂററി അറുപത്തിയാറ് എന്ന് എഴുതിയിരിക്കും. ഗോർബച്ചേവിൻെറ തലയിലെ മറുക് നീ കണ്ടിട്ടുണ്ടോ പാമീദത്തേ? അതിന് എന്തിൻെറ ഷേപ്പാ?''

''എന്തിൻെറ ഷേപ്പാ?'' അച്ഛനും പാമീദത്തും ഉദ്വേഗത്തോടെ ചോദിച്ചു.

''അത് അമേരിക്കയുടെ മാപ്പാണ്. ഓൻെറ തലയിൽ അമേരിക്കയുടെ മാപ്പാണ്. അമേരിക്കയുടെ മാപ്പ് തലയിൽ കൊണ്ടുനടക്കുന്നവൻ മാർക്സിസത്തെ തൊലക്കും. അന്തിമാർക്സ്.''

ആരും ചിരിച്ചില്ല. കാരണം കണ്ണൂർക്കാരൻ സഖാവ് ചിരിപ്പിക്കുവാൻ വേണ്ടിയല്ല അതു പറഞ്ഞത്. അയാളുടെ മുഖം ദേഷ്യംകൊണ്ട് ചുവന്നിരുന്നു.

''എന്നാ ഗോവിന്ദൻകുട്ടി പോകുന്നത്?'' രാജേന്ദ്രൻ ചോദിച്ചു.

''മററന്നാൾ ബാംഗ്ളൂരിലേക്ക്. അവിടെ എയർ ഫോഴ്സ് ഹോസ്പിററലിൽ ഫൈനൽ ചെക്കപ്പ്. അവിടുന്ന് ദില്ലിയിലേക്ക്. ദില്ലിയിൽനിന്ന് മോസ്കോയിലേക്കും.''

''റോക്കററ് വിടുന്നത് മോസ്കോയിൽനിന്നാണോ?'' അറോറമത്തായി ചോദിച്ചു.

''അല്ല. ബൈക്കന്നൂർ കോസ്മൊഡ്രോമിൽനിന്ന്. അവിടെ ഒരു ആറുമാസത്തെ ട്രെയിനിംഗുണ്ട്.''

''ആരാ കൂടെ വരുന്നത്?'' പാമീദത്ത് ചോദിച്ചു.

''കാപ്ററൻ ഇഗോർ ബക്കുനിൻ. അയാളും എന്നെപ്പോലെ പൈലററാണ്.''

''ഞങ്ങൾ ഓർമ്മിപ്പിക്കുവാൻ വന്നതാണ്,'' രാജേന്ദ്രൻ പറഞ്ഞു, ''നാളെ വൈകുന്നേരം സാൻെറാഗോപാലൻ സ്മാരക ലൈബ്രറി ഹാളിൽവച്ചു അഞ്ചുമണിക്ക് ഗോവിന്ദൻകുട്ടിക്കുള്ള സ്വീകരണം.''

സാൻെറാഗോപാലന് സ്മാരകമായി ലൈബ്രറി പണിയുന്നതിന് എന്തെങ്കിലും സംഭാവന കൊടുക്കണം എന്ന് അച്ഛൻെറ എഴുത്തു കിട്ടിയപ്പോൾത്തന്നെ ഞാൻ റഷ്യയിൽനിന്ന് ഇരുന്നൂറ് റൂബിൾ അയച്ചുകൊടുത്തു. അന്നേ ദിവസം വൈകുന്നേരം ബക്കുനിൻെറകൂടെ മോസ്കോയിലെ പാർക്കുകളിൽ നടക്കുമ്പോൾ മാർക്സിൻെറയും ലെനിൻെറയും പ്രതിമകളുടെ പീഠങ്ങളിൽ പാർട്ടിവിരുദ്ധ മുദ്രാവാക്യങ്ങൾ പെയിൻറടിച്ച് മായ്ക്കാൻ ശ്രമിച്ചിരുന്നത് ഞങ്ങൾ കണ്ടു. അതു ചൂണ്ടിക്കാണിച്ചുകൊണ്ട് ഞാൻ ബക്കുനിനോടു പറഞ്ഞു: ''ഞങ്ങളുടെ നാട്ടിലെ സഖാക്കൾക്ക് ഇവിടത്തുകാരെക്കാൾ ബുദ്ധിയുണ്ട്. അവർ മരിച്ചുപോയ നേതാക്കളുടെ ഓർമ്മയ്ക്കായി ലൈബ്രറികളും ആശുപത്രികളും പാർട്ടി ആപ്പീസുകളുമാണ് പണിയുന്നത്. പ്രതിമകളെപ്പോലെ അവ നശിപ്പിക്കുവാൻ അത്ര എളുപ്പമല്ല.''

രാജേന്ദ്രനും പാമീദത്തും കണ്ണൂർക്കാരൻ സഖാവും പോയിക്കഴിഞ്ഞപ്പോൾ അച്ഛൻ പറഞ്ഞു: ''നിനക്കുള്ള സ്വീകരണം ഗോപാലൻെറ പേരിലുള്ള ഹാളിൽവച്ചായത് വളരെ നന്നായി. കുട്ടിക്കാലത്ത് നിന്നെ കൊണ്ടുനടന്ന് തടി നന്നാക്കിയത് ഗോപാലനായിരുന്നു. ആ ട്രെയിനിംഗ് കൊണ്ടാണ് നാട്ടിലെ പൈലററുമാരെ ഒക്കെ തോല്പിച്ച് നീ സ്പെയ്സിൽ പോകുന്നത്.''



കുട്ടിക്കാലത്ത് ദിവസവും കാലത്ത് ഈറൻ തുണിയിൽ കെട്ടിപ്പൊതിഞ്ഞ പാതിമുളപ്പിച്ച കടലയുമായി സാൻെറാ വീട്ടിൽ വന്നിരുന്നു. ഒററരാത്രികൊണ്ട് വെളുത്ത കോമാചിഹ്നങ്ങൾപോലെ മുളകൾ പൊട്ടിനില്ക്കുന്ന കടല നോക്കി ഞാൻ അദ്ഭുതപ്പെട്ടു നില്ക്കുമ്പോൾ സാൻെറാ പറയും: ''നോക്കി നില്ക്കാതെ തിന്നോ. മുഴുവനും പ്രോട്ടീനാ.'' അതിനു ശേഷം സാൻെറായുടെകൂടെ ഞാൻ ഓടാൻ പോകും. മകരത്തിലെ മഞ്ഞിൽ ശ്വാസം നീരാവിയുടെ ചെറിയ ബലൂണുകൾ ഉണ്ടാക്കുന്നതും നോക്കി എൻെറ ഓട്ടത്തിൻെറ വേഗം കുറയുമ്പോൾ സാൻെറാ പറയും: ''ശരിക്കും ഓട്ടൂ ഗോപീ, തടി ഇങ്ങോട്ട് പോരട്ടെ.''

പേടകത്തിൻെറ അകത്ത് ഏകാന്തത ഉമിത്തീപോലെ പടർന്നപ്പോൾ എന്തെങ്കിലും സംസാരിക്കുവാൻവേണ്ടി ഞാൻ ചോദിച്ചു: ''ബക്കുനിൻ, നിൻെറ അച്ഛൻ പാർട്ടി മെംബറായിരുന്നോ?''

''ഇല്ല. അച്ഛൻ ലെനിൻഗ്രാഡ് ഫിൽഹാർമോണിക്ക ഓർക്കസ്ട്രയിലെ ഒരു പാവപ്പെട്ട വയലിനിസ്ററായിരുന്നു. ഒരുദിവസം അച്ഛനെ രഹസ്യപ്പൊലീസ് കൂട്ടിക്കൊണ്ടുപോയി.''

''എന്തായിരുന്നു ബക്കുനിൻെറ അച്ഛൻെറ കുററം?''

''എന്തായിരുന്നു ബക്കുനിൻെറ അച്ഛൻെറ കുററം?''

''എന്ത് കുററം? സ്ററാലിൻെറ കാലത്ത് ആരും കുററം ചെയ്യണമെന്നില്ല. ഓർക്കസ്ട്രയിൽ പാർട്ടിക്കെതിരായി പ്രവർത്തിക്കുന്ന ഒരു സംഘമുണ്ടായിരുന്നുപോലും. അച്ഛൻ അതിൽ സജീവമായിരുന്നുപോലും. എനിക്ക് ആറുവയസ്സുള്ളപ്പോഴാണ് അവർ അച്ഛനെ കൊണ്ടുപോയത്. ഒന്നുരണ്ട് മാസം കഴിഞ്ഞ് അച്ഛൻ മരിച്ചുവെന്നറിഞ്ഞപ്പോൾ അമ്മയ്ക്ക് ഭ്രാന്തായി. അന്ന് മുതൽ എനിക്ക് ഭൂമിവേണ്ടാതായി. ആകാശത്തിൽ മാത്രം ജീവിക്കുവാൻ ഞാൻ പൈലററായി.'' ബക്കുനിൻ ഫലിതമില്ലാതെ ചിരിച്ചുകൊണ്ട് തുടർന്നു, ''എൻെറ മോഹം സാധിച്ചുവെന്നാണ് തോന്നുന്നത്. ഗോവിന്ദൻകുട്ടീ, നമ്മൾ ഇതിൻെറ അകത്തുനിന്ന് രക്ഷപ്പെടും എന്ന് തോന്നുന്നില്ല. മരിക്കുന്നതുവരെ നമുക്ക് ആകാശത്തിൽ തന്നെ കൂടാം.''

ബക്കുനിൻ പറഞ്ഞത് എന്നിലേക്ക് അരിച്ചിറങ്ങിയപ്പോൾ ഞാൻ ഭയംകൊണ്ട് വിയർത്തു. കുറെ കഴിഞ്ഞാൽ പേടകത്തിൻെറ സോളാർ പാനലുകൾ പ്രവർത്തനരഹിതമാകും. അപ്പോൾ ഇതിനകത്ത് തണുപ്പ് പരക്കും. അതിശൈത്യത്തിൽ ശവശരീരങ്ങളുടെ മുഖത്തിലെ ഒരു ചുളിവിനുവരെ കേട് സംഭവിക്കുകയില്ല. എൻെറയും ബക്കുനിൻെറയും മമ്മികൾ നിതാന്തം ഭൂമിയെ പ്രദക്ഷിണം വച്ചുകൊണ്ടേയിരിക്കും.

ബക്കുനിൻ എന്തോ നിശ്ചയിച്ച് ഉറച്ചപോലെ മൈക്രോഫോണിൻെറ മുമ്പിൽ ചെന്നുനിന്നു: ''ഇത് റെഡിയോ സോയൂസ് ഇരുപത്തിനാല്. ഇപ്പോൾ റെഡിയോ സോയൂസ് ഇരുപത്തിനാലിൻെറ ആദ്യത്തെ പ്രക്ഷേപണം നിങ്ങൾക്ക് കേൾക്കാം.'' ബക്കുനിൻ എന്നെ നോക്കി ശബ്ദംതാഴ്ത്തി ചോദിച്ചു: ''എന്താ ഗോവിന്ദൻകുട്ടി, ഒന്ന് പാടാമോ?''

എന്തെങ്കിലും ചെയ്യുവാൻ കാത്തിരുന്ന ഞാൻ തലകുലുക്കി. ബക്കുനിൻ മൈക്രോഫോണിലൂടെ പറഞ്ഞു: ''ആദ്യമായി ഗോവിന്ദൻകുട്ടിയുടെ ഹിന്ദിഗാനം.''

''സാരേ ജഹാം സെ അച്ഛാ ഹിന്ദുസ്ഥാൻ ഹമാരാ ഹമാരാ....'' ഞാൻ പാടുവാൻ തുടങ്ങി.



ബഹിരാകാശത്തിലെ മൂന്ന് മാസങ്ങൾക്കു ശേഷം ആ പാട്ട് എനിക്കൊരു വിശ്വാസപ്രമാണമായി മാറാൻ തുടങ്ങി. ഹഷിമാരാ എയർഫോഴ്സ് സ്റേറഷൻെറ അടുത്തുള്ള ചായത്തോട്ടങ്ങൾ തീരുന്നിടത്തെ സൂര്യാസ്തമയങ്ങൾ പേടകത്തിൻെറ കിളിവാതിലിലൂടെ ഞാൻ കണ്ടു. 'ഇ.എം.എസ്, എ.കെ.ജി, സുന്ദരയ്യാ സിന്ദാബാദ്' എന്ന് വിളിച്ച് ജാഥനടത്തുന്ന പയ്യല്ലൂരിലെ സഖാക്കളുടെ ഇടയിൽനിന്ന് ഞാൻ പാടി: ''ഹം ബുൽബുലെ ഹെ ഇസ്കെ, യെ ഗുലിസ്ഥാ ഹമാരാ....'' കോയമ്പത്തൂർ എയർബേസിൽ താമസിക്കുമ്പോൾ കൂട്ടുകാരോടൊത്ത് ഇടയ്ക്കിടെ കുടിക്കാറുള്ള അപ്പോൾ ചെത്തിയ പനംകള്ളിൻെറ ശുക്ളഗന്ധം പേടകത്തിൻെറ അകത്ത് പരന്നു. പാടിത്തീർന്നപ്പോൾ എനിക്ക് ആശ്വാസംതോന്നി.

''ഏകാന്തതടവിൽ കഴിയുമ്പോൾ,'' അറോറമത്തായി ഒരിക്കൽ പറഞ്ഞത് ഞാൻ ഓർത്തു, ഭ്രാന്ത് വരാതിരിക്കുവാൻ ഒരു മാർഗ്ഗമേ ഉള്ളൂ. ഒന്നുകിൽ ഉറക്കെ ഉറക്കെ പാടുക അല്ലെങ്കിൽ സംസാരിക്കുക.''

അച്ഛനും അറോറ മത്തായിയും, സാൻെറാഗോപാലനും ഒക്കെ ഏകാന്തത്തടവിൽ കഴിഞ്ഞവരാണ്. കൽക്കത്താ തീസിസിന് ശേഷം പാർട്ടി നിഷേധിച്ചപ്പോൾ ഇവരെല്ലാം ഒളിവിൽ പോയി. ഇടപ്പള്ളി പൊലീസ് സ്റേറഷനാക്രമണ കേസ്സിലെ പ്രതികൾക്ക് പയ്യല്ലൂരിൽ ഷെൽററർ കൊടുത്തതിന് ഇവരുടെ പേരിൽ കേസ്സും നിലവിലുണ്ടായിരുന്നു.

തട്ടിൻപുറങ്ങളിലും, കുളപ്പുരകളിലും, പുലയക്കുടികളിലും വഞ്ചിപ്പുരകളിലുമായി അവർ ഒളിവിൽ കഴിഞ്ഞു. ഒളിവ് അവരുടെ മനസ്സിനെ തകർത്തില്ലെങ്കിലും തൊലിയെ പെട്ടെന്ന് ബാധിച്ചു. മിക്കവാറും സഖാക്കൾക്ക് ചൊറിപിടിച്ചിരുന്നു. ഒളിവ് സ്ഥാനങ്ങളിലെ പായകളിൽ പാതിയുറക്കത്തിൻെറ തിരിച്ചിലിലും മറിച്ചിലിലും സഖാക്കൾ വ്രണങ്ങളിൽ നിന്നൊലിക്കുന്ന ചലവും പൊററകളും ഇട്ടുപോയി. പിറേറന്ന് മറെറാരു കൂട്ടം ഒളിവുകാർ ആ പായകളിൽ ഉറങ്ങും. പ്രസ്ഥാനത്തിൽ ചൊറിപടർന്നു. ചൊറി സഹിക്കാതെ അച്ഛൻ അനുഭാവിയായ ഒരു വൈദ്യൻെറ അടുത്ത് ചികിൽസയിലിരിക്കുമ്പോഴാണ് പൊലീസുകാർ അച്ഛനെ വളഞ്ഞിട്ട് പിടിച്ചത്. രണ്ടുദിവസം കഴിഞ്ഞപ്പോൾ ലോക്കപ്പിലേക്ക് സാൻെറാഗോപാലനെയും, അണ്ടർഗ്രൗണ്ടിൽ നിന്ന് അറോറ പത്രം ഇറക്കുവാൻ ഉപയോഗിച്ചിരുന്ന കല്ലച്ച് തലയിൽ ചുമപ്പിച്ചുകൊണ്ട്, മത്തായിയെയും കൊണ്ടുവന്നു. മല്ലിഷ്യൻ വിജയൻ ബോംബെയിലേക്ക് വണ്ടികയറിയിരുന്നു.

സാൻെറായെ തകർക്കുക എന്നത് പൊലീസുകാരുടെ വ്രതമായിരുന്നു. തല്ലെങ്കിൽ പാപ്പാളി

യുടെ തല്ലെന്ന് കൊച്ചിശ്ശീമയിൽ പേരുകേട്ട ഇൻസ്പെക്ടർ പാപ്പാളി സാൻേറായുടെ മാംസപേശികൾ ഓരോന്നായി കൈകാര്യം ചെയ്തു. സാൻേറാ ശ്വാസം പിടിച്ചുനിൽക്കും. പാപ്പാളിക്ക് വാശികൂടി. വൈപ്പിനിലെ മുക്കുവൻമാരോട് പറഞ്ഞ് പ്രത്യേകം വരുത്തിച്ച തെരണ്ടിവാലുകൊണ്ട് അയാൾ സാൻേറായെ പ്രഹരിക്കുവാൻ തുടങ്ങി. അപ്പോൾ പാപ്പാളിയുടെ വായ്ത്താരി മുഴങ്ങും: "ഇത് ഇടപ്പള്ളിയിൽ നിങ്ങൾ കൊന്ന കോൺസ്ററബിൾ വേലായുധൻെറ വക. ഇത് കോൺസ്റ്റബിൾ മാത്യുവിൻെറ വക." സാൻേറാ അനങ്ങിയതേ ഇല്ല.

"പറയെടാ ഇടപ്പള്ളി കൊലയാളി കെ.സി. മാത്യു എവിടെയാണെന്ന്," പാപ്പാളി സാൻേറായുടെ അണ്ടർവെയറിൻെറ വള്ളി പിടിച്ച് വലിച്ചുകൊണ്ട് ചോദിച്ചു, "പറയെടാ വറുതുട്ടി എവിടെയാണെന്ന്." അപ്പോഴാണ് അണ്ടർവയറിൽ നാട ഇടുന്ന സ്ഥലത്തിൻെറ ഉള്ളിൽനിന്ന് ഒരു കടലാസുചുരുൾ പാപ്പാളിക്ക് കിട്ടിയത്.

"ഇതാണോടാ നിൻെറ ബലത്തിൻെറ ഗുട്ടൻസ്?" പാപ്പാളി അണ്ടർവെയറിൽനിന്ന് കിട്ടിയ സ്ററാലിൻെറ പടം ചുരുട്ടിക്കൂട്ടി സ്റേറഷൻെറ മൂലയിലേക്കിട്ടിട്ട് ചോദിച്ചു. അതിനുശേഷം ഒരു ചെറിയ ഉലക്ക വരുത്തി നഗ്നനായ സാൻേറായെ ഉരുട്ടുവാൻ തുടങ്ങി. പെട്ടെന്ന് കൈകാൽ പിടിച്ചിരുന്ന പൊലീസുകാരെ കുതറിമാററി സാൻേറാ ചാടി എഴുന്നേററുകൊണ്ട് തമിഴിൽ അലറി: "ആനാൽ തൊഴിലാളിവർകം അഴിക്കപ്പെടവില്ലൈ. മേലും ഒൻറുപെട്ട് മുന്നേറു കിൻറതു. തിയാകികളുക്ക് പുരച്ചിവണക്കം." പാപ്പാളിക്ക് സാൻേറാ പറഞ്ഞത് മനസ്സിലായില്ല. അയാൾ ഒരുനിമിഷം കണ്ണുമിഴിച്ചുനിന്നു.

തൃശ്ശിനാപ്പള്ളി ഗോൾഡൻറോക്ക് റെയിൽവേ കോളനിയിലെ രക്തസാക്ഷി മണ്ഡപത്തിൽ എഴുതിവച്ച കാര്യമാണ് സാൻേറാ പറഞ്ഞത്." പിന്നീട് ഈ കഥ എന്നോട് പറയുമ്പോൾ അച്ചരൻ വിശദീകരിച്ചു. "അവിടത്തെ റെയിൽവേ സമരം തകർക്കുവാൻ ഹാരിസൺ എന്ന് പേരുള്ള ട്രിച്ചി പൊലീസ് സൂപ്രണ്ട് കുറെ തൊഴിലാളികളെ കൊന്നു. നമ്മൾ മധുരയിലേക്ക് പോയവഴിക്ക് ഒരു അനന്തൻനമ്പ്യാരെ ചെന്ന് കണ്ടില്ലേ? അങ്ങോരായിരുന്നു അവരുടെ നേതാവ്."

പാപ്പാളി ഞെട്ടലിൽനിന്ന് ഉണർന്ന് പിന്നെയും തല്ലാൻ കൈയ്യോങ്ങിയപ്പോൾ സാൻേറാ പറഞ്ഞു: "എടാ, പാപ്പാളി, നിന്നെ ഞാൻ സഖാവ് അനന്തൻനമ്പ്യാർ ഹാരിസൺദ്ധ്വരയെ കൊന്നപോലെ കൊല്ലുമെടാ."

പാപ്പാളി തല്ല് നിർത്തി. മരണങ്ങളിൽ വച്ചേററവും ഭീകരമായ മരണമാണ് അനന്തൻനമ്പ്യാർ ഹാരിസണിന് നൽകിയതെന്ന് പാപ്പാളിക്ക് അറിയാമായിരുന്നു. റെയിൽവേ കോളനിയിൽ ഇരച്ചുകയറിയ പൊലീസിൻെറ തല്ലേററ് വീണ അനന്തൻനമ്പ്യാർ ചത്തെന്ന് ഹാരിസൺദ്ധ്വര കരുതി. ശവത്തിൽ നിറയൊഴിക്കുവാൻ പാടില്ല എന്നൊരു അന്ധവിശ്വാസം അനന്തൻനമ്പ്യാരെ ധ്വരയുടെ പിസ്ററലിൽ നിന്ന് രക്ഷിച്ചു. കുറച്ചുദിവസം കഴിഞ്ഞപ്പോൾ ഹാരിസൺ തൻെറ ബംഗ്ളാവിൻെറ ജനാലക്കപ്പുറത്ത് മുററത്തുനിന്ന് അനന്തൻനമ്പ്യാർ ചിരിക്കുന്നത് കണ്ടു. ഒരു ദിവസം മുററത്ത് കെട്ടിയിട്ടിരുന്ന അയാളുടെ തൂവെള്ളകുതിര പെട്ടെന്ന് അനന്തൻനമ്പ്യാരായപ്പോൾ ഹാരിസൺ മടിക്കാതെ അതിനെ വെടിവച്ചു. ചിന്നംവിളിച്ച് മേലോട്ട് കുതിച്ച കുതിര നെഞ്ചിൽനിന്ന് ചീററുന്ന ചോരയുമായി താഴെ വീഴുമ്പോൾ അനന്തൻനമ്പ്യാരുടെ കൈയിൽ പാറുന്ന ചെങ്കൊടി ഉണ്ടായിരുന്നു.

അനന്തൻനമ്പ്യാർ ഹാരിസണിനെ കുളിമുറിയിലേക്കും പിന്തുടർന്നു. ഹാരിസൺ കണ്ണാടിയുടെ മുമ്പിൽ നിന്നപ്പോൾ (പതിച



ആടിയുലഞ്ഞ് മങ്ങിത്തെളിഞ്ഞ് അനന്തൻ. നമ്പ്യാരാകുന്നത് അയാൾ കണ്ടു. സ്വയം അനന്തൻനമ്പ്യാരായ സ്ഥിതിക്ക് ഹാരിസണിന് ശത്രുവിനെ വകവരുത്തുക എളുപ്പമായി. അയാൾ ആത്മഹത്യ ചെയ്തു.

താമസിയാതെ അച്ചരനെയും അറോറ മത്തായിയെയും സാൻേറായെയും വിയ്യൂർ ജയിലിലേക്ക് മാററി. ഏകാന്ത തടവിൽ കൊട്ടിയടച്ച സെല്ലുകൾക്കുള്ളിൽ രാവും പകലും അറിയാതെ നിത്യമായ സന്ധ്യാ വെളിച്ചത്തിൽ അവർ ആഴ്ചകൾ പിന്നിട്ടു. പിടിച്ചു നിർത്തുവാനാകാതെ ഉന്മാദം പ്രളയജലംപോലെ അതിനുള്ളിൽ അരിച്ചുകയറുമ്പോഴാണ് ഒരു വാർഡർ അവർക്ക് പാർട്ടിയുടെ സന്ദേശം കൈമാറിയത്: "മിണ്ടാതിരിക്കരുത്. ഉറക്കെ ഉറക്കെ സംസാരിക്കു. അല്ലെങ്കിൽ ഭ്രാന്തെടുക്കും. എ.കെ.ജി. പറഞ്ഞുതന്ന വിദ്യയാണ്."

ബക്കുനിൻ മൈക്രോഫോണിൻെറ മുമ്പിൽ നിന്ന് വായുവിൽ കൈവീശി ഉറക്കെ ഉറക്കെ ട്രലല ട്രലല എന്ന് പാടിക്കൊണ്ട് അദൃശ്യമായ ഒരു ഓർക്കസ്ട്ര നയിക്കുകയായിരുന്നു.

"ഗോവിന്ദൻകുട്ടി, ഇത് ഏത് സിംഫണിയാണെന്ന് നിനക്കറിയാമോ?"

"ഇല്ല."

"ഇതാണ് ഷൊസ്ററക്കൊവിച്ചിൻെറ ഏഴാം സിംഫണി. തൊള്ളായിരം ദിവസം നീണ്ടുനിന്ന ലെനിൻഗ്രാഡിലെ നാസി ഉപരോധത്തിനെപ്പററി നീ കേട്ടിട്ടില്ലേ? അതിനിടയ്ക്കാണ് ഷൊസ്ററക്കൊവിച്ച് ഈ സിംഫണി എഴുതിയത്."

ലെനിൻഗ്രാഡ് ഉപരോധം ഇപ്പോഴും അച്ചരനെയും പയ്യല്ലൂരിലെ മററ് സഖാക്കളെയും ആവേശം കൊള്ളിച്ചിരുന്നു. പരിശീലനത്തിൻെറ ഇടയിൽ നാട്ടിൽ വരുമ്പോൾ അവർ റഷ്യയിലെ സംഭവങ്ങളെക്കുറിച്ച് കേൾക്കുവാൻ എൻെറ ചുററും കൂടുമായിരുന്നു.

കഴിഞ്ഞ തവണ നാട്ടിൽ ചെന്നപ്പോൾ ഞാൻ അവരെ നോക്കി പറഞ്ഞു: "റഷ്യയിൽ എല്ലാവരും ഇപ്പോൾ സ്ററാലിനെ വെറുക്കുന്നു. ഹിറ്റ്ലറെ പോലെ."

"അതിന് ഇയാൾ റഷ്യ മുഴുവൻ സർവ്വെ നടത്തിയൊ?" ഏരിയാ സെക്രട്ടറി രാജേന്ദ്രൻ ദേഷ്യത്തിൽ ചോദിച്ചു.

"അവൻെറ നേരെ മേക്കിട്ട് കയറിയിട്ട് എന്താ കാര്യം? ആ ക്രൂഷ്ചേവ് തുടങ്ങിവച്ച പണിയാണ്," അറോറ മത്തായി പറഞ്ഞു.

"നാസികൾ ലെനിൻഗ്രാഡ് പിടിച്ചെടുക്കുവാൻ വന്നപ്പോൾ തൊള്ളായിരം ദിവസം പിടിച്ചുനിന്നതാരാ? സ്ററാലിൻ," അച്ചരൻ എഴുന്നേററുനിന്ന് പ്രസംഗിക്കുന്ന സ്വരത്തിൽ പറയുവാൻ തുടങ്ങി. "നാൽപ്പത്തിരണ്ടിൽ ജർമ്മൻകാർ ബോംബിട്ട് തകർത്ത സ്ററാലിൻഗ്രാഡിൽ നാസികളെ കിടങ്ങുകളിലും പുറപ്പുറത്തും അഴുക്കുകാനകളിലുംവച്ച് കണ്ണോടുകണ്ണ് യുദ്ധം ചെയ്തതാരാ? സ്ററാലിൻ. ജനറൽ ഷുക്കോവിനെക്കൊണ്ട് സ്ററാലിൻഗ്രാഡ് പിടിച്ചെടുത്ത് രണ്ടുലക്ഷം ജർമ്മൻ പട്ടാളക്കാരെ കൊന്നൊടുക്കി ലോകമഹായുദ്ധം ജയിപ്പിച്ചതാരാ? സ്ററാലിൻ."

"എന്നിട്ട് ഓരോരുത്തര് വർത്തമാനം പറയുന്നു," അറോറ മത്തായി കൂട്ടിച്ചേർത്തു," പഞ്ചവത്സര പദ്ധതികളിൽക്കൂടി സ്ററാലിൻ റഷ്യയെ ലോകമഹാശക്തിയാക്കിയില്ലെങ്കിൽ പയ്യല്ലൂരിലെ ഈ പയ്യൻ ഗോവിന്ദൻകുട്ടി സ്പെയിസിൽ പോകുമോ? പറയൂ പോകുമോ?"

പയ്യല്ലൂരിലെ സഖാക്കളുടെ ജാഥകളിൽ സ്ററാലിൻെറ ചിത്രങ്ങൾ കൂടുതലായി പ്രത്യക്ഷപ്പെടുവാൻ തുടങ്ങി. അഞ്ച് സ്ററാലിന് മൂന്ന് ലെനിൻ, മൂന്ന് ലെനിന് രണ്ട് മാർക്സ്, രണ്ട് മാർക്സിന് ഒരു എംഗൽസ് എന്നിങ്ങനെ അച്ചരൻെറയും കൂട്ടുകാരുടെയും എഞ്ചുവടിയുടെ കണിശത്തിൽ പയ്യല്ലൂരിലെ സഖാക്കൾ ഇപ്പോഴും ജാഥ നടത്തുന്നുണ്ടാകും.



ബക്കുനിൻെറ നിശബ്ദത തുടർന്നപ്പോൾ ഞാൻ ചോദിച്ചു: "എന്തുപററി ഷൊസ്ററക്കൊവിച്ചിൻെറ ഏഴാം സിംഫണിക്ക്?"

"ഗോവിന്ദൻകുട്ടീ," അയാളുടെ ശബ്ദം ഇടറി, "ഈ സിംഫണി ആദ്യമായി അവതരിപ്പിച്ചവരുടെ കൂട്ടത്തിൽ അച്ചരനും ഉണ്ടായിരുന്നു. ഭക്ഷിക്കാൻ അപ്പമില്ലാതെ, ചൂടുപിടിപ്പിക്കുവാൻ കൽക്കരിയില്ലാതെ ലെനിൻഗ്രാഡിലെ പകുതി ജനങ്ങളും ഉപരോധത്തിൽ ചത്തുപോയി. അച്ചരൻെറ ചേട്ടനും, മുത്തച്ചരനും അടക്കം. ഈ സിംഫണി പരിശീലിക്കുവാൻ മാത്രമാണ് അച്ചരൻ ജീവിച്ചിരുന്നത്. ഒടുവിൽ ചൂടുപിടിപ്പിക്കാത്ത ഫിൽഹാർമൊണിക്കഹാളിൽ തടിച്ച കമ്പിളികൊട്ടുകളിട്ട് അച്ചരനും മററ് വയലിനിസ്ററുകളും നിരന്നുനിന്നു. തൊട്ടുതൊട്ടുനിൽക്കുന്ന മനുഷ്യശരീരങ്ങളുടെ ചൂടുമാത്രമേ അവർക്ക് കിട്ടിയിരുന്നുള്ളൂ. തടിച്ച കൈയ്യുറയിട്ട കൈകളിൽനിന്ന് ഒരിക്കൽപ്പോലും തെന്നിപോകാൻ സമ്മതിക്കാതെ അവർ വയലിൻെറ വില്ലുകൾ ചലിപ്പിച്ച് സിംഫണി തുടങ്ങി. ലെനിൻഗ്രാഡിന് മുഴുവൻ അത് കേൾക്കണമായിരുന്നു. സ്ഥലത്തെ റേഡിയോസ്റേറഷൻ അത് പ്രക്ഷേപണം ചെയ്തത് കിടങ്ങുകളിൽ കിടക്കുന്ന ജർമ്മൻകാർ/ കേട്ടപ്പോൾ ആദ്യമായി അവർക്ക് തോന്നി: ഈ ഉപരോധം തകരുവാനുള്ളതാണെന്ന്."

ബക്കുനിൻ വീണ്ടും നിശബ്ദനായി. അയാൾ എന്താണ് ഓർക്കുന്നതെന്ന് ഞാൻ ഊഹിച്ചു—ആ അച്ചരനെയും കൂട്ടുകാരേയും ആണ് രഹസ്യപൊലീസ് കൊണ്ടുപോയി കൊന്നത്. ഞാൻ അയാളുടെ മുഖത്തേക്ക് നോക്കി. ബക്കുനിൻ ഇപ്പോൾ കരയുമെന്ന് എനിക്ക് തോന്നി. പക്ഷെ, അതിനുപകരം പൂർവ്വാധികം ആവേശത്തോടെ അയാൾ സിംഫണി മുഴുവൻ വായകൊണ്ട് പലപല വാദ്യങ്ങളുടെ ശബ്ദത്തിൽ അവതരിപ്പിച്ചു.



സിംഫണി തീർന്നപ്പോൾ വളരെ നാളുകൾക്കുശേഷം റിസീവർ ശബ്ദിക്കാൻ തുടങ്ങി. അതിലൂടെ ആരോ കൈയ്യടിക്കുന്ന ശബ്ദം ഞങ്ങൾ കേട്ടു.

"കാളിങ്ങ് കൺട്രോൾ. ഇത് സോയൂസ്," ബക്കുനിൻ പറഞ്ഞു.

"ഏത് സോയൂസ്? റിസീവറിലൂടെ ഒരു പെൺകുട്ടി റഷ്യനിൽ ചോദിച്ചു.

"സോവിയററ് യൂണിയൻെറ സോയൂസ് ഇരുപത്തിനാല്."

"സോവിയററ് യൂണിയൻ? അതില്ലാതായിക്കൊണ്ടിരിക്കുകയാണ്. ഇപ്പോൾ കുറെ റിപ്പബ്ളിക്കുകൾ മാത്രമാണ് ഇവിടെ ഉള്ളത്. അതിരിക്കട്ടെ, നിങ്ങളുടെ പേര്?"

"ക്യാപ്ററൻ ഇഗോൾ ബക്കുനിൻ."

റിസീവറിലൂടെ കംപ്യൂട്ടറിൻെറ കട്ടകളുടെ മേൽ വിരലുകൾ ചലിക്കുന്ന ശബ്ദം കേട്ടു. "അങ്ങനെ ഒരു പേര് കംപ്യൂട്ടറിൽ കാണുന്നില്ലല്ലോ. നിങ്ങൾ എവിടത്തുകാരനാണ്?"

"ലെനിൻഗ്രാഡ്."

പെൺകുട്ടി കുറെനേരം ചിരിച്ചു. അവൾ പറഞ്ഞു: "അങ്ങനെ ഒരുനഗരവും ഇപ്പോൾ ഇല്ല. മേയർ സൊമ്പ്ചെക്ക് അതിൻെറ പേര് മാററി. ഇപ്പോൾ അത് സെൻറ് പീറേറഴ്സ്ബർഗ്ഗാണ്."

"ഞങ്ങൾക്ക് തിരിച്ച് ഭൂമിയിലേക്ക് മടങ്ങണം."

"നിങ്ങൾ സോവിയററ് യൂണിയൻെറ ബാദ്ധ്യതയാണ്. റിപ്പബ്ളിക്കുകൾ അത്തേറെടുക്കണമോ വേണ്ടയോ എന്ന് അതാത് റിപ്പബ്ളിക്കിൻെറ പാർലമെൻറുകൾ തീരുമാനിക്കും. പിന്നെ നിങ്ങൾ 'ഞങ്ങൾ' എന്ന് പറഞ്ഞത്?"

"എൻെറ കൂടെ ഒരു ഇന്ത്യാക്കാരൻ കൂടിയുണ്ട്. സോവിയററ് യൂണിയനും മൂന്നാം ലോകവുമായുള്ള ചാർച്ചയുടെ പ്രതീകമായി......."

"സോവിയററ് യൂണിയൻെറ അന്തർരാഷ്ട്രീയ ബാദ്ധ്യതകളും റിപ്പബ്ളിക്കുകൾക്ക് ഏറ്റെടുക്കുവാൻ വയ്യ."

"പറയൂ, ഞങ്ങൾ താഴോട്ട് വരുവാൻ ഇനി എന്ത് ചെയ്യണം?"

"യു.എന്നിൽ ഇപ്പോൾ നഷ്ടപ്പെട്ട സാധനങ്ങളുടെ ഒരു ആപ്പീസ് തുടങ്ങിയിട്ടുണ്ട്. അവിടെ ഞാൻ നിങ്ങളുടെ പേര് രജിസ്ററർ ചെയ്യാം. ഒരുപക്ഷെ ആരെങ്കിലും നിങ്ങളെ കണ്ടെത്തിയേക്കാം." അവൾ പൊട്ടിച്ചിരിച്ചു.

ഞാൻ പേടകത്തിലെ കിളിവാതിലിലൂടെ പുറത്തേക്ക് നോക്കി നിൽക്കുകയായിരുന്നു. ക്ഷീരപഥത്തിൻെറ തുണ്ടുകൾ. വെളുത്ത കുതിരകളും അനന്തൻനമ്പ്യാൻമാരും ലെനിൻഗ്രാഡ് ഓർക്കസ്ട്രയിലെ വയലിനിസ്ററുകളുമായിക്കൊണ്ടിരുന്നു. റിസീവറിൽക്കൂടി പെൺകുട്ടിയുടെ ചിരി നിലച്ചിരുന്നില്ല. പെട്ടെന്ന്. ഹാരിസൺദ്ധ്വര അനന്തൻനമ്പ്യാരായപോലെ ഞാൻ ബക്കുനിനായി. അയാളുടെ ചരിത്രം എൻെറ മുറിവുകളും. ബക്കുനിനെ തള്ളിമാററി ഞാൻ മൈക്രോഫോണിൻെറ മുമ്പിൽ നിന്നു. സഭാകമ്പത്തിൽ ആദ്യം ഞാനൊന്നും പറഞ്ഞില്ല. പിന്നെ മനസ്സിലേക്ക് ഇരച്ചുവന്ന വാക്കുകൾ ഞാൻ അട്ടഹസിച്ചു: "ആനാൽ തൊഴിലാളി വർകം അഴിക്കപ്പെടവില്ലൈ. മേലും ഒൻറുപെട്ട് മുന്നേറുകിൻറതു. തിയാകികളുക്ക് പുരച്ചിവണക്കം."

പെൺകുട്ടി പേടിച്ച് മൈക്രോഫോൺ

അടയ്ക്കുന്ന ശബ്ദം പേടകത്തിൻെറ അകത്ത് മുഴങ്ങി.

ബക്കുനിൻ ബഹിരാകാശത്ത് നടക്കുവാൻ ഉപയോഗിക്കുന്ന വസ്ത്രങ്ങൾ ധരിക്കുവാൻ തുടങ്ങി. അയാൾ പേടകത്തിൻെറ വാതിലിലേക്ക് നടന്നു.

''ഗോവിന്ദൻകുട്ടി, ഞാൻ പോകുന്നു.'' ബക്കുനിൻ ഹെൽമററിൻെറ ഉള്ളിലെ ചെറിയ മൈക്കിലൂടെ പറഞ്ഞു. അയാൾ പേടകത്തിൻെറ വാതിൽ തുറന്ന് പുറത്തിറങ്ങിയപ്പോൾ പേടകവുമായി ബന്ധിച്ചിരുന്ന അയാളുടെ അരയിൽ കൊളുത്തിയിട്ടിരുന്ന ലോഹക്കമ്പി വലിഞ്ഞു.

ഞാനും വാതിലിലേക്ക് ചെന്നു. പുറത്ത് പേടകത്തിൻെറ സോളാർ പാനലുകൾ റെറൊഡക്റ്റീൽ പക്കിയുടെ പ്രാകൃതമായ ചിറകുകൾ പോലെ വിടർന്നുനിന്നിരുന്നു. ബക്കുനിൽ അരയിലെ കൊളുത്തൂരി സ്വതന്ത്രമാകുവാൻ തയ്യാറായി.

''ബക്കുനിൻ, നിങ്ങൾ പോയാൽ ഞാനെന്ത് ചെയ്യും. ഈ മൂന്നാംലോകം?'' ഞാൻ ചോദിച്ചു.

''ഗോവിന്ദൻകുട്ടി, നാലാം ലോകത്തിനോടാണോ ഇങ്ങനെ ചോദിക്കുന്നത്?'' ഹെൽമററിൻെറ അഭ്രജാലകത്തിലൂടെ അയാളുടെ നിറഞ്ഞ കണ്ണിലെ ചിരി ഞാൻ കണ്ടു.

ബക്കുനിൻ കൊളുത്ത് വേർപെടുത്തി മുന്നോട്ട് കുതിച്ചു. കുറച്ചുദൂരം വളഞ്ഞുപുളഞ്ഞ് റഷ്യൻ ഭാഷയിൽ എന്തോ എഴുതിക്കൊണ്ട് അയാൾ നീങ്ങി. ഡിറിലിക് ലിപികളുടെ ചതുരവടിവുകൾ അവസാനിച്ചപ്പോൾ മുട്ടിൻെറ മേൽ താടിവച്ചിരുന്ന് ബക്കുനിൽ നേർവരയിൽ തൻെറ ഗ്രഹപഥം രചിക്കുവാൻ തുടങ്ങി.









ഒ.വി. വിജയൻ

# പ്രവാചകൻെറ വഴി

അദ്ധ്യായം 39

## ബുദ്ധിയുടെ മറുകര

പിറ്റേന്ന് രാവിലെ 'കിടക്കച്ചായ' കൊണ്ടു വന്ന ശേവന്തി നാരായണനോടു പറഞ്ഞു, ''ഞാൻ മറ്റൊരു പോംവഴി സൂചിപ്പിച്ചാൽ അങ്ങേക്ക് അനിഷ്ടമാകുമോ, സാബ്?''

''ഒരിക്കലുമില്ല. ശേവന്തി പറയൂ.''

ചായപ്പാത്രങ്ങൾ കട്ടിലിൻെറ അരുകു മേശമേൽ വെച്ച് ശേവന്തി കസേലയിലിരുന്നു, ചായയും പാലും മധുരവും ശ്രദ്ധയോടെ ചേർത്തു.

''ജുമാമസ്ജിദ്ദിൻെറ പിന്നിലെ ഗലികളൊന്നിൽ ഒരു അറവുകാരനുണ്ട്,'' ചായനിറച്ച കോപ്പ നാരായണൻെറ കയ്യിലേൽപ്പിച്ചുകൊണ്ട് ശേവന്തി പറഞ്ഞു; അപ്പൊഴും അവൾ അതുപറയാൻ മടിക്കുന്നതുപോലെ തോന്നി, നാരായണൻ ഒരിറക്ക് ചായ നുണഞ്ഞ് അവൾക്കായി കാത്തിരുന്നു. ശേവന്തി സാവകാശം തുടർന്നു, ''കൊച്ചുനാൾ തൊട്ടുതന്നെ അയാൾ അറവു തുടങ്ങി, അൻപതുകൊല്ലത്തോളം ആ തൊഴിൽ തുടർന്നു—''

അൻസാരി ബാബ എത്രയോ ആയിരം മൃഗജീവിതങ്ങൾക്ക് അറുതിവരുത്തി, വെട്ടാൻ വയ്യാത്ത വലിയ കഴുത്തുകൾ, വെട്ടിയിറക്കിയ കത്തി പാതിയിൽ തടഞ്ഞുനിന്ന മൃഗത്തിൻെറ ഭയാനകമായ നിലവിളി, അണപൊട്ടുന്ന ചോരയിൽ മറന്നുപോകുന്ന പ്രാർത്ഥന. വെട്ടിയും വിറ്റും അറവുകാരന് വയസ്സായി; ഭക്ഷണത്തിൽ, കുടിനീരിൽ, ഒക്കെയും ചോരയുടെ പുളിപ്പ്, ഉറക്കമില്ലാത്ത രാത്രികളിൽ കന്നുകളുടെ നിലവിളി. ഒടുവിൽ, സഹനം ഭ്രാന്തിലേക്ക് നീങ്ങുന്ന ഒരു രാത്രി അൻസാരി പള്ളിയുടെ പരിസരത്തിലുള്ള ശവക്കല്ലറകളിലേക്ക് നടന്നു. ആകാശത്തിൽ ചന്ദ്രക്കല. അതിൻെറ ചെമ്പൻ പ്രകാശത്തിൽ മസാറുകൾക്കിടയിലൂടെ ഉലാത്തിയ നഗ്നനായ ദർവീസിനെ അൻസാരി കണ്ടു, ഏതോ അബോധപ്രേരണയിൽ അൻസാരി മുട്ടുകുത്തി.

'നീ എന്തു വിഡ്ഢിയാണ്,' ദർവീസ് ഗുണദോഷിച്ചു, 'അല്ലാഹുവിൻെറ മുമ്പിലല്ലാതെ മറ്റെവിടെയെങ്കിലും മുട്ടുകുത്തുന്നതിൽപ്പരം വിഡ്ഢിത്തം എന്തുണ്ട്?'

അൻസാരി കൈകൾ വിടർത്തി, നിന്നേടത്തുനിന്ന് രണ്ടുമൂന്നുവട്ടം തിരിഞ്ഞു. അകലെക്കിടന്ന യമുനയിലേക്ക് വിരൽചൂണ്ടി അയാൾ പറഞ്ഞു, 'സമുദ്രം!'

'അത് പുഴയല്ലേ, ഭ്രാന്താ?' ദർവീസ് കളിയാക്കി.

'ഞാൻ വിചാരിച്ചപോലെത്തന്നെ, അങ്ങയുടെ കാഴ്ചയ്ക്ക് എന്തോ കുറവുണ്ട്. കടലുകാണാൻ കഴിയാത്തവന് പുഴകണ്ടാൽ മതിയായിരിക്കും! ഞാൻ ദൈവത്തിൻെറ മുമ്പിൽ മുട്ടുകുത്താറില്ല. കന്നുകളുടെ നിലവിളികേട്ട്, അവയുടെ ചോരയൊഴുക്കുകണ്ട് അമ്പരന്ന് പിൻവാങ്ങുന്ന ദൈവത്തിൻെറ പിറകിൽ മുട്ടുകുത്താറുണ്ട്. ചിലപ്പോൾ ദൈവത്തിൻെറ ഇടത്ത്, ചിലപ്പോൾ വലത്ത്, ചിലപ്പോൾ അകത്ത്.'

ദർവീസ് ചിരിച്ചു, 'കൊള്ളാം, നിൻെറ ഭ്രാന്തിന് ഒരു സരസതയുണ്ട്. ഭ്രാന്തു നിൻെറ ഉപജീവനമാർഗമാവട്ടെ.'

'ഇതൊരനുഗ്രഹമാണോ?'

'അതെ.'

'എൻെറ പേരുപോലും അങ്ങ് ചോദിച്ചില്ലല്ലോ. പേരില്ലാത്ത അനുഗ്രഹത്തെ മറ്റാരെങ്കിലും പിടിച്ചുപറ്റിയെന്നു വരില്ലേ?'

'നിശ്ചയമായും.'

'അപ്പോൾ, ഈ അനുഗ്രഹം കൊണ്ട് എനിക്കെന്തുഫലം?'

നഗ്നസിദ്ധൻ വീണ്ടും ചിരിച്ചു. അയാൾ പറഞ്ഞു, 'എനിക്കാണോ ചേതം?'

'എനിക്ക് ചേതമുണ്ട്,' അൻസാരി പറഞ്ഞു, 'അതുകൊണ്ട്, അങ്ങ് ചോദിച്ചില്ലെങ്കിലും ഞാനെൻെറ പേരു പറഞ്ഞുതരാം—'

നിലാമഞ്ഞുകൾ രോമകൂപങ്ങളിലൂടെ താഴോട്ടിറങ്ങി മസ്തിഷ്കത്തെ മരവിപ്പിക്കുന്നതുപോലെ അൻസാരിക്കുതോന്നി. ഓർമ്മകൾ മരിക്കുന്നു, പുനർജ്ജനിക്കുന്നു.

'എൻെറ നിരവധി പേരുകൾ ഇപ്പോൾ മറന്നുപോകുന്നു,' അൻസാരി പറഞ്ഞു, 'ഇപ്പോൾ തോന്നുന്ന പേരുപറയാം— ധർമ്മവ്യാധൻ. വ്യാധനെ ഓർമ്മയില്ലേ, മഹാഭാരതത്തിലെ അറവുകാരനെ?'

ദർവീസ് പൊട്ടിച്ചിരിച്ചു, 'വ്യാധനോ! അവൻ വെറും ചില്ലറക്കച്ചവടക്കാരൻ! മഹാഭാരതത്തിലെ ഏറ്റവും വലിയ അറവുകാരൻ ശ്രീകൃഷ്ണനല്ലേ? നൈനം ഛിന്ദന്തി ശസ്ത്രാണി എന്നുംപറഞ്ഞ്—'

കൽപങ്ങളിലൂടെ യമുന ഒഴുകി, കൽപങ്ങളിലൂടെ പരിണമിച്ചു. അവളുടെ തീരങ്ങളിൽ, ഇന്ന് പ്രണയസങ്കീർത്തനമില്ല, അവിടം ചുടലക്കളമാണ്. ചുടലക്കാറ്റ് മസാറുകളിലേക്ക് തണുത്തുവീശി, ദർവീസ് തണുത്തു വിറച്ചു.

'മേത്തു പുരട്ടാൻ ഇത്തിരി ചിതാഭസ്മം ഉണ്ടായിരുന്നെങ്കിൽ!' ദർവീസ് പറഞ്ഞു, 'പക്ഷേ പുഴക്കരയിലേക്കുള്ള ദൂരം നടന്നു തീർക്കാൻ വയ്യ. അറബികൾ വരുത്തിവെച്ച വിനയാണിത്, അവർക്ക് അവരുടെ നാട്ടിൽ മണലുമാന്തി ശവമടക്കം ചെയ്യാം. ഇവിടെയും വിശ്വാസികളെ കൊള്ളിവെച്ചു പോകരുതെന്ന് അവർ ശഠിക്കുകയാണ്, കൊള്ളിവെച്ചാൽ അല്ലാഹു കോപിക്കുമത്രെ, പ്രവാചകൻെറ വഴി മുടങ്ങുമത്രെ!'

നഗ്നമുനിയുടെ വിറകണ്ട് വേദനിച്ച് അൻസാരി പറഞ്ഞു, 'എൻെറ കയ്യിൽ രണ്ടു കമ്പളങ്ങളുണ്ട്—'

ദർവീസ് കൂവിച്ചിരിച്ചു, അയാൾ പറഞ്ഞു, 'ഓഹോ! ഇത് മറ്റേ പാവത്താൻെറ വചനം, അല്ലേ? രണ്ടാമത്തെ കമ്പളം അയൽക്കാരന്! ഇന്ന് രണ്ടു കമ്പളങ്ങൾ മാത്രമുള്ളവരാരും തന്നെയില്ല, ഉള്ളത് പത്തോ നൂറോ കമ്പളമുള്ളവരാണ്, രണ്ടു കമ്പളങ്ങൾക്കുമാത്രമേ ഗ്രന്ഥത്തിൽ കൽപനയുള്ളൂ. എവിടെയെത്തിയിരിക്കുന്നു പ്രവാചകൻെറ വിളി! തൽക്കാലം നമുക്ക് വചനത്തെ ലംഘിക്കാം.'

'ഞാൻ കൊണ്ടുതരാം അങ്ങേക്കുവേണ്ട ചിതാഭസ്മം. പ്ക്ഷേ, അവിശ്വാസികളുടെ ചാരമായിരിക്കുമല്ലോ.'

'വിരോധമില്ല. മരിച്ചവർക്ക് മതമില്ല, സത്യവചനത്തിൽ ജീവിക്കുന്നവർക്കും. അവർക്കുള്ളത് പ്രവാചകൻെറ വഴിമാത്രം. അല്ലാഹുവിൻെറ സന്നിധി. ഇതു പറയാനായിരുന്നു ഞാൻ ആദ്യമായി ഉടുതുണിയൂരിയെറിഞ്ഞ് ഔറംഗസേബിനെ വെല്ലുവിളിച്ചത്. ആ വെല്ലുവിളിക്കുള്ള വില ഞാൻ കൊടുത്തു—'

അപ്പോഴാണ് അമ്പരപ്പിക്കുന്ന ആ കാഴ്ച അൻസാരി കണ്ടത്—ദർവീസ് ശിരസ്സറ്റ അവസ്ഥയിൽ ശവക്കല്ലറകളുടെ ഊടുവഴികളിലൂടെ നടന്നുമറയാൻ തുടങ്ങുന്നു. അൻസാരി അയാൾക്കുപിറകേ വിളിച്ചു, 'മഹാത്മാവേ, അങ്ങ് ഇവിടെ ഒരു വിശിഷ്ട വസ്തു മറന്നുവെച്ചുവല്ലോ.'

അൻസാരിയുടെ കാൽക്കൽ കിടന്ന സിദ്ധൻെറ ശിരസ്സ് അതിന് മറുപടി പറഞ്ഞു, 'അയാൾക്ക് ഹൃദയം മതി, തലവേണ്ട.'

സിദ്ധൻെറ നഗ്നശരീരം തിരിച്ചുവന്ന് ശിരസ്സ് പൂർവ്വസ്ഥാനത്ത് കയറ്റിവെച്ചു, ചെങ്കോട്ടയുടെ നേർക്ക് നീട്ടിത്തുപ്പി, 'അഹങ്കാരിയായ ചക്രവർത്തീ! നിൻെറ പിൻതുണ വേണ്ടിയിരുന്നുവോ എൻെറ പ്രവാചകന്? ഒരേ വചനത്തിൻെറ പേരിൽ പരസ്പരം കൊല്ലുകയും ഭൂമിയെത്തന്നെ വിശുദ്ധയുദ്ധങ്ങളുടെ അസംബന്ധത്തിൽ അകപ്പെടുത്തുകയും ചെയ്യുന്ന മനുഷ്യൻ എന്തിൽ നിന്ന് എന്തിലേക്കാണ് പരിണമിച്ചിരിക്കുന്നത്?'

''അൻസാരി ബാബയ്ക്ക് ഭ്രാന്താണ്,'' ശേവന്തി പറഞ്ഞു, ''രാത്രിയുടെ തുടക്കത്തിൽ. അപ്പോൾ ഉൾക്കണ്ണ് തെളിഞ്ഞുകാണും, നമുക്കു ഭാഗ്യമുണ്ടെങ്കിൽ ചോദിച്ചാൽ ഉത്തരം പറയും,'' ശേവന്തി സന്ദേഹിയായി, ''അങ്ങയെപ്പോലുള്ളവർക്ക് ഇതൊക്കെ—''

''ഞാനൊരു ജിജ്ഞാസുവാണ്, ശേവന്തീ.''

അന്നുരാത്രി. അൻസാരി ബാബയുടെ

വീടിൻെറ ഇടുങ്ങിയ കോണിപ്പടികൾ കയറവെ നാരായണൻ ഇങ്ങനെ ചിന്തിച്ചു—ഈ മനുഷ്യൻ ഒരുപക്ഷേ കാലങ്ങളിലൂടെ കാണുകയായിരിക്കാം, ആ കാഴ്ച ഇന്ന് മനുഷ്യന് നഷ്ടമായ്ക്കൊണ്ടിരിക്കുന്നു, ഭ്രാന്തന്നുമാത്രം അനുവദിക്കപ്പെട്ട സിദ്ധി, അതിൻെറ നേരറിഞ്ഞാൽ മനുഷ്യൻ പരിണാമത്തിൻെറ രഥ്യയിൽനിന്ന് മാറിനിന്നെന്നുവരും. ഇടുങ്ങിയ കോണിപ്പടികൾ ഇടുങ്ങിയ ഒരു മുറിയിലേക്കു നയിച്ചു. അവിടെ ഒരു മൂലയിൽ നിവർത്തിയ മാൻതൊലിപ്പുറത്ത് ഭ്രാന്തിൽ പുകഞ്ഞുവരണ്ട ദിവ്യൻ ചമ്രംപടിഞ്ഞിരുന്നു. അയാളുടെ ഇടകളിൽ ആരോ എണ്ണപുരട്ടി പിടിപ്പിക്കുന്നു. ശേവന്തിയെ കണ്ട് അൻസാരിബാബ ചിരിച്ചു, ''പെണ്ണേ, വേശ്യേ, ഇത് നീ തന്നെയല്ലേ?''

''അതെ, ബാബാ.''

ഇപ്പോൾ അൻസാരിബാബയുടെ ചിരി അയാളുടെ ഉടലിനെയാകമാനം ഇക്കിളിപ്പെടുത്തി. തൊണ്ണുകൾ കാണിച്ച് ബാബ ആ ചിരിയിൽ ഒട്ടുനേരം മദിച്ചു, എന്നിട്ട് തുടർന്നു പറഞ്ഞു, ''വേശ്യകളായ നിൻെറ സഖികളെ നീ ഇവിടെ കൂട്ടിക്കൊണ്ടുവരണം, ഞാൻ കൊന്ന പശുക്കളെപ്പോലെയാണവർ, ജീവൻെറ പാലുതരുന്നവർ. എത്രായിരം പശുക്കൾ!''

''കൂട്ടിക്കൊണ്ടുവരാം, ബാബാ.''

താൻ ഒരു പശുക്കിടാവാണെന്നും അമ്മയുടെ അകിട് കടിച്ചുകീറുകയാണെന്നും ഭ്രമിച്ച് അൻസാരി ബാബ വിതുമ്പിക്കരഞ്ഞു. പിന്നെ, കണ്ണുതുടച്ച്, കണ്ണിൽ എണ്ണകയറി വീണ്ടും വിഷമിച്ച്, ബാബ • പറഞ്ഞു, ''നമ്മുടെ പ്രവാചകന്മാർ, അല്ലെങ്കിൽ എന്തിന് പ്രവാചകന്മാരെന്ന് പറയണം, എല്ലാ പ്രവാചകന്മാരും വാസ്തവത്തിൽ ഒരു പ്രവാചകനാണ്, എല്ലാ പ്രവചനങ്ങളും ഒരു പ്രവചനം മാത്രം, എനിക്ക് ഭ്രാന്തുവരുമ്പോൾ മാത്രമേ ഇങ്ങനെ പറയാൻ കഴിയൂ, രൂപമില്ലാത്ത അല്ലാഹുവിനെ ആരാധിക്കുന്നവനും വിഗ്രഹത്തെ ശരണം പ്രാപിക്കുന്നവനും പകലിൻെറ വെട്ടത്തിൽ എനിക്ക് വേറെവേറെയാണ്. പക്ഷേ, രാത്രിയായാൽ അല്ലാഹുവും ദൈവവിഗ്രഹവും എനിക്ക് ഭേദമില്ല. രാത്രിയല്ലേ? പ്രവാചകൻ കാണില്ല! എൻെറ തല അതിൻെറ നേരായ സ്ഥലത്തുതന്നെയല്ലേ, പെണ്ണേ?''

''അതെ, ബാബാ.''

''നീ മൂടിവെയ്ക്കുന്ന നിൻെറ ശരീരഭംഗികൾ—എനിക്ക് അവയൊന്നും കാണേണ്ടതില്ല—അവയൊക്കെ സ്വക്ഷേത്രങ്ങളിൽത്തന്നെ നിൽപ്പില്ലേ?''

വേശ്യയുടെ ചിരിചിരിക്കാതെ, ഗൗരവത്തോടെ, ശേവന്തി മറുപടി പറഞ്ഞു, ''ഉണ്ട്, ബാബാ. അങ്ങയുടെ കാരുണ്യം കൊണ്ട്.''

പിന്നീട് കുറച്ചുനേരം തലയുടെ സ്ഥാനം മാറ്റരുതെന്ന് എണ്ണതേപ്പുകാരനോട് അൻസാരിബാബ പിറുപിറുത്തു. തലയുടെ പ്രതിഷ്ഠ പിഴച്ചുപോയോ എന്ന് തുടരെത്തുടരെ തൊട്ടുനോക്കി.

''ഓരോ പ്രവാചകനും മനുഷ്യൻെറ പരിണാമത്തെ പിൻതുണച്ചു, തെറ്റുചെയ്തവർ!'' അൻസാരി ബാബ പറഞ്ഞു, ''ആ പരിണാമത്തിൽ നിന്ന് ധനവും ആയുധവും സാമ്രാജ്യവും മരണവും ഉണ്ടായി. പ്രവാചകന്മാർ വെള്ളിയുടേയും പൊന്നിൻേറയും ചിറകുകൾ വീശി മുമ്പോട്ടുപറന്നു, അവർ പുറകോട്ടു തിരിഞ്ഞുനോക്കിയില്ല.''

എണ്ണതേപ്പുനിർത്തി അൻസാരി ബാബ വീണ്ടും ശേവന്തിയേയും നാരായണനേയും നേരിട്ടു, അയാൾ പറഞ്ഞു, ''ഞാൻ കൊന്ന പശുക്കളൊന്നും തന്നെ മനുഷ്യരായി പരിണമിക്കരുതേ എന്നാണ് എൻെറ പ്രാർത്ഥന. നിനക്ക് മനസ്സിലാകുന്നുവോ, വേശ്യയുടെ കൂട്ടുകാരാ?''

''ഞാനറിയുന്നു, ബാബാ,'' നാരായണൻ പറഞ്ഞു, ''പരിണാമം ദുഃഖമാണ്.''

''നീ നിൻെറ പെണ്ണിനെ തേടുകയാണ്, അല്ലേ?''

അതെ, ബാബാ;'' നാരായണൻ പറഞ്ഞു.

''അറവുശാലയിലേക്ക് തെയ്യാറെടുപ്പിച്ച കന്നുകളെ നീ കണ്ടിട്ടുണ്ടോ?''

''ഉണ്ട്.''

''അതു തന്നെയാണ് നിൻെറ പശുവിൻേറയും സ്ഥിതി. അതിർത്തിയിൽ നിന്ന് കയറുപൊട്ടിച്ചുവന്ന കള്ളപ്പശു എന്നല്ലേ അവളെ വിളിക്കാറ്?''

നാരായണൻ മറുപടി പറഞ്ഞില്ല, അവിടെ ശേവന്തിയുടെ അരികത്തിരുന്നുകൊണ്ട് അയാൾ സിദ്ധൻെറ നേർക്ക് കൈകൂപ്പി.

''ഈ നഗരത്തിൽ പലയിടങ്ങളിലായി വിധവകളുടേയും അനാഥസ്ത്രീകളുടേയും വലിയ ശേഖരങ്ങൾ ഉണ്ടായിവരുന്നു, ഏതാനും നാളുകൾക്കുള്ളിൽ അവർ പലനാടുകളിലുമുള്ള വേശ്യാലയങ്ങളിൽ എന്നന്നേക്കുമായി മറയും. കലാപം നടത്താൻ മുതലിറക്കിയവർക്ക് പണവും പലിശയും തിരിച്ചുകിട്ടേണ്ടേ?''

ഇപ്പോഴും നാരായണൻ മറുപടി പറഞ്ഞില്ല.







പകരം ശേവന്തിയാണ് സംസാരിച്ചത്, ''ബാബാ, എല്ലാം അങ്ങ് അരുളുന്നപോലെ.''

എണ്ണവാർന്ന നെറ്റിക്കിരുവശവും കൈപ്പടങ്ങൾ വെച്ച് ചൂണ്ടുവിരലുകൾ ഇളക്കിക്കാണിച്ച് അൻസാരിബാബ ഒരു പശുവിനെപ്പോലെ കളിച്ചു. വീണ്ടും കൈകൾ താഴ്ത്തി നാരായണനോട് സംസാരിച്ചു, ''നിൻെറ നീട്ടിവെയ്പ്പുകൾ എല്ലാം പരിഹാരങ്ങളേയും അപകടപ്പെടുത്തും. നിനക്ക് നടക്കാൻ വയ്യ, അതുകൊണ്ട് ദൈവം നിന്നെ നടത്തും. ദൈവത്തെ നേരിൽ കണ്ടാൽ നീ പേടിച്ചു പോകുമെന്ന് പറഞ്ഞേക്കാം, അവൻെറ മുഖത്തുനോക്കരുത്. വിശ്വസിച്ചുനടന്നുകൊള്ളുക. ശരി, കടന്നുപോ!''

രണ്ടുപേരും അൻസാരിബാബയോട് വിടപറഞ്ഞ് തലചുറ്റുന്ന കോണിപ്പടികളിറങ്ങി. രാത്രി ആഴത്തിലിരുണ്ടു. പരിണാമത്തിൻെറ സ്ഥൂലരൂപം, മനുഷ്യമസ്തിഷ്കം; അതിൻെറ ആഢ്യചിഹ്നങ്ങൾ, ആയുധം, സാമ്രാജ്യം, കലാപം! അവയെല്ലാം അലിഞ്ഞ് മഞ്ഞാകുന്ന അനുഭവരഹസ്യത്തിലൂടെ ശേവന്തി അവളുടെ മേഴ്സിഡിസ് ബെൻസിനെ പായിച്ചു. അവൾ പറഞ്ഞു, ''നമുക്ക് യമുനാതീരത്തുകൂടെ മടങ്ങാം, സാബ്.''

''ആകട്ടെ.''

ശേവന്തിക്കരുകിൽ ചാഞ്ഞിരുന്നുകൊണ്ട് നാരായണൻ ചോദിച്ചു, ''സിദ്ധൻെറ വാക്കുകൾ നിനക്ക് മനസ്സിലായോ, ശേവന്തീ?''

''ബാബയിൽ കരുണമാത്രമേയുള്ളു.''

''നാം എന്തുചെയ്യണം?''

''കാത്തിരിക്കുക.''

പിന്നെ, കഠിനമായ കുറ്റബോധത്തോടെ നാരായണൻ പറഞ്ഞു, ''നാം സുജാൻ സിംഗിൻെറ കാര്യം അന്വേഷിച്ചില്ല.''

''വിഷമിക്കരുത്. ബാബ എല്ലാം മനസ്സിലാക്കിക്കൊള്ളും.''

മഞ്ഞ് അരൂപമായി. ഇപ്പോൾ യമുന ഒരോർമ്മമാത്രമാണ്, ധർമ്മവ്യാധനും ബാലഗോപാലനും പങ്കിട്ട ശാശ്വതി. യമുന ഒഴുകിയിരുന്നേടത്ത് വിവിധവർണ്ണങ്ങളിലുള്ള മിന്നാമിനുങ്ങുകളെപ്പോലെ എന്തോ മിന്നിത്തിളങ്ങുന്നു.

''എന്താണത്, ശേവന്തീ?''

''എന്ത്?''

''ആ തിളങ്ങുന്ന പൊട്ടുകൾ.''

''എവിടെ?''

നാരായണൻ ക്ഷീണിതനായി അകലങ്ങളിലേക്ക് വിരൽചൂണ്ടി. പുഞ്ചിരിച്ചുകൊണ്ട് ശേവന്തി പറഞ്ഞു, ''ഞാൻ ഒന്നും കാണുന്നില്ലല്ലോ. അങ്ങ് വിശ്രമിക്കൂ, സാബ്.''

ആലസ്യത്തിൽ നിന്ന് കൂടുതൽ വലിയൊരാലസ്യത്തിലേക്ക് നാരായണൻ വഴുതിവീണുതുടങ്ങി. മഹാവിലയനത്തിൽ ആ വലിയ കാറിൻെറ യന്ത്രസ്വരം ഒരു ഹൃദയതാളമായി. അകലെ, അൻസാരിബാബയുടെ പൊട്ടിച്ചിരികേട്ട് ആദിമങ്ങളായ അമീബകൾ നടുങ്ങി, മരിക്കാനും ജനിക്കാനും പരിണമിക്കാനും മറന്ന് തണുത്തെരിയുന്ന രത്നങ്ങളായി അവ ഭൂതലത്തിൽ വിതറിക്കിടന്നു.

(തുടരും)

# വേർപാടുകളുടെ വിരൽപ്പാടുകൾ

സി. രാധാകൃഷ്ണൻ



## ഏഴ്



"ഇന്ന് കന്നു പൂട്ടണ്ട" വയലിൽ വലിയമ്മയുടെ മകൻ നുകത്തിൽ അമർത്തിപ്പിടിച്ച് കാളകൾക്കു നടുവിൽ തടസ്സം നില്ക്കുന്നു: "വാക്കു പാലിക്കാൻ ആദ്യം പഠിക്കട്ടെ. എന്നിട്ടാവാം ബാക്കി പണി."

ഉണക്കത്താളിൻെറ കൂർത്ത കുററികൾ വേദനിപ്പിക്കുന്ന ഓർമ്മകൾപോലെ നരച്ചു നിരന്ന വയൽ ഓർക്കാപ്പുറത്തു കിട്ടിയ മടയിൽ കുതിർന്ന് ചുടുനെടുവീർപ്പിടുന്നു. ഭൂമി ഇളക്കിയിടാൻ എല്ലാർക്കും തിടുക്കം. ഉഴുതുമറിഞ്ഞ മണ്ണിൽ അവിചാരിതമായി കുടിയിറക്കിന് വിധേയരായ ചെറുപ്രാണികളെ കൊത്തിപ്പെറുക്കാൻ കാക്കയും കിളിയും മത്സരം.

തർക്കപ്രശ്നത്തിന് വട്ടമിട്ട് കൃഷിക്കാർ.

കന്നുപൂട്ടുകാരൻ മുടിങ്കോലുയർത്തി കാളകളെ അമർത്തിത്തെളിക്കുന്നു. ഉറക്കെപ്പറയുന്നു: "മാറീന്നും, വഴീന്ന്? നേരം പോണ്."

ഏട്ടൻ നുകത്തിലെ പിടി മുറുക്കുന്നു: "നില്ക്കവിടെ?"

"ഇത് എൻെറ ഭൂമി, ഞാൻ കൂലിക്കു വിളിച്ച കന്നും. നിങ്ങടെ തർക്കം തീർക്കാൻ വേറെ സ്ഥലം നോക്കിൻ," ഭൂമിയുടെ ഉടമസ്ഥൻ ഇടപെടുന്നു.

"എൻെറ കണ്ടം ഇന്നു പൊളിക്കാൻ ഇവൻ ഏററതാണ്. കൂലി പറഞ്ഞു, അഡ്വാൻസും വാങ്ങി. എന്നിട്ട്...." ഏട്ടൻ അലറി: "അഴിക്കെടാ, കരി!"

"ഇങ്ങക്ക് നാളെ പൂട്ടിത്തരാന്നും."

"വേണ്ട. ഇന്നു മതി. ഉള്ള നനവു പോയിട്ട് പൂട്ടിയിട്ടെന്താ കാര്യം?"

"അപ്പൊ," ഭൂവുടമ ശബ്ദം കുറച്ചുകൂടി ഉയർത്തി: "എൻെറ കണ്ടം ഒണങ്ങട്ടെ, അല്ലെ?"

"അതെനിക്കറിയണ്ട," ഏട്ടൻ നുകത്തിലെ കെട്ടുകയർ അഴിക്കാൻ തുടങ്ങി: "നിങ്ങളും ഞാനും തമ്മിൽ ഒരു ഇടപാടും ഇല്ല്യ. കണക്കു തീർക്കാനുള്ളത് ഞങ്ങൾ തമ്മിലാണ്."

ഒരു നാലാമൻ ഇടപെട്ടു: "ഇത്രയുമായില്ലെ ഉഴവ്, ഇനി ഇന്ന് ഇവിടത്തെയങ്ങ് തീരട്ടെ. നാളെ..."

"നിങ്ങള് ഇപ്പൊ അത് പറയും," ഏട്ടൻ ചിറി കോട്ടി: "എൻെറ സ്ഥാനത്ത് നിങ്ങളാണെങ്കിലോ?"

ഭൂവുടമ പൂട്ടുകാരനോട് കല്പിച്ചു: "വാങ്ങിയ കാശ് അങ്ങ് തിരിച്ചുകൊടുക്ക്."

"ഹയ്യട!" ഏട്ടൻ ചൊടിച്ചു: "നിങ്ങളെ സംബന്ധക്കാരിക്ക് കൊടുത്താമ്മതി, കാശ്! എനിക്കു വേണ്ടത് കന്നാണ്."

എല്ലാരും നോക്കിനില്ക്കെ ഏട്ടൻ കാളകളുടെ മൂക്കുവളയങ്ങളിൽ പിടിച്ച് നടക്കുന്നു. പൂട്ടുകാരൻ കരി ഉയർത്തിപ്പിടിച്ച് പിന്നാലെ: "നില്ക്കിൻ, കരി അഴിക്കട്ടെ."

"വേണ്ടടോ," ഏട്ടൻ ചിരിക്കുന്നു: "ഈ പോക്കു പോയാലും അവിടെ എത്തും. വാ!"

കൃഷിയുള്ളവർക്കൊക്കെ കന്നുമുണ്ടായിരിക്കുക, കന്നുപൂട്ട് പരസ്പരം സഹായിച്ചു ചെയ്യുക, ആദ്യം വെള്ളം നിറയുന്ന താഴ്ന്ന കണ്ടങ്ങളിലെ ജോലി ആദ്യം കഴിക്കുക—ആ പതിവൊക്കെ പോയിരിക്കുന്നു. കന്നുപൂട്ട് കൂലിക്ക്. എൻെറ പണി ആദ്യം നടക്കണമെന്ന് മത്സരം. കൂടുതലുള്ള വെള്ളം ഒഴിച്ചുകിട്ടാനും ആവശ്യമുള്ള വെള്ളം കെട്ടിനിർത്താനും മത്സരം. വളമിട്ട വെള്ളം പോകാതിരിക്കാനും കീടനാശിനി നേരത്തെ അടിക്കാനും അന്യൻെറ ഭൂമിയിലെ ഒരു ഇഞ്ച് സ്വന്തമാക്കാനും തൻേറത് ഒരിഞ്ചും പോകാതെ സൂക്ഷിക്കാനും ജാഗ്രത, യുദ്ധം.

ഏട്ടനും കാളകളും പൂട്ടുകാരനും പോയപ്പോൾ വയലിൽ കാഴ്ചക്കാരായ കൃഷിക്കാർ തമ്മിൽ തർക്കമായി: കൂലി കൂടുതൽ കിട്ടുന്നത് ആരെങ്കിലും വേണ്ടെന്നുവയ്ക്കുമോ എന്ന് ഒരുഭാഗം. വാക്കിന് വിലയില്ലാതായാൽ ലോകം മുടിയും എന്ന് മറുഭാഗം. തീരുമാനമായില്ല.

"ഇതൊക്കെ കണ്ടും കേട്ടും ഒരാളിവിടെ മിണ്ടാതെ നില്പുണ്ട്. പഠിപ്പും പാസ്സുമുള്ള ഒരാള്!" ഒരു കാരണവർ മററുള്ളവരുടെ ശ്രദ്ധയാകർഷിച്ചു.

മറുപക്ഷത്തെ നേതാവ്, പക്ഷേ, ചിരിച്ച് തള്ളിയതേയുള്ളൂ: "ഏട്ടൻെറ അനിയൻ കോന്തക്കുറുപ്പ്! ഒന്നാണ് രണ്ടിൻേറം മൂലം! എന്ത് പടിപ്പ്ണ്ടായിട്ടെന്താ!"

"ശരിയും തെററും ഒന്നും നോക്കണ്ട, കൂട്ടരെ," വലിയ വരമ്പിലൂടെ പോകുന്ന ഒരാൾ വിളിച്ചുപറഞ്ഞു: "കയ്യൂക്കുള്ളവൻ കാര്യക്കാരൻ, അത്രന്നെ!"



വിളഞ്ഞകൃഷി കൊയ്യാതെ കൊഴിയാനിടയാക്കിയ കൊയ്ത്തുസമരംകൂടി മനസ്സിൽ വച്ചാണ് ഈ അഭിപ്രായപ്രകടനം. ഏട്ടൻ കയ്യൂക്ക് കാണിച്ച് ജയിച്ചു. പത്തിനൊന്നായിരുന്ന പതം എട്ടിനൊന്നായി.

കൊയ്യാനാളില്ല നാട്ടിൽ എന്നായപ്പോൾ ദൂരദിക്കുകളിൽനിന്നും നാട്ടുകാർക്ക് അപരിചിതരായ ആളുകളെ കൃഷിക്കാർ കൊണ്ടുവന്നു. മൂർച്ചകൂട്ടിയ അരിവാളുകളുമായി നാട്ടിലെ ഹരിജനങ്ങളായ കൃഷിപ്പണിക്കാർ അവരെ വളഞ്ഞു.

"ഒരു നുരി ആരെങ്കിലും അറുത്താൽ അറുത്തവൻെറ കഴുത്തറുക്കും" എന്നായിരുന്നു പ്രഖ്യാപനം.

കൊയ്ത് കൂലിവാങ്ങി വീട്ടിൽ പോകാം എന്നുമാത്രം കരുതി വന്നവർ വയലിൽനിന്ന് കയറി തിരിഞ്ഞുനോക്കാതെ നടന്നു.

ചർച്ചയും തീരുമാനവുമൊന്നുമുണ്ടായില്ല. പത്തിന് ഒന്ന് എന്ന കണക്ക് തനിയേ മാറി. ചില ചില കൃഷിക്കാരുടെ വയലുകളിൽ കൊയ്ത്തുനടന്നു. പത്തിനൊന്നേ കൊടുത്തുള്ളു എന്നാണ് അവർ പറഞ്ഞതെങ്കിലും കൊടുത്തത് എട്ടിനൊന്നാണ്. അങ്ങനെ, പത്തിനൊന്നായിത്തന്നെ കൊയ്ത്ത് കഴിഞ്ഞു. പണിക്കാർക്ക് കിട്ടിയത് എട്ടിനൊന്നും.

പെട്ടെന്ന് അഞ്ചും പത്തും ഏക്കർ ഭൂമിയുടെ ജന്മിമാരായി മാറിയവർക്കാണ് കൂടുതൽ നഷ്ടബോധമുണ്ടായത്. ഇന്നലെ വരെ ഇവർ പാട്ടക്കാരായിരുന്നു.

തുണ്ടുഭൂമികളിൽ കൃഷിചെയ്യുന്നവർക്ക് നഷ്ടംവന്നത് നാഴിയിടങ്ങഴി നെല്ലാണ്. അത് പതിരായോ കോഴിതിന്നോ പോയി എന്ന് കരുതാനേ ഉണ്ടായിരുന്നുള്ളു. അങ്ങനെയേ അവർ കരുതിയുമുള്ളു.

ഇത് ഇങ്ങനെ പോയാൽ പററില്ല എന്ന് തീരുമാനിച്ചത് വലിയ പുത്തൻജന്മിമാരാണ്. ഹരിജനങ്ങൾ ഒന്നിച്ചാൽ നഷ്ടം വേറെയുമുണ്ട് വരാൻ എന്ന് കണ്ട അവർ ജാതിമതവ്യത്യാസം മറന്ന് ഒററക്കെട്ടായി. കുടികിടപ്പുകളുടെ കാര്യത്തിലാണ് ഈ നഷ്ടം വരാനിരുന്നത്. നിയമപ്രകാരം അവകാശപ്പെട്ട പത്തുസെൻറ് കുടികിടപ്പുകാർ വളച്ചുകെട്ടാൻ തുടങ്ങി. നിയമത്തിലെ പഴുതും ഭീഷണിയും കൗശലവും പ്രയോഗിച്ച് നഷ്ടം പരമാവധി കുറക്കേണ്ടത് പുതുജന്മികളുടെ പൊതുലക്ഷ്യം. ഹരിജനങ്ങളെ അവർ ഭിന്നിപ്പിച്ചു.

അങ്ങനെയാണ് കയ്യൂക്കുകാരനായ ഏട്ടൻ ഒററപ്പെട്ടത്.

അവസാനത്തെ ബസ്സും വന്നുപോയി ഗ്രാമം രാത്രിയുടെ പുതപ്പിനടിയിലേക്ക് ചുരുണ്ടൊതുങ്ങി ഒട്ടുകഴിയുംമുമ്പ് ഏട്ടൻെറ ഭാര്യയേയും കുഞ്ഞിനേയും അവളുടെ ആങ്ങളമാർ കുടിലിൽനിന്ന് അടിച്ചിറക്കി. രണ്ട് ആങ്ങളമാരും ഒരുവശത്ത്. വയസ്സായ അമ്മ നെഞ്ഞലച്ച് നിലവിളി. വയസ്സ് തികയാത്ത കുഞ്ഞും നിലവിളി.

ഹരിജനങ്ങൾ മക്കത്തായക്കാരാണ്. കല്യാണംകഴിഞ്ഞ പെണ്ണ് ഭർത്താവിൻെറകൂടെ പോണം. കല്യാണം എന്നല്ല പേറും കഴിഞ്ഞിട്ടും എന്തുകൊണ്ട് വീടൊഴിയുന്നില്ല എന്നാണ് ആങ്ങളമാരുടെ ചോദ്യം. പത്തുസെൻറ് വാങ്ങി അയ്യഞ്ചുവീതം പങ്കുവയ്ക്കാമെന്ന് അവർക്ക് മനക്കണക്ക്. പെണ്ണവിടെ കഴിയുമ്പോൾ പത്തുസെൻറ് ചോദിക്കാൻ വയ്യ. കിട്ടിയാലും വിററ് പങ്കുവയ്ക്കാൻ വയ്യ.

ചൂട്ടുകളും പന്തങ്ങളും ടോർച്ചുകളുമായി ഓടിക്കൂടിയവർ ചേരിതിരിഞ്ഞു. കല്യാണം കഴിഞ്ഞ പെണ്ണുങ്ങൾ വീടൊഴിയുന്നതാണ് ശരി എന്ന് ഹരിജനങ്ങളിൽ ഒരുവിഭാഗം പറഞ്ഞു.

ഏട്ടൻ സ്ഥലത്തില്ല. പനിപിടിച്ച് കിടക്കുന്ന വലിയേട്ടൻെറ അരികിൽ പോയിരിക്കയാണ്.

കല്യാണത്തെപ്പററിയും തർക്കം. ആരുടെ കല്യാണം കഴിഞ്ഞുവെന്ന് ചോദ്യമുണ്ടായി. ചേർച്ചക്കാരും ചാർച്ചക്കാരും കല്യാണം അറിഞ്ഞിട്ടില്ല; അറിയിച്ചിട്ടുമില്ല, ആരേയും. കല്യാണം നിശ്ചയിക്കാൻ ആരേയും വിളിച്ചിട്ടില്ല.

ഒരു അന്യജാതിക്കാരന് പെണ്ണിനെ കൊടുത്തത് സമുദായം അംഗീകരിക്കുന്നില്ല എന്നും വ്യക്തമായി: "ഇത്രയുംകാലം തമ്പിരാക്കന്മാര് തല്ലിയും കൊന്നും ഒടുക്കിയതും പോരാ, 'ഇനിമേലാക്കം സമ്മന്തംചെയ്തും മുടിക്കണോ?"

"പെൺപണം കിട്ടിയോ?" എന്നും ചോദ്യം.

പെണ്ണിന് പണം കൊടുക്കണമെന്നാണ് പഴയ ആചാരം. സ്ത്രീധനത്തിൻെറ വിപരീതം.

മനുഷ്യർ തമ്മിലാണ്, ജാതികളും മതങ്ങളും തമ്മിലല്ല, ബന്ധമെന്ന് ബഹളത്തിനിടയിൽ ആരും പറഞ്ഞില്ല.

ഹരിജനങ്ങളാണ് ഈ ഭൂമിയിലെ ഏററവും ഉയർന്ന ജാതി എന്ന പ്രഖ്യാപനത്തെ എതിർക്കാൻ ആരും ഉണ്ടായില്ല. മറെറാരു ജാതിക്കാരൻ കുലം അശുദ്ധമാക്കിയിരിക്കുന്നു, ഇതൊരു കല്യാണമായി അംഗീകരിക്കാൻ ഹരിജനങ്ങൾ തയ്യാറായിക്കൂടാ എന്ന് ആ വാദം നീണ്ടു.

പിന്നെ എന്ത് വേണം?

പടിയിറക്കി പുല കുളിക്കണം.

"ഓളടെ ആള് വന്ന്ട്ട് ഇങ്ങള് എന്താച്ചാലും ചെയ്തോളിൻ മാലോരെ," ഒരു പ്രായംചെന്ന



സ്ത്രീ പറഞ്ഞു: "ഇതെന്തൊര് പുക്കാറത്ത്! ഇങ്ങളാരും മനിസരല്ലെ?"

ഏട്ടത്തിയമ്മയുടെ മൂത്തആങ്ങള വെട്ടുകത്തിയുമായി കലിതുള്ളിനിന്നു: "കാലം പെരുത്തായീന്നും, ഈ നാണക്കേട് പൊറുത്തു തൊടങ്ങീട്ട്. ഒരു കല്യാണത്തിന് കൂടാൻ പററൂല. ചത്താലും ചെന്നൂട. അറക്കും ഞാന്, ഓളെ!"

'അന്നുച്ചയ്ക്ക് ഒരു ഹരിജൻ കുടിലിൽ കല്യാണംകൂടാൻ ചെന്നേടത്തുവച്ച് ആ ആങ്ങളമാർ പെങ്ങളേച്ചൊല്ലി അപമാനിതരായതാണ് സംഭവങ്ങൾക്ക് തുടക്കമിട്ടത്.

പുലരുവോളം വഴക്ക്.

ഉത്തരവാദപ്പെട്ട ആൾ വരുന്നതുവരെ ഒന്നും ചെയ്യരുതെന്ന് തീരുമാനമാവുമ്പോൾ കിഴക്ക് വെള്ളകീറുന്നു. അമ്മയ്ക്കും കുഞ്ഞിനും പുറത്ത് ചായ്പിൽ കിടക്കാൻ അനുവാദം, അവസാനം.

മൂത്തവലിയമ്മയ്ക്ക് ചെവി പതുക്കെയാണ്. തടിച്ചി വലിയമ്മ തുടക്കത്തിലേ ലഹള കേൾക്കുന്നുണ്ടായിരുന്നു; സംഭവം എന്തെന്ന് മനസ്സിലാക്കി മിണ്ടാതെ കിടന്നു. പക്ഷേ, ലഹള മൂത്തപ്പോൾ അലകൾ മറേറ വലിയമ്മയും കേട്ടു. ഇരുട്ടിലൂടെ തനിച്ച് നടന്ന്, അടുക്കെയെത്താറായപ്പോൾ ഓടിച്ചെന്ന്, ചോദിച്ചു: "എന്താ! എന്താ ബഹളം?"

കൊടുവാളുമായി നില്ക്കുന്ന ആങ്ങളയേയും, കുഞ്ഞിനേയുമെടുത്ത് കരഞ്ഞ് ചൂളിയിരിക്കുന്ന പെങ്ങളേയും കണ്ടപ്പോൾ ആരുംപറയാതെ കാര്യം മനസ്സിലാക്കി വലിയമ്മ മരുമകളുടെ കൈ പിടിച്ചു: "ഇൻെറ കുട്ടി വാ. കരയണ്ട."

അങ്ങനെ കൊണ്ടുപോവാനൊന്നും പററില്ല എന്നായി ചിലർ. പെൺപണമെവിടെ? ആളെവിടെ? ഇതെന്താ കുട്ടിക്കളിയോ?

ഇത് തൻെറ വീടാണെന്നും അടിച്ചിറക്കുന്നത് ഒന്ന് കാണണമെന്നും പെൺകിടാവിന് വാശിയും! അവർ ചായ്പിൽ കയറിക്കിടന്നില്ല. ഏട്ടൻ വരുംവരെ തൊടിയിലിരുന്നു. ഏട്ടൻ വന്നപ്പോൾ ആങ്ങളമാർ സ്ഥലത്തില്ല. ഏട്ടത്തിയമ്മയേയുംകൂട്ടി ഏട്ടൻ പോയി പൊലീസിൽ പരാതി കൊടുപ്പിച്ചു. പിന്നെ, കിടപ്പാടമായ പത്തുസെൻറ്, കുടുംബസ്വത്തിൽ തനിക്കവകാശപ്പെട്ട ഓഹരിയെന്ന നിലയിൽ, ഏട്ടൻ ഏട്ടത്തിയമ്മയ്ക്ക് തീറെഴുതിയും കൊടുത്തു. വിവരങ്ങളറിഞ്ഞ് കാത്തുനില്ക്കുകയായിരുന്ന ആങ്ങളമാരെ ബസ്സിറങ്ങിയ ഉടനെ നല്ല കണക്കിന് ഈരണ്ട് പൂശുകയും ചെയ്തു.

ഇതോടെ ഹരിജനങ്ങൾ നല്ലൊരുപങ്കും ഏട്ടന് എതിരായി. അവരെ ഒരുമിപ്പിക്കാൻ ആളില്ലാതായി. കൊയ്ത് മെതിച്ചാൽ കിട്ടുന്ന പതം പത്തിനൊന്നു തന്നെയായി ചുരുങ്ങി.

കുടിലിൽ വെപ്പും തീനും രണ്ടായി. അമ്മയും പെങ്ങളും കുടിയിറങ്ങണമെന്ന് ആങ്ങളമാർ. ആങ്ങളമാർ അഞ്ചുസെൻറിലൊതുങ്ങണമെന്ന് അമ്മയും പെങ്ങളും.

വീട്ടിൽ ആയിടയ്ക്കാണ് രണ്ടാമത്തെ പെങ്ങൾക്ക് ഒരു വിവാഹാലോചന വന്നു മുടങ്ങിയത്. കാരണങ്ങളൊന്നും അറിയിച്ചില്ല. കാര്യം നടക്കാൻ പ്രയാസമാണെന്നറിയിക്കേണ്ടിവന്നതിൽ ദുഃഖിക്കുന്നു എന്നൊരു കാർഡ്.

കാർഡും കൈയിൽപ്പിടിച്ച് അച്ഛൻ ഉമ്മറത്തെ പഴയ ചാരുകസേരയിൽ മാറുതിരുമ്മി കിടന്ന കിടപ്പ്. അസ്വാസ്ഥ്യമുണ്ടാകുമ്പോൾ മാറും മുഖവും തിരുമ്മും. തിരുമ്മിയേടം ചോരപ്പറങ്കിമാങ്ങപോലെ ചുവക്കും.

"ആരടെ കത്താ" അമ്മ ചോദിക്കുന്നതു കേട്ടു.

"അവൻ മുകളിലില്ലേ?" അച്ഛൻെറ മറുചോദ്യം.

അമ്മയുടെ വിളി.

ഇറങ്ങിച്ചെന്നപ്പോൾ അച്ചരൻ കത്ത് നീട്ടി: "എനിക്ക് വന്നതാ!"

ഒററനോട്ടത്തിൽ വായിച്ചുതീർന്നു.

"കൊശവമ്മാര്!" അച്ചരൻ ദേഷ്യപ്പെട്ടു: "ഈ വക വിവരങ്ങള് ഒരു ഇൻലൻഡിലാക്കാനുള്ള തറവാടിത്തംപോലും അവററയ്ക്ക് ഇല്ല്യാത്ത സ്ഥിതിക്ക് ഇത് നടക്കാത്തത് നന്നായി!"

എന്താണെന്ന് അമ്മയുടെ ഭയന്ന ആംഗ്യച്ചോദ്യം.

"അവളെ അന്വേഷിച്ചു വന്നവര് പിന്മാറി, അമ്മേ."

അമ്മയ്ക്കദ്ഭുതം: "അതെന്തേ!"

"തൻെറ തറവാടിൻെറ മഹിമ! അല്ലാണ്ടെ എന്താ?" അച്ചരൻ കാർഡിനു കൈ നീട്ടി. കൈയിൽ കിട്ടിയ ഉടൻ നാലാക്കി പിന്നെ എട്ടാക്കി മടക്കി വലിച്ചുകീറി മുററത്തേക്കെറിഞ്ഞു. മണ്ണിൽപ്പരന്ന കടലാസ്സുതുണ്ടുകളിലെ നുറുങ്ങിയ അക്ഷരപ്പൊട്ടുകൾ അർത്ഥശൂന്യങ്ങളായി.

അച്ചരൻ മുറുമുറുത്തു: "ഉപകാരത്തിനോ സഹായത്തിനോ ഒരു കുഞ്ഞും ഇല്ല്യ. എന്നാൽ, ഉപദ്രവത്തിനോ, ധാരാളം! സുകൃതക്ഷയം!"

"അവൻെറ കളി കൊറെ കൂട്ണു! എൻെറ കണ്ണിൽ കിട്ടട്ടെ, കാണിച്ചുകൊടുക്കാം, ഞാൻ!"

അമ്മ പുകഞ്ഞു.

"വേണ്ടവേണ്ടവേണ്ടവേണ്ട!" അച്ചരൻ പരിഹസിച്ചു: "തൻെറ ശാസനയുടെ കുറവൊന്നും ഇപ്പൊ ഇല്ല്യ! അതേയ്, വീടായ്യാൽ ഒരു നാഥൻ വേണം. അതില്ല്യെങ്കിൽ ഇങ്ങനെ ഒക്കെ ഇരിക്കും!"

മൗനത്തിൻെറ ഇടവേളയ്ക്കുശേഷം അച്ചരൻ അമ്മയെ ആശ്വസിപ്പിച്ചു: "സാരല്ല്യ. തുമ്മുമ്പൊ പോണ മൂക്കാണെങ്കിൽ നേരത്തെ പോണതാ നല്ലത്. വേറെ അന്വേഷിക്കാം."

"ഒരു നല്ല കാര്യേര്ന്നു," അമ്മ നെടുവീർപ്പിട്ടു.

"ഇതിനേക്കാൾ നല്ലതായിക്കൂടാ ഇനി വരണത് എന്ന് ആര് കണ്ടു?" അച്ചരൻ ചിരിച്ചു.

ചിരിയിൽ പങ്കുചേരാതെ അമ്മ അകത്തേക്കു വലിഞ്ഞു. ഇടനാഴികയുടെ മൂല തിരിയുമ്പോഴേ കണ്ണു തുടച്ചുള്ളു.

○

സന്ധ്യയ്ക്ക് പുഴയിൽ കുട്ടികൾ ഫുട്ബാൾ കളിക്കുന്നതു കാണാൻ കൂടിയ ചെറിയ ആൾക്കൂട്ടത്തിൽ ഏട്ടനും.

"കല്യാണാലോചന മുടങ്ങി, അല്ലെ?"

"ഉവ്വ്."

"അങ്ങനത്തെ നായ്ക്കളൊന്നും നമുക്ക് വേണ്ട."

"അതിരിക്കട്ടെ. എന്തു പണിയാ ഏട്ടൻ ഈ ചെയ്തത്?"

"എന്തേ?"

"അടിപിടി കൂടാൻ എന്തിനു പോയി?"

"അവളെ ഉപദ്രവിച്ചാൽ കൂലി കൊടുക്കരുത് എന്നാണോ?"

"അതല്ല. ഒന്നുകിൽ നമ്മുടെ സമ്പ്രദായത്തിൽ, അല്ലെങ്കിൽ അവരുടെ സമ്പ്രദായത്തിൽ കാര്യങ്ങൾ നടക്കണ്ടേ?"

"രണ്ടും തെററ്. മനുഷ്യരുടെ സമ്പ്രദായത്തിൽ ഒക്കെ മതി."

"രണ്ടുകൂട്ടരും ഇടയും."

"എന്നിട്ട് എനിക്കെന്ത്?"

"അമ്മാമയുടെ സ്വത്തല്ലേ? ഏട്ടൻ അതെങ്ങനെ അവർക്ക് തീരെഴുതിക്കൊടുക്കും?"

"കൈവശാവകാശം മതി, പത്തുസെൻെറഴുതിക്കൊടുക്കാൻ."

"ആർക്ക് കൈവശാവകാശം?"

"എനിക്ക്. അല്ലാതെയാർക്ക്?"

നീർച്ചാലിൽ കുളിപ്പിച്ചുകൊണ്ടു പോകുകയായിരുന്ന പോത്തുകളിലൊന്ന് കളിക്കളത്തിൻെറ നടുവിലേക്കോടിയതിനാൽ കളി കുറച്ചു നേരത്തേക്ക് അലങ്കോലമായി.

"കുളിക്കാൻ വരുന്നെങ്കിൽ വാ" ഏട്ടൻ വിളിച്ചു.

മണൽ കുഴച്ചുള്ള നടത്തത്തിൽ ഏട്ടൻ പറഞ്ഞു: പാട്ടക്കാരൊക്കെ ജന്മിമാരായി. കള്ളുഷാപ്പു നടത്തിപ്പുകാരും വെള്ളക്കാരുടെ മൂടും താങ്ങി റോഡുപണി കരാറെടുത്ത് കാശുണ്ടാക്കിയവരും ഇപ്പോൾ ജന്മിപ്രമാണികളാണ്. നാട്ടിൽ വേറെയാരും കഞ്ഞി കുടിക്കരുതെന്ന് അവർക്കു നിർബ്ബന്ധം. നട്ടാലും കൊയ്താലും കൂലിയില്ല; കിടപ്പാടം ചോദിക്കരുത്. അവർക്കൊക്കെ തടസ്സം ഞാനാണ്. ഞാൻ എന്തു ചെയ്താലും കുററം. പാവങ്ങൾക്ക് അത്രയ്ക്കില്ല ബുദ്ധി. ഉള്ള ബുദ്ധി സ്വാർത്ഥബുദ്ധിയും!

"ഇതൊക്കെ എക്കാലത്തും ഇങ്ങനെ ആയിരുന്നില്ലേ? ഇപ്പോൾ എന്തു പ്രത്യേകത? ഏട്ടൻ വെറുതെ..."

"ഞാൻ നാട്ടിലില്ലാത്ത നേരത്ത് അവളെ അടിച്ചിറക്കാൻ പരിപാടികൾ ആലോചിച്ചത് ആരുടെ അദ്ധ്യക്ഷതയിലാണെന്നാണ് വിചാരം?"

"ആരുടെ?"

"നിൻെറ അച്ചരൻെറ!"

"ആരു പറഞ്ഞു? ആവില്ല."

"അതെ."

"അത്രത്തോളം..."

"നീയുമൊരു മണ്ടൻ! പാവങ്ങളെ ഞാനുമായി പിണക്കുകയെന്നതിലേറെ മൂപ്പരുടെ ലക്ഷ്യം അവളെ തറവാട്ടിൽ കയററുകയായിരുന്നു. എന്നാലല്ലേ അമ്മാമയെക്കൊണ്ട് സ്വത്തു മുഴുവൻ അഹായിക്കെഴുതിക്കൊടുപ്പിക്കാൻ മതിയായ ന്യായമായുള്ളു!"

"ഏട്ടന് പ്രാന്തായേ്യാ?"

"ആയില്ല്യ. ആയിക്കൂടെന്നില്ല്യ, ഇക്കണക്കിന് പക്ഷേ, ഞാനവളോട് ഈവകയൊക്കെ കാലേക്കൂട്ടി പറഞ്ഞിരുന്നു."

"ഭൂമി കൈവശാവകാശം പറഞ്ഞ് ഏട്ടൻ തീരെഴുതിക്കൊടുത്തതും അമ്മാമയ്ക്ക് കലി കയറാൻ മതിയാവില്ലേ?"

"ഇല്ല്യ. പത്തുസെൻറ് എപ്പോഴായാലും അവർക്ക് കൊടുത്തല്ലേ തീരൂ. ആരു കൊടുത്താലെന്ത്?"

"എന്നിട്ട്?"

"അവളുടെ ആങ്ങളമാരുടെ ഓഹരി കൊടുത്ത് പിരിക്കണം. അതിനൊരു വരുമാനമാർഗ്ഗം നോക്കണം."

"ഇതിലൊക്കെ നല്ലത് ഏടത്തിയമ്മയെ വീട്ടിൽ കൊണ്ടുപോയി താമസിപ്പിക്കലല്ലേ?"

"പഴയ ആൾക്കാരാണ് നമ്മടെ അമ്മമാര്. അവരെ സങ്കടപ്പെടുത്തിക്കൂടാ. അവൾക്ക് ഞാൻ സ്ഥലം ഉണ്ടാക്കും, വേറെ"

(തുടരും)





# കഥയും നമ്മളും

## സക്കറിയ



കഥകൾ ഏററവുമധികം സന്തോഷിപ്പിക്കുക ആരെയായിരിക്കും? ദൈവത്തെയാണ് എന്നെനിക്കു തോന്നുന്നു. മനുഷ്യൻെറ ദൈവം—മററാർക്കെല്ലാം ദൈവങ്ങളുണ്ട് എന്ന് ആർക്കറിയാം?—ഒരു വലിയ കഥാകൃത്താണ്. പ്രപഞ്ചം ലീലയും മായയുമാണെങ്കിൽ—ആണെന്നതിന് സംശയമുണ്ടോ?—ഇക്കാണുന്നതെല്ലാം അദ്ദേഹം നിർമ്മിച്ച ഒരു കെട്ടുകഥയാണല്ലോ. അതിനുള്ളിലിരുന്ന് നമ്മൾ, കഥാപാത്രങ്ങൾ പറയുന്ന ഈ ഉപകഥകൾ ദൈവത്തെ അത്യന്തം ആഹ്ളാദിപ്പിക്കുമെന്നാണ് എൻെറ വിശ്വാസം. കാരണം, കഥ, സൃഷ്ടികളായ നമ്മുടെ, നിർദ്ദോഷമായ, ഒരു ദൈവംകെട്ടലാണ്, അത് ദൈവത്തെ മുഷിപ്പിക്കാൻ വഴിയില്ല. അദ്ദേഹത്തിൻെറ സ്വന്തം കഥയ്ക്ക് നിറം കൂട്ടാനും പിരിമുറുക്കമുണ്ടാക്കാനും നമ്മുടെ കഥകൾ സഹായിക്കുന്നുമുണ്ടാവും. കഥയ്ക്കപ്പുറത്ത് കടന്ന് നമ്മൾ ദൈവങ്ങളുമായി അഹങ്കരിക്കുമ്പോഴാണ് അപകടം. ഇവിടെയാണ് "നെതി! നെതി!" എന്ന ഉപദേശത്തിൻെറ ഗുണമേന്മ. ഇതല്ല! ഇതല്ല! ഇത് യാഥാർത്ഥ്യമല്ല! ഇതെല്ലാം ഒരു കഥയാണ്! വെറുതെ അബദ്ധം കാട്ടരുതേ! പക്ഷേ, കഥാപാത്രങ്ങളായ നമ്മൾ എത്രയെളുപ്പത്തിലാണ് ദൈവങ്ങളായി വേഷമണിയുന്നത്! അത്രയെളുപ്പത്തിൽ തന്നെ ആ വമ്പിച്ച കെട്ടുകഥക്കാരൻ നമ്മുടെ വേഷങ്ങൾ പൊളിക്കുകയും ചെയ്യുന്നു. പേനയുടെ ഒരു വെട്ടുകൊണ്ട് എഴുത്തുകാരൻ കഥയെ മറെറാരു ദിശയിലേക്ക് നയിക്കും പോലെ. കഥയ്ക്കൊരു ദൈവശാസ്ത്രം വേണമെങ്കിൽ ഇങ്ങനെയൊക്കെ ആലോചിക്കാം. ആലോചിക്കുകയും വേണം.

ദൈവശാസ്ത്രമുള്ളത് എന്തിനും നല്ലതാണ്. നമ്മുടെ നിലംപതിഞ്ഞ കാര്യങ്ങൾക്ക് ദൈവാലോചന ഒരുയരം കൊടുക്കുന്നു. മാത്രമല്ല, മനുഷ്യൻെറ ഭാവനയുടെ ആധാരവും ആരംഭബിന്ദുവും ദൈവമാണ് എന്നെനിക്കു തോന്നുന്നു. ദൈവത്തേക്കാൾ സധീരമായ ഭാവന മനുഷ്യന് മറേറതുണ്ട്? അതിനെക്കാൾ അതിശയകരമായ മറേറത് കഥയാണ് മനുഷ്യൻ നിർമ്മിച്ചിരിക്കുന്നത്? ദൈവം നമ്മുടെ കഥയോ നമ്മൾ ദൈവത്തിൻെറ കഥയോ എന്ന തീരാപ്രശ്നത്തെക്കുറിച്ച് വിലപിച്ചിട്ടു കാര്യമില്ല. നമ്മുടെ പകൽക്കിനാവുകൾക്ക് പറക്കാൻ വഴിതുറന്നു കൊടുത്ത ആദ്യത്തെ കണ്ണിയാണ് ദൈവം. ദൈവത്തിൻെറ മഹാഭവനത്തിൻെറ തിണ്ണകളിലൂടെയും അകത്തളങ്ങളിലൂടെയുമാണ് കഥ പിച്ചവച്ചത്—സൂര്യൻ, ചന്ദ്രൻ, കാററ്, മഴ, ഭൂമികുലുക്കം, അഗ്നിപർവ്വതം, നദി, കൊടുമുടി, ദിനോസർ, മരണം; ഇവയിലൂടെയെല്ലാം.

പ്രപഞ്ചം എന്ന കെട്ടുകഥയും കഥയും തമ്മിലുള്ള ഈ ബന്ധം നിമിത്തമാണ് കഥ പ്രപഞ്ചസ്വഭാവത്തിൽത്തന്നെയുള്ളതാണ് എന്നു പറയുന്നത്—സംഗീതത്തെപ്പോലെ. അതുകൊണ്ടാണ്, കഥ, പറയുന്നവനെയും കേൾക്കുന്നവനെയും ഒരുപോലെ സന്തോഷിപ്പിക്കുന്നത്. പറയുന്നവൻ സന്തോഷിക്കുന്നത് അവൻ ഒരു ദൈവംകെട്ട് നടത്തുന്നതുകൊണ്ടാണ്. വണ്ണാൻ തുണിയലക്കിനിടയിൽ ഒരുദിവസം വയനാട്ടുകുലവനായി തെയ്യത്തറയിൽ നിറഞ്ഞുനില്ക്കുംപോലെ കഥയെഴുത്തുകാരൻ അവൻെറ കഥയുടെ തറയിൽ കുറച്ചുസമയം ദൈവം കളിക്കുന്നു. ദൈവത്തെപ്പോലെ അവനും ഒരു കെട്ടുകഥയിൽ മനുഷ്യരെയും മൃഗങ്ങളെയും മേഘങ്ങളെയും മരങ്ങളെയും സംഭവങ്ങളെയും ബന്ധങ്ങളെയും ഉണ്ടാക്കി അവയ്ക്ക് ആരംഭാവസാനങ്ങളും സാധ്യതകളും രസവും കൊടുത്ത് ആനന്ദിക്കുന്നു.

കഥ കേൾക്കുന്നവൻ സന്തോഷിക്കുന്നത് എന്തുകൊണ്ടാണ്? നമ്മളെല്ലാം ജീവിതം അനുഭവിക്കുന്നത് തുണ്ടുതുണ്ടായാണ്. അവ കൂട്ടിച്ചേർത്തെടുക്കാൻ നമുക്ക് കഴിയുന്നില്ല, കഴിഞ്ഞാൽത്തന്നെ വളരെ താമസിച്ചു പോകുന്നു. കഥ നമുക്ക് കൂട്ടിച്ചേർത്തെടുത്ത ജീവിതാനുഭവങ്ങളെ ആസ്വദിക്കാൻ തരുന്നു. കഥ വായിക്കുന്നവൻ അല്പനേരം ദൈവമായിത്തീരുന്നു. അവന് പ്രപഞ്ചം നിരീക്ഷിക്കുന്ന ദൈവത്തെപ്പോലെ, അല്ലെങ്കിൽ ചന്ദ്രനിലിരുന്ന് ഭൂമിയെ ഒന്നടങ്കം കാണുന്ന ഒരുവനെപ്പോലെ, ജീവിതങ്ങളെ തുമ്പോടു തുമ്പ് കാണുന്ന ഒരു അനുഭൂതി കിട്ടുന്നു. ഇതാണ് കഥ തരുന്ന സ്വാതന്ത്ര്യം, സുഖം. നമ്മുടെ സ്വന്തം ഉള്ളുകളിൽ കടക്കാൻ തന്നെ എത്രയാണ് പ്രതിബന്ധങ്ങൾ; പിന്നെയല്ലേ മററുള്ളവരുടെ ഉള്ളുകള്ളികളിൽ. നമ്മുടെ പ്രേരണകളുടെയും പ്രവർത്തികളുടെയും വചനങ്ങളുടെയും സ്വപ്നങ്ങളുടെയും അടിയൊഴുക്കുകൾ ആർക്കറിയാം? നമ്മൾ ജനനം എന്ന വക്കിൽനിന്ന് മരണം എന്ന തുമ്പത്തേക്ക് ഓരോ നിമിഷങ്ങളിൽ പററിപ്പിടിച്ച് നീങ്ങുകയാണ്. കഥ നമുക്കു തരുന്നത് നിമിഷങ്ങളുടെ കൂട്ടിയോജിപ്പിച്ചുള്ള ഒരു കാഴ്ചയും മനുഷ്യമനസ്സിൻെറ ഉള്ളിൽ കടന്നുള്ള ഒരു നിരീക്ഷണവുമാണ്. കാലത്തിലൂടെയുള്ള നമ്മുടെ തപ്പിത്തടച്ചിലിൽ എന്തെങ്കിലും തീർച്ചകൾ നമ്മൾ സ്വരൂപിക്കുന്നത് വാക്കുകളിലൂടെയാണ്. കഥയിൽ വാക്കുകൾ അവയുടെ മാനുഷിക പരിമിതികളിൽനിന്ന് മോചനം നേടി സ്വന്തം വഴിയേ പോകുന്നു. വാക്കുകളുടെ ഈ അന്യത്വപ്പെടലിന് വഴിതെളിക്കുന്നതിലൂടെയാണ്, വാസ്തവത്തിൽ, കഥ വാക്കുകൾക്ക് മറെറാരു പരിവേഷം നൽകുന്നത്. അല്ലെങ്കിൽ അവ എന്നും നമ്മുടെ ആവശ്യങ്ങളുടെയും ആഗ്രഹങ്ങളുടെയും വിവരിക്കാനാവാത്ത വിദ്വേഷങ്ങളുടെയും ഒക്കെ പ്രായോഗിക തലത്തിൽ കുടുങ്ങിക്കിടക്കുകയേ ഉള്ളായിരുന്നു. വാക്കുകളുടെ മോചനമാണ് കഥ. ഒപ്പം അവ എഴുത്തുകാരനെയും വായനക്കാരനെയും ചില മോചനങ്ങളിലേക്ക് നയിക്കുന്നു. ഇതിലെവിടെയോ ദൈവം പതുങ്ങിയിരിപ്പുണ്ട്. ഇത് നമുക്ക് താങ്ങും തണലും എന്ന് പറയപ്പെടുന്ന ദൈവമല്ല—അത് നമ്മുടെ ഒരു കഥയാണ്. വാക്കും മനുഷ്യനും ഭാവനയും തമ്മിലുള്ള കെട്ടുപിണച്ചിലുകൾക്കിടയിലെവിടെയോ കെട്ടുകഥകളുടെ നിർമ്മാതാവായ, മായാലീലയുടെ ഉപജ്ഞാതാവായ അദ്ദേഹം പരുമ്മുന്നു. എന്താണദ്ദേഹത്തിൻെറ ഉദ്ദേശമെന്ന് വ്യക്തമല്ല. തൻെറ വൻകഥയിൽ നിന്നുയരുന്ന ഉപകഥകൾ കേൾക്കുകയാവാം. അവ രഹസ്യമായ സത്യങ്ങളിൽ ചെന്ന് എത്രകണ്ട് തൊടുന്നുണ്ട് എന്ന് പരിശോധിക്കുകയാവാം. താൻ ഉരുവിട്ട മായാപരിണാമചക്രം 'വാക്കുകളിലൂടെ എത്രമാത്രം മുന്നേറുന്നുവെന്ന് നിരീക്ഷിക്കുകയാവാം. ഒരുപക്ഷെ ഏദനിലെ അവതാരത്തിൽ താൻ കാണിച്ച പഴയ' സ്വഭാവം വീണ്ടും പ്രകടിപ്പിക്കുകയാവാം: അതായത്, അറിവിൻെറ പഴം കഴിച്ച മനുഷ്യൻ ജീവൻെറ വൃക്ഷത്തിലെ പഴംകൂടി തിന്ന് അമർത്ത്യനായി, കാലത്തെ പരാജയപ്പെടുത്തി, തനിക്കൊരു മന്ധരകാരിയായിത്തീർന്നെങ്കിലോ എന്ന ആശങ്ക. കാരണം ദൈവം ദൈവമാകുന്നത് കാലത്തിൻെറ മേലുള്ള പരമാധികാരം കൊണ്ടാണ്. സ്വാതന്ത്ര്യം നേടിയ വാക്ക്, സൗന്ദര്യത്തിൻെറ പ്രേരണയിൽ, അറിവിൻെറ പഴം മാത്രമല്ല, അമർത്ത്യതയുടെ രഹസ്യവും രുചിച്ചാലോ? കാലത്തെ ഇന്നും 'വാക്കു മാത്രമേ അല്പമെങ്കിലും വെല്ലുവിളിക്കുന്നുള്ളു.

കാരണം വാക്കിൽ സത്യമുണ്ട്. സത്യമുള്ള വാക്ക് നിന്ന് ഫലിക്കും; ഏഴു തലമുറയോ എഴുപത് തലമുറയോ നിന്ന് ജ്വലിക്കും. സത്യം എന്തൊക്കെയാണ് കാട്ടിക്കൂട്ടുക എന്നറിഞ്ഞുകൂട—അറിവിലും അമർത്ത്യതയിലും ഒക്കെ ചെന്ന് തൊട്ടേക്കാം. കഥയുടെ സൗന്ദര്യം അതിലെ സത്യത്തിലാണ്. നല്ല കഥയുടെ ലക്ഷണം സത്യമാണ്. നല്ല എഴുത്തുകാരൻെറ മിടുക്ക് സത്യത്തിൽ എങ്ങനെയെങ്കിലും ചെന്ന് തട്ടിമുട്ടിവീഴാൻ കഴിയുക എന്നതാണ്. വേറെ ഒന്നുകൊണ്ടും കഥയെ അളന്നിട്ട് കാര്യമില്ല. ജഗത്തിൻെറ സ്വത്വമാണ് കഥയിലെ സത്യം: സൗന്ദര്യവും.

എൻ. പ്രഭാകരൻ തൻെറ കഥകളിലൂടെ സത്യത്തിൻെറ കുറിയെത്തിക്കുന്ന ഒരാളാണ്. ഇങ്ങനെ ഒന്നോ രണ്ടോ പേരുണ്ടെങ്കിൽത്തന്നെ

ശേഷം 49–ാംപേജിൽ

നിത്യചൈതന്യയതി



# എൻെറ ഒന്നാം വട്ടമേശ സമ്മേളനം

(കഴിഞ്ഞ ലക്കത്തിൽനിന്നും തുടർച്ച)

## ഫിയോഡോർ ദസ്തയേവിസ്കി (1821–1881)



ഫിയോഡോർ: ഇവിടെ ഈ വട്ടമേശയിൽ എൻെറ സ്നേഹിതന്മാരെല്ലാം എത്തിയിട്ടുണ്ടല്ലോ. പുഷ്കിൻ, നിക്കളോയ്, ഗോഗോൾ, ലിയോ ടോൾസ്റേറായ്, ആൻറൺ ചെക്കോവ്!

ഞാൻ: അങ്ങ് പരിചയിച്ചിട്ടില്ലാത്ത ചിലരെക്കൂടി ഞങ്ങൾ ക്ഷണിച്ചിട്ടുണ്ട്.

ഫിയോഡോർ: എന്താണ് നിങ്ങളുടെയൊക്കെ അന്വേഷണം?

ഞാൻ: സാഹിത്യലോകമെടുക്കുമ്പോൾ ഉന്നതന്മാരായ സാഹിത്യകാരന്മാർ സോദ്ദേശ്യതയോടെ സാഹിത്യരചനയിൽ അധികം ഏർപ്പെട്ടിരുന്നത് റഷ്യയിലാണെന്നു തോന്നുന്നു. അങ്ങയുടെ രചനകളെ വിലയിരുത്തുവാൻ ഈ സമ്മേളനത്തിൽ അവസരമുണ്ടാവുകയില്ല. ഇപ്രാവശ്യം ഒരു പരിചയം പുതുക്കൽ മാത്രമേ നടക്കൂ.

ഫിയോഡോർ: എൻെറ സാഹിത്യരചന നിങ്ങൾ കരുതുന്നമാതിരിയുള്ള ഒരു സോദ്ദേശ്യതയെ മുമ്പിൽ നിറുത്തിക്കൊണ്ട് രചിച്ചതായിരുന്നു എന്നുപറയാൻ നിവർത്തിയില്ല. എൻെറ മുമ്പിൽ അനേകം ലോകങ്ങളുണ്ടായിരുന്നു. വേദപുസ്തകത്തിൽ കാണുന്ന ദൈവവിവക്ഷയും കൃസ്തീയമായ കരുണയും സ്നേഹവും ഒരുവശത്തും മറുവശത്ത് ഒരുവിത്തിൽത്തന്നെ കയറിയിരുന്ന് അതിനെ കാർന്നുതിന്നുന്ന പുഴുക്കളെപ്പോലെയുള്ള വിധേയത്വവും! അതെനിക്ക് അസഹനീയമായ കാഴ്ചകളായിരുന്നു. പ്രഭുത്വത്തിൻെറ ചുരുട്ടിയ മുഷ്ടിയും ക്രൂരമായ വിനോദവും കർക്കശമായ ശബ്ദവും ജുഗുപ്സാവഹമായ പരിഹാസപ്രകൃതിയും അവരുടെ കാലടിയിൽക്കിടന്ന് നിശ്ശബ്ദരായി ചവിട്ടുകൊണ്ട് ചതഞ്ഞുപോകുന്ന കുടിയാന്മാരുടെ ശോകമൂകമായ ലോകവുമായിരുന്നു വേറൊന്ന്. സാമ്രാജ്യത്വത്തിലുള്ള അഭിനിവേശവും രാജകീയതയുടെ ദീർഘമായ പാരമ്പര്യവും സാധാരണ ജനം നീക്കുപോക്കില്ലാത്ത സത്യമായി എണ്ണിപ്പോന്നിരുന്നു. വേറൊരു സത്യത്തിലേക്ക് നോക്കുവാൻ കെല്പില്ലാതെപോയ ആ ജനങ്ങളും ഭരിക്കുന്നവരുടെ സൗകര്യത്തിനു വേണ്ടി മാത്രമുണ്ടാക്കിയ നിയമവും സാമൂഹ്യജീവിതത്തെ നരകമാക്കിയിരുന്നു: ഭരണീയരുടെ കരിനിയമത്തെ പാലിക്കുവാൻ വേണ്ടിമാത്രം ഉണ്ടാക്കിയതായിരുന്നു കിരാതമായ തടവറകൾ. സൈബീരിയ ഏവരുടേയും പേടിസ്വപ്നമായിരുന്നു. ഉന്മൂലനവും സർവ്വസാധാരണമായിരുന്നു. ഇതെല്ലാം ഉളവാക്കിയിരുന്ന പരിഭ്രാന്തി ഒരു ഭൂതാവേശത്തെപ്പോലെ എന്നെ കൂടെക്കൂടെ ഗ്രസിക്കുമായിരുന്നു. അതെന്നിലുളവാക്കിയിട്ടുള്ള ചേതോവികാരങ്ങൾ അപ്പോഴപ്പോൾത്തന്നെ എഴുതിവച്ചിട്ടുള്ളതോ മതിമറന്നു കൂക്കിവിളിച്ചിട്ടുള്ളതോ അതിൻെറ നേരെ ഫണമുയർത്തി ആക്രോശിച്ചതോ ഒക്കെയാണ് എൻെറ സാഹിത്യമായിത്തീർന്നത്. അല്ലാതെ സമാധാനമുള്ള ഒരന്തരീക്ഷത്തിൽ ഇരുന്നുകൊണ്ട് നാളെയെ സ്വപ്നം കണ്ട് അതിനുവേണ്ടി ആയോജനബുദ്ധിയോടെ കരുക്കൾ നീക്കുകയായിരുന്നില്ല ഞാൻ ചെയ്തത്. ഏററവും വലിയ ആദർശത്തിൻെറ മിന്നൽപ്പിണർ കരിപുരണ്ട ആകാശത്തിൻെറ അപ്പുറത്തെവിടെയോ വല്ലപ്പോഴും ഒളിമിന്നുമ്പോഴും ഞാൻ ചവിട്ടിനിന്ന മണ്ണിൻെറ മണം അനുഭവിക്കുന്നുണ്ടായിരുന്നു. തൊട്ടുമുമ്പിൽ നടമാടിക്കൊണ്ടിരുന്ന ക്രൂരത വ്യക്തമായി കാണുന്നുണ്ടായിരുന്നു.

ഞാൻ: അങ്ങേയ്ക്ക് അനുഭവിക്കേണ്ടിവന്ന അനീതിക്കും അസത്യത്തിനും ക്രൂരതയ്ക്കും എതിരായി പൊരുതുവാൻ തൂലിക കൈയിലെടുക്കുവാനുള്ള പ്രേരണ എങ്ങനെ വന്നു?

ഫിയോഡോർ: ഹോഫ്മാൻ, ഷില്ലർ, ഗോയ്ഥ്, ഷേക്സ്പിയർ, ബാൽസാക്ക്, വിക്ടർ യൂഗോ, ജോൺസാൻഡ്, ചാൾസ് ഡിക്കൻസ് എന്നിവരെല്ലാം അവരുടെ സാഹിത്യത്തിൽക്കൂടി അന്യായത്തെ ചെറുക്കുന്നത് കണ്ടപ്പോൾ ആ മാർഗ്ഗം എനിക്കും അനുകരണീയമായിത്തോന്നി.

ഞാൻ: ഷില്ലറും ഗോയ്ഥും എഴുതിയിട്ടുള്ളതുപോലെയല്ലല്ലോ അങ്ങ് എഴുതിയിട്ടുള്ളത്?

ഫിയോഡോർ: ഞാനവരുടെ കലാമാതൃകയല്ല പകർത്താൻ ശ്രമിച്ചത്. യൂറോപ്പിൻെറ പിന്നിലുള്ള സംസ്കാരം പഴയ ഗ്രീസിൽ നിന്നും, പിന്നീടെല്ലാററിനേയും വിഴുങ്ങിനിന്ന റോമൻ സാമ്രാജ്യത്വത്തിൽനിന്നും വന്നതാണെന്ന് എനിക്ക് മനസ്സിലായത് റാസെയ്ൻ, ഷില്ലർ, ഗോയ്ഥ്, പുഷ്കിൻ എന്നിവരുടെ കവിതകളിൽക്കൂടിയാണ്. എൻെറ കൗമാരകാലത്തും യൗവ്വനാരംഭത്തിലും മറേറതൊരു യുവാവിനേയുംപോലെ എന്നെയും റൊമാൻറിസിസം ആകർഷിക്കാതിരുന്നില്ല. എനിക്ക് പത്തൊൻപതു വയസ്സുള്ളപ്പോഴാണ് ഷിററ്ലോവിസ്കിയുടെ ഒരു കവിത വായിച്ചത്. അക്കാലത്ത് യാഥാതഥ്യത്തേയും ഭാവനയേയും ഞാൻ രണ്ടായി കണ്ടിരുന്നില്ല. ഈ വരികൾ നോക്കുക.

The storm is howling  
The thunder rumbling,  
The sky is ready to fall,  
Over its steep waves  
Now here, now there  
A flame is dancing.

എന്നാലെന്നെ പെട്ടെന്ന് വേറൊരു വഴിയിലേക്കു തിരിച്ചത് ഈ മഹാന്മാരൊന്നുമല്ല. ഗോഗോളാണ്. ഗോഗോൾ വളരെ ചെറിയ ഒരു കഥയെഴുതി. ഒരു പാവപ്പെട്ട ഗുമസ്തൻെറ ഓവർക്കോട്ടിനെപ്പററി. എല്ലാ സുഖസൗകര്യങ്ങളും അനുഭവിച്ച് ജീവിതത്തെ വിഭവസമൃദ്ധമാക്കി വച്ചിരിക്കുന്നവർക്ക് ഒരിക്കലും മനസ്സിലാകാത്ത ഒരു വിഷയം. റഷ്യയെപ്പോലെ തണുത്തുവിറയ്ക്കുന്ന ഒരു രാജ്യത്ത് കഷ്ടിച്ച് അഷ്ടി കഴിക്കുവാൻ മാത്രം പൊരുളുള്ള ഒരു പാവപ്പെട്ട ഗുമസ്തന് മഴക്കാലത്തും ഹേമന്തത്തിലും ശിശിരത്തിലും സംഹാരരുദ്രനെപ്പോലെ അവൻെറ അടുത്തേക്ക് വരുന്ന തണുപ്പിൽ അല്പമെങ്കിലും പിടിച്ചു നിൽക്കുവാൻ ഒരു കമ്പിളിക്കുപ്പായമേ പ്രതിരോധത്തിനായിട്ടുള്ളൂവെങ്കിൽ, പത്തുനിമിഷത്തേക്കുപോലും അതു വിട്ടുനിൽക്കുവാൻ അവന് കഴിയുന്നില്ലല്ലോ എന്ന യാഥാർത്ഥ്യം ഗോഗോളിൻെറ 'ദ ഓവർകോട്ടി'ൽനിന്നും എൻെറ ഉള്ളിലേക്ക് വന്നത് ഒരശനിപാതംപോലെയായിരുന്നു. തൻെറ പ്രയാസങ്ങളെപ്പററി അല്പം ശബ്ദമുയർത്തി സംസാരിക്കാൻ പോലും ശക്തിയില്ലാതിരുന്ന ഒരു പാവപ്പെട്ട ഗുമസ്തന്, അവൻെറ ഓവർക്കോട്ട് മോഷ്ടിക്കപ്പെട്ടപ്പോൾ ഉണ്ടായ വ്യസനവും ശാരീരികമായ പീഡനവും, മററുള്ളവരുടെ മനസ്സിൽ അതൊരു പ്രശ്നംപോലുമാവാതിരിക്കുന്ന നിഷേധാത്മകതയും എല്ലാം ചേർന്നുവരുമ്പോൾ ആ സാധു വിറച്ചു വിറച്ച്, ചുമച്ചു. കഫംതുപ്പിയും ഏങ്ങി വിങ്ങിവരുന്ന, ശ്വാസം നേരേ വിടാൻ കഴിയാതെ മരിച്ചുപോകുന്ന അവസ്ഥ ഗോഗോൾ അടുത്തിരുന്ന് ചൂണ്ടിക്കാണിച്ചതുപോലെ എനിക്ക് തോന്നി. അതു വായിച്ചില്ലായിരുന്നുവെങ്കിൽ ഞാൻ ബാൽസാക്കിനെ അനുകരിക്കുമായിരുന്നു. "പാവങ്ങൾ" (Poor Folk) എഴുതുവാൻ എന്നെ പ്രേരിപ്പിച്ചത് ഈ കഥയാണ്. അതിൻെറതന്നെ കുറേക്കൂടി ആഴത്തിലുള്ള അന്വേഷണമാണ് എന്നെ ജീവിതദുരന്തമെഴുതുവാൻ പ്രേരിപ്പിച്ചത്.

ഞാൻ: 1845-ൽ ആണല്ലോ അങ്ങ് 'പാവങ്ങൾ' (Poor Folk) എഴുതിയത്. അതിന് ബലിൻസ്കി എഴുതിയ നിരൂപണമാണ് അങ്ങയെ റഷ്യൻ സാഹിത്യകാരന്മാരിൽ ഒരു മുൻപനാക്കിയതെന്ന് പറഞ്ഞുകേൾക്കുന്നു.

ഫിയോഡോർ: എനിക്ക് ആദ്യം ലഭിച്ച പ്രശംസ ബലിൻസ്കിയിൽ നിന്നാണെന്നുള്ളത് വാസ്തവം തന്നെ. എന്നാൽ എൻെറ പാത ബലിൻസ്കി കണ്ടിരിക്കുവാനിടയില്ല. ഞങ്ങളുടെ സൗഹൃദം നീണ്ടുനിന്നില്ല. പാവങ്ങൾ എഴുതി ഒരു വർഷം കഴിയുമ്പോഴാണ് ഞാൻ 'ഇരട്ട' (The Double) എഴുതുന്നത്.

ഞാൻ: അങ്ങ് 'ഇരട്ട' (The Double) എഴുതുന്ന കാലത്ത് ബലിൻസ്കി വളരെ സ്നേഹത്തിലായിരുന്നല്ലോ.

ഫിയോഡോർ: അന്ന് സ്നേഹിതന്മാരായിരുന്ന പലരും തെന്നിമാറിയല്ലോ. 1845-ൽ ഒരു ശീതകാലത്ത് ഇരുണ്ട സായാഹ്നമുള്ള ഒരു ദിവസമായിരുന്നു, ബലിൻസ്കി അദ്ദേഹത്തിൻെറ വീട്ടിൽ ഞങ്ങളെയെല്ലാവരേയും ക്ഷണിച്ചുവരുത്തി എൻെറ പുതിയ കഥ 'ഇരട്ട' (The Double) മററുള്ളവരെ ഉറക്കെ വായിച്ചുകേൾപ്പിച്ചത്. അന്ന് അവിടെ തുർഗിനേവും ഗ്രിഗറോവിച്ചും അന്നൻകോവും കഥ കേൾക്കാൻ വന്നിരുന്നു. പിന്നെയെല്ലാവർക്കും ഞാൻ വെറുക്കപ്പെട്ടവനായി. തുർഗിനേവ് പിന്നീട് പറയുകയുണ്ടായി എന്നെപ്പോലെ മലീമസനായ ഒരു ക്രിസ്ത്യാനി ഒരിക്കലുമുണ്ടായിട്ടില്ലെന്ന്.



1845 മേയ് മാസത്തിലാണ് ഈ കഥയ്ക്ക് ഞാൻ രൂപംകൊടുത്തു തുടങ്ങിയത്. ഇതെഴുതി വളരെക്കാലം കഴിഞ്ഞതിനു ശേഷവും അതെൻെറ മനസ്സിൽ മായാത്ത ചിത്രംപോലെ നിൽക്കുന്നു. മനുഷ്യൻ മനുഷ്യനെ ആക്ഷേപിക്കുക, നിന്ദ്യനാക്കി പുച്ഛരിച്ച് ആട്ടിപ്പുറത്താക്കുക, ചവിട്ടിമെതിക്കുക ഇതെല്ലാം എത്രയോ പ്രാവശ്യം ഞാൻ കണ്ടിരിക്കുന്നു. മനുഷ്യൻെറ ആഴത്തിലെവിടെയോ തിന്മ തളംകെട്ടി ഉറഞ്ഞു കിടക്കുന്നുണ്ട്. അതിടയ്ക്കിടയ്ക്ക് ഒരതിസാരരോഗിയെപ്പോലെ അവൻ ഛർദ്ദിക്കും. സാമ്രാജ്യത്വവും രാജകീയതയും പ്രഭുത്വവുമെല്ലാം ഒരു ഭാരമായി മനുഷ്യൻെറ തലയിലിരിക്കുമ്പോൾ സർവ്വദുഃഖങ്ങളും സഹിക്കേണ്ടിവരുന്നത്, നാവു ചലിപ്പിക്കുവാനോ പ്രതിഷേധത്തോടെ കൈയുയർത്തുവാനോ കഴിയാതെ സ്തംഭിച്ചുനിൽക്കുന്ന ഓഫീസ് ഗുമസ്തനാണ്. അവനാണ് പരിഹാസ്യരിൽ പരിഹാസ്യൻ. ചിതറിപ്പോയ വ്യക്തിത്വമുള്ള മനുഷ്യരുടെ മാനസികനില അവധാനപൂർവ്വം പഠിച്ച്, ഇതാ നിങ്ങളാണ് ഈ മനുഷ്യനെ ഇങ്ങനെ ചിതറിച്ചുകളഞ്ഞതെന്ന് ജനങ്ങളോട് പറയുവാനാണ് ഞാനീക്കഥ എഴുതിയത്. ഞാനാണ് ആദ്യമായി ഈ വിഷയത്തിലേക്ക് വിരൽ ചൂണ്ടിയതെന്ന് വിചാരിക്കരുത്. എന്നെക്കാളെത്രയോ മുമ്പേ പുഷ്കിൻ 'പാവപ്പെട്ട ചൗജനി' എന്ന കഥയെഴുതി. പുഷ്കിൻെറ വാക്കുകൾ കേൾക്കുക.

And all night long  
Wherever the poor mad man turned,  
The horse man of bronze galloped after-him  
With heavily cluttering hoof beat.

ഞാൻ: തിന്മയുടെ ലോകത്ത് പകവീട്ടലിനുവേണ്ടി ആക്രോശിക്കുന്നവരെപ്പററി അങ്ങെഴുതുമ്പോഴും അങ്ങയുടെ തൂലികയിൽ നിന്നും വരുന്ന കണ്ണുനീരിനേക്കാൾ കരളലിയിപ്പിക്കുന്ന വാക്കുകളുണ്ടാകണമെങ്കിൽ മനുഷ്യനിൽ ആഴത്തിൽ കിടക്കുന്ന തിന്മപോലെ കാരുണ്യത്തിൻെറ ഉറവുചാലും ഉണ്ടായിരിക്കണ്ടേ?

ഫിയോഡോർ: ഇവിടുത്തെ പരാമർശമേതാണ്?

ഞാൻ: അങ്ങെഴുതിയ "നിന്ദിതരും പീഡിതരും" (The Insulted and Humiliated) എന്ന നോവലിൽ ഐവാൻ പെട്രോവിച്ചായി സംസാരിക്കുന്നത് അങ്ങു തന്നെയാണെന്ന്

ഞാൻ കരുതുന്നു. ഐവാൻ എലിനയോട് പറയുന്ന വാക്കും എലിനയെപ്പററി ഉള്ളിൽ വളർത്തുന്ന കരുതലും വായിക്കുമ്പോൾ ആ പുസ്തകത്തെപ്പററി ലിയോ ടോൾസ്ററോയി പറഞ്ഞിരിക്കുന്ന അഭിപ്രായം തികച്ചും പരമാർത്ഥമാണെന്ന് എനിക്ക് തോന്നുന്നു. സ്നേഹവും സാഹോദര്യവും പാവപ്പെട്ടവർക്ക് തമ്മിലിണങ്ങുവാനുള്ള ആത്മീയമായ ഒരനുഗ്രഹമായിരിക്കും. അതാണ് ദെസ്തയേവിസ്കി ഈ പുസ്തകത്തിൽ വെളിപ്പെടുത്തിയിരിക്കുന്നതെന്ന് ടോൾസ്ററോയി പറഞ്ഞിരിക്കുന്നു. ഐവാൻ പെട്രോവിച്ച് ഫിയോഡോറിൻെറ വാക്കുകൾ തന്നെയാണ് പറയുന്നതെന്ന് ടോൾസ്ററോയി എടുത്ത് പറഞ്ഞിട്ടുണ്ട്.

ഫിയോഡോർ: എത്ര ക്രൂരനായ മനുഷ്യനും നീതിയെപ്പററി ചിലപ്പോഴെങ്കിലും ചിന്തിക്കാതിരിക്കില്ല. അതുപോലെ കാരുണ്യത്തിൻെറ ഒളിമിന്നൽ ഒരു നിമിഷമെങ്കിലും ഉള്ളിലുണ്ടായാൽ അയാളുടെ കണ്ണു നനയാതിരിക്കില്ല. മനുഷ്യരെപ്പററി ഏററവും ആദരവോടും സ്നേഹത്തോടും രാപ്പകൻ ചിന്തിച്ചിരുന്ന എന്നിലുണ്ടായ മാററങ്ങൾ ഞാൻ മനഃപൂർവ്വം ഉണ്ടാക്കിയതല്ല. ചുററുപാടുകളുമായിട്ടുള്ള നിരന്തരമായ സംവാദം ഞാൻ നടത്തിക്കൊണ്ടിരുന്നത് അതിന് വഴിതെളിച്ചു എന്നുമാത്രം.

ഞാൻ: അങ്ങേയ്ക്ക് ഭരണീയരോടോ വിപ്ളവകാരികളോടോ പള്ളിയോടോ ഇണങ്ങുവാൻ കഴിഞ്ഞില്ലല്ലോ. അങ്ങ് 1847–ൽ പാവങ്ങൾ(Poor Folk) എഴുതുമ്പോൾ അങ്ങയുടെ അഭിപ്രായത്തെ മാനിച്ചുകൊണ്ട് ബലിൻസ്കി ഗോഗോളിനെഴുതിയ ഒരു കത്തിൽ ഞാനിങ്ങനെ വായിച്ചു:

''റഷ്യയുടെ പുനരുജ്ജീവനമുണ്ടാകേണ്ടുന്നത് ധ്യാനാത്മകമായ ഗൂഢാവബോധത്തിൽ നിന്നോ ലൗകികത്തെ ഞെരിച്ചുകളയുന്ന തപസ്യയിൽ നിന്നോ ദൈവഭയത്തിൽ നിന്നോ അല്ല, സാംസ്കാരികമായ ഉൾവെളിച്ചം കൊണ്ടും മാനവികതയിലുള്ള ദൃഢമായ പ്രതിബദ്ധതകൊണ്ടും വേണം. റഷ്യയ്ക്ക് വാചാലമായ പ്രസംഗങ്ങൾ ഇനി ആവശ്യമില്ല. അതവൾ ധാരാളം കേട്ടു. കമിഴ്ന്നുകിടന്നുള്ള പ്രാർത്ഥനകളും മതിയാക്കാം. എന്നാൽ സാധാരണക്കാരനിൽ അഭിമാനമുയരണം. പള്ളിയുടെ ആഹ്വാനമല്ല ശ്രദ്ധിക്കേണ്ടത്, സാധാരണക്കാരൻെറ നീതിബോധം നിരന്തരമായി നടത്തുന്ന മുറവിളിയാണ് നാം കേൾക്കേണ്ടത്.''

ഫിയോഡോർ: നെക്രോസോവിൻെറ റിവ്യൂവിൽ 'പാവങ്ങളെ' (Poor Folk) പ്പററി ബലിൻസ്കി എഴുതിയപ്പോൾ അതു ഞാൻ എൻെറ മാർഗ്ഗത്തിലെ ആദ്യത്തെ വിജയക്കൊടിയായി കണ്ട് സന്തോഷിക്കുകതന്നെ ചെയ്തു. എന്നാൽ ഞാനെഴുതിയ 'ഇരട്ട' (The Double) 'പാവങ്ങ'ളേക്കാൾ (Poor Folf) എത്രയോ മികച്ചതായിരുന്നിട്ടും അതിനെയാരും കണ്ടതായിപ്പോലും ഭാവിച്ചില്ല. ''നിന്ദിതരും പീഡിതരും'' എൻെറ സഹോദരൻ മിഖായേൽ പ്രസിദ്ധം ചെയ്തിരുന്ന 'വെർമിയ'യിൽ വരുമ്പോൾ എന്നിലുണ്ടായിരുന്ന രാഷ്ട്രീയമായ പഴയ ധാരണകളെല്ലാം മാറിയിരുന്നു. അന്നു റഷ്യയിലുണ്ടായിരുന്ന വിപ്ളവകാരികളുടെ വിപ്ളവബോധം എനിക്ക് നിഷ്ക്രിയതയായിട്ടേ തോന്നിയിട്ടുള്ളൂ.

ഞാൻ: 1866–ൻെറയും 1880–ൻെറയുമിടയിൽ പതിന്നാലു വർഷത്തിനിടയ്ക്ക് അങ്ങ് അങ്ങയുടെ ഏററവും പ്രധാനപ്പെട്ട അഞ്ചു കൃതികൾ പുറത്തുകൊണ്ടുവന്നു. ''ക്രൈം ആൻഡ് പണിഷ്മെൻറ്'' (Crime and Punishment) (1866); '' ദ ഗ്ളാംബ്ളർ'' (The gambler) (1867); ''ദ ഇഡിയററ്'' (The idiot) (1868); ''ദ പൊസ്സസ്ഡ്'' (The possessed) (1872); ''കരമസോവ് ബ്രദേർസ്'' (Karamaso Brothers) (1880) എന്നിവ.

ഫിയോഡോർ: അതിന് കുറെയൊക്കെ സഹായകമായിരുന്നത് എനിക്ക് കിട്ടിയിരുന്ന സ്ററെനോഗ്രാഫറുടെ സാമർത്ഥ്യമായിരുന്നുവെന്ന് പറയണം. അവരുടെ പേരു അന്ന സ്നിററ്കിന എന്നായിരുന്നു. അവരെന്നെ പുസ്തകമെഴുതാൻ മാത്രമല്ല സഹായിച്ചത്. എൻെറ ഒട്ടേറെ കടബാദ്ധ്യതകൾ തീർത്തുതരുന്നതിനും അവരെനിക്ക് നല്ല പങ്കാളിയായിത്തീർന്നു. ''ക്രൈം ആൻഡ് പണിഷ്മെൻറ്'' എഴുതിക്കഴിഞ്ഞപ്പോഴാണ് ഞാനൊരു പ്രസാധകൻെറ കെണിയിൽപ്പെട്ടു വലഞ്ഞത്. അതിൽനിന്നും അവളാണെന്നെ രക്ഷിച്ചത്. ആ കെണിയാണ് 'ദ ഗ്ളാംബ്ളർ' എന്ന പുസ്തകത്തിൻെറ ഇതിവൃത്തം.

ഞാൻ: എന്തുകൊണ്ടാണ് അങ്ങയുടെ 'ദ പൊസ്സസ്ഡ്' ഒരു പിന്തിരിപ്പൻ നോവലാണെന്ന് അക്കാലത്തുള്ള വിപ്ളവകാരികൾ പറയുവാനിടയായത്?

ഫിയോഡോർ: റഷ്യയിലെ വിപ്ളവ സംഘത്തിൽപ്പെട്ട ഭീകരന്മാർ അക്രമത്തിനു വേണ്ടി മാത്രം അക്രമം ചെയ്യുകയും പരസ്പരം അവിശ്വസിച്ച് സഹപ്രവർത്തകരെത്തന്നെ കൊല്ലുകയും ചെയ്തത്, പകൽ വെളിച്ചത്തിലെന്നതുപോലെ ഞാൻ കണ്ട് എഴുതിവച്ചത് നിശ്ചയമായിട്ടും അവരെ ലജ്ജിപ്പിച്ചിരിക്കണം.

ഞാൻ: അങ്ങയുടെ ''കാരമസോവ് ബ്രദേർസ്'' വായിച്ചുകൊണ്ടിരിക്കുമ്പോൾ അങ്ങയെ സംബന്ധിക്കുന്ന രസകരമായ ഒരു ചെറുകഥ എൻെറ ദൃഷ്ടിയിൽപ്പെട്ടു. അത് അങ്ങയുടെ ആദ്യകാല കൃതികളും മധ്യകാല കൃതികളും വായിക്കുമ്പോൾ ഞാൻ മനസ്സിൽ രൂപംകൊടുത്ത് വച്ചിരുന്ന ദസ്തയേവിസ്കിയെ പൊടുന്നനേ വേറൊരാളാക്കി മാററി. അങ്ങേയ്ക്ക് ആ കഥ അറിയുമോ എന്നെനിക്ക് നിശ്ചയമില്ല.

ഫിയോഡോർ: എന്നെപ്പററി പല കഥകളും പലരും എഴുതിയിട്ടുണ്ട്. എന്നാൽ നിങ്ങൾ പറയുന്ന കഥ കേൾക്കട്ടെ.

ഞാൻ: കഥ ഏറെക്കുറെ നാടകീയമാണ്. അങ്ങ് 'ദ പൊസ്സസ്ഡ്' എഴുതിയതിനുശേഷം ''കാരമസോവ് ബ്രദേർസ്'' എഴുതുന്നതിന് കുറച്ചു സമയമെടുത്തല്ലോ. ആ കാലഘട്ടത്തെ പരാമർശിക്കുന്നതാണ് കഥ.

ഒരു സായാഹ്നത്തിൽ അങ്ങ് രചനയിൽ മുഴുകിയിരിക്കുമ്പോൾ ഒരാൾ മര്യാദയില്ലാതെ എഴുത്തുമുറിയുടെ വാതിൽ തള്ളിത്തുറന്ന് അകത്തുവന്ന് എഴുത്തുമേശയുടെ അടുത്തു നിന്നു. നോവലെഴുത്തിൽ മുഴുകിയിരുന്ന അങ്ങ് മുറിയിലൊരാൾ കയറിവന്നതുതന്നെ കണ്ടില്ല. അയാൾ കുറെ സമയം അസ്വസ്ഥനായി അവിടെ നിന്നിട്ട് അങ്ങയുടെ ശ്രദ്ധ ആകർഷിക്കുന്നതിനായി മുരടനക്കി. എന്നിട്ടും അങ്ങ് തലപൊക്കി നോക്കുന്നില്ലെന്നു കണ്ടപ്പോൾ അയാൾ തൻെറ അസാധാരണത്വം അറിയിക്കണമെന്ന് കരുതി തൻെറ രണ്ടു വലിയ ചിറകുകൾ നിവർത്തി വിരിച്ചിട്ട് വീണ്ടും മടക്കി തൂക്കിയിട്ടു. അപ്പോൾ അങ്ങ് തലപൊക്കി ആഗതനെ നോക്കിയെങ്കിലും അയാൾക്ക് ചിറകുണ്ടായിരുന്നുവെന്ന് ശ്രദ്ധിച്ചില്ല. അതയാളെ വല്ലാതെ നിരാശപ്പെടുത്തി. അയാൾ സ്വയം പരിചയപ്പെടുത്തി:

''ഞാനാണ് ഗബ്രിയേൽ. ദൈവദൂതനാണ്. ഞാനൊരു സന്ദേശവുമായി വന്നതാണ്. ദൈവത്തിൻെറ സന്ദേശം. സർവ്വശക്തനായ ദൈവത്തിന് താങ്കളെ കാണണം.'' അതു കേട്ടിട്ട് ഇതിൽ അസാധാരണമായിട്ടൊന്നും ഇല്ലാത്തതുപോലെ അങ്ങ് ഘടികാരത്തിൽ നോക്കിയിട്ട് ഇങ്ങനെ പറഞ്ഞു:

''ഞാൻ വ്യസനിക്കുന്നു. ഇന്നെനിക്ക് സമയമില്ല. ദൈവത്തോട് നാളെ വൈകിട്ട് അഞ്ചുമണിക്ക് വരാൻ പറയുക.'' ഈ വാക്കുകൾ ഗബ്രിയേൽ മാലാഖ തീരെ പ്രതീക്ഷിച്ചതായിരുന്നില്ല. താനൊരു ദൂതൻ മാത്രമാണല്ലോ എന്ന് ഗബ്രിയേൽ പെട്ടെന്നോർത്തു. അതുകൊണ്ട് തൻെറ കോപം അടക്കി പതിഞ്ഞ സ്വരത്തിൽ പറഞ്ഞു:

''ശരി. ഞാൻ പോയി പറയാം.'' ഗബ്രിയേൽ കടന്നുപോയോ എന്നങ്ങ് നോക്കിയില്ല. പിന്നെയും എഴുത്തിൽ മുഴുകി. പിറെറദിവസം വൈകിട്ട് കൃത്യം അഞ്ചുമണിക്ക് അങ്ങയുടെ എഴുത്തുമുറിയുടെ വാതിലിൽ ആരോ വളരെ മന്ദമായി മുട്ടി, ഒരു ആഗതൻ വന്നിട്ടുണ്ടെന്ന വിവരമറിയിച്ചു.

അങ്ങ് ദൈവത്തെ പ്രതീക്ഷിച്ചിരിക്കുകയായിരുന്നു. അങ്ങയുടെ ഇരിപ്പിടത്തിനെതിരായി സാമാന്യം നല്ല ഒരു കസേര ഒരുക്കിവച്ചിരുന്നു. അങ്ങ് എഴുന്നേററ് കതക് തുറന്നപ്പോൾ ദൈവം അവിടെയുണ്ട്. ദൈവത്തിൻെറ അത്യന്തം പ്രശാന്തമായ കണ്ണുകൾ അങ്ങയെ ആകർഷിച്ചെന്ന് തോന്നുന്നു. അസ്തമയസമയത്ത് കാണുന്ന സൂര്യൻെറ കിരണാവലിപോലുള്ള സ്വർണ്ണ താടിരോമമായിരുന്നു ദൈവത്തിനുണ്ടായിരുന്നത്. അതിൻെറ അകൃത്രിമമായ അഴക് അങ്ങ് ശ്രദ്ധിച്ചു. ദൈവം തൻെറ ഇരുകരങ്ങളും നീട്ടി അങ്ങയുടെ വലതുകൈ ഗ്രഹിച്ചു. എന്നിട്ട് സ്നേഹാസ്യൂണമായ സ്വരത്തിൽ ചോദിച്ചു:

''ഫിയോഡോർ സുഖം തന്നെയല്ലേ?''



നിങ്ങൾ രണ്ടുപേരും ഇരുന്നതിനുശേഷം ദൈവത്തിൻെറ ആഗമനോദ്ദേശ്യം അങ്ങ് ചോദിച്ചപ്പോൾ ദൈവം ശാന്തനായി, എന്നാൽ ഏറെക്കുറെ ദീനമായ സ്വരത്തിൽ പറഞ്ഞു:

''ഫിയോഡോർ നമ്മൾ രണ്ടുപേരും രചയിതാക്കളല്ലേ? ഞാൻ ഈ ലോകം സൃഷ്ടിച്ചത് മുൻപരിചയമൊന്നും ഇല്ലാതെയാണ്, അതും കേവലം ആറുദിവസം കൊണ്ട്. ഒരു സ്രഷ്ടാവായ ഫിയോഡോറിന് അറിയാമല്ലോ പരിചയമൊന്നുമില്ലാത്ത ഒരു കാര്യം ചെയ്യുമ്പോൾ അതിൽ പല അപാകതകളും വരുമെന്ന്. ഞാൻ സമ്മതിക്കുന്നു, ഞാൻ സൃഷ്ടിച്ച ഈ ലോകം പല കുറവുകളും കുററങ്ങളും ഉള്ളതായിരുന്നു. എൻെറ ആദ്യജാതനായ പുത്രനും പുത്രിയും പിഴച്ചുപോയി. അവരുടെ മക്കൾ ലോകവാഴ്വ് തുടങ്ങിയതുതന്നെ ജ്യേഷ്ഠൻ അനുജനെ കൊന്നുകൊണ്ടാണ്. അന്നുമുതൽ എൻെറ സൃഷ്ടിയിലെ ഏററവും സുന്ദരവും ഏററവും വികൃതവുമെന്ന് പറയാവുന്ന മനുഷ്യനെ ഉദാത്തീകരിക്കുവാൻ ഞാൻ ശ്രമിക്കുന്നു. ഒന്നും ശരിയാകുന്നില്ല. എന്നാൽ എൻെറ നിസ്സഹായത മനസ്സിലാക്കാതെയാണ്, ഫിയോഡോർ നിങ്ങളുടെ നോവലുകളിലെല്ലാം എന്നെ വളരെ ആക്ഷേപകരമായി ചിത്രീകരിച്ചിരിക്കുന്നത്. എൻെറ പരാജയം ഏററുപറയാൻ വേണ്ടി ഞാൻ വന്നതാണ്.'' ദൈവത്തിൻെറ ഈ വചനങ്ങൾ കേട്ടുകൊണ്ടിരിക്കുമ്പോൾ അങ്ങയുടെ രണ്ടു കണ്ണുകളും നിറഞ്ഞുതൂവുന്നുണ്ടായിരുന്നു. നിരുദ്ധകണ്ഠനായി അങ്ങ് പറഞ്ഞു:

''എത്രയോ വർഷങ്ങളായി ഞാൻ വച്ചുപുലർത്തിയിരുന്ന ദൈവനിന്ദയും സംശയവും ഈ നിമിഷത്തിൽ എന്നെ വിട്ടകന്നുപോകുന്നു. ദൈവമേ, നിൻെറ കാരുണ്യത്തിനറുതിയില്ല. എനിക്ക് മാപ്പു തരൂ. ഞാൻ ഇനി എഴുതുന്ന നോവലുകളിലെല്ലാം തിരുത്തിക്കൊള്ളാം.''

ദൈവത്തിൻെറ മുഖത്തു സംതൃപ്തി കളിയാടി. ദൈവം സാവധാനം എണീററ് വാതിൽ കടന്ന് റോഡിലേക്ക് പോകുമ്പോൾ അങ്ങും മൗനമായി ദൈവത്തെ അനുഗമിച്ചു. റോഡിലേക്കിറങ്ങുന്നതിനു മുമ്പ് ദൈവം ഒരിക്കൽക്കൂടി തിരിഞ്ഞു നോക്കി, അങ്ങേയ്ക്ക് ഹസ്തദാനം ചെയ്തു. അപ്പോൾ ആ മുഖത്ത് അനുഗ്രഹദാതാവായ ഈശ്വരൻെറ വാൽസല്യം സ്ഫുരിക്കുന്നുണ്ടായിരുന്നു. ആ രൂപം നടന്നുമറഞ്ഞിട്ടും അങ്ങ് പിന്നേയും ശൂന്യതയിലേക്ക് നോക്കി വളരെ നേരം നിന്നു.

ഫിയോഡോർ: നല്ല കഥ. ഞാനിതു കേട്ടിട്ടില്ല. എനിക്കീകഥ നിഷേധിക്കാനും തോന്നുന്നില്ല. ''കാരമസോവ് ബ്രദേർസ്'' എഴുതുന്ന സമയത്ത് പല ക്ഷോഭങ്ങളും എനിക്കനുഭവപ്പെട്ടിട്ടുണ്ട്. എന്നാൽ ബാല്യകാലത്തിൽ തന്നെ നഷ്ടപ്പെട്ട ഏതോ ഒരു പ്രകാശം, ഒരാത്മവിശ്വാസം, ഒരു പ്രത്യാശ അതെഴുതിത്തീരുമ്പോഴേക്കും എന്നിൽ വളർന്നുവരികയുണ്ടായി. ചില കാര്യങ്ങളിൽ എനിക്കും ലിയോ ടോൾസ്ററോയിക്കും സമാനമായ സംശയങ്ങളും മാനസിക സംഘർഷങ്ങളും ഉണ്ടായിരുന്നു. മതവിശ്വാസം, തിന്മയുടെ സ്വഭാവം, ദൈവത്തിൻെറ അസ്തിത്വം ഇതെല്ലാം എന്നെപ്പോലെതന്നെ ടോൾസ്ററോയിയും ഒരു തുറന്ന മനസ്സോടുകൂടി, യാഥാർത്ഥ്യബോധത്തോടെ വിലയിരുത്തുവാൻ ശ്രമിച്ചിട്ടുണ്ട്. ഞങ്ങൾ രണ്ടുപേരും പറയുന്നത് ഒരു കാര്യമല്ല. എന്നാലും ഞങ്ങളുടെയിടയിൽ പല കാര്യങ്ങളിലും ഐക്യതയുണ്ടുതാനും. പത്തൊമ്പതാം നൂററാണ്ടിലെ വ്യവസായ വിപ്ളവം എത്രതന്നെ സാമൂഹ്യപുരോഗതി ഉണ്ടാക്കുന്നതായി ജനങ്ങൾ കരുതുന്നുണ്ടെങ്കിലും അദ്ധ്യാത്മമായ ഒരു മഹാരോഗം മനുഷ്യാത്മാവിനെ ചവച്ചുതുപ്പിക്കളയുന്നതുപോലെ ഞങ്ങൾക്ക് രണ്ടുപേർക്കും തോന്നിയിരുന്നു. യുക്തിവാദമോ, സാമ്യവാദമോ, ശൂന്യവാദമോ അങ്ങനെയുള്ള ഒരു 'ഇസ'വും റഷ്യയെ എന്നല്ല ഒരു രാജ്യത്തെയും രക്ഷിക്കുകയില്ല. എന്ന് ഞങ്ങൾക്കു രണ്ടുപേർക്കും തോന്നിയിട്ടുണ്ട്. മനുഷ്യാത്മാവിനെ അതിൻെറ ആഴത്തിൽ കടന്നുചെന്ന് അതിലുള്ള ഓരോ കഴിവിനേയും ഓരോ പരിമിതിയേയും വ്യക്തിജീവിതത്തിൽ നിന്നെടുത്തു കാണിക്കുവാൻ ഞാൻ ആഗ്രഹിച്ചു. അതാണ് 'കാരമസോവ് ബ്രദേർസി'ൽ ഞാൻ ചെയ്തി

ശേഷം 37-ൽ

സി. പിൻേറാ

# വാക്ക്



വാക്കൊരു വാചകം
തുന്നിയ പട്ടുനൂൽ,
കോർത്തുവെയ്ക്കാം ഹൃദയ
തൂവാലയിൽ നിറയെ!
ചിരിക്കുമവ, ചിലപ്പോൾ
പിണങ്ങിക്കരയും
ചതിക്കും കഴിയുകി—
ലാശ്ളാപിച്ചിടും,
മറവിയിലും കൂടി—
യോർമ്മയിൽ സൂക്ഷിക്കും...

ഏറെ മറന്നൊരു
കഥയുടെ കണ്ണികൾ
ചേർത്തുവയ്ക്കും വാക്കി—
തെന്തേ നനയുന്നു;
വേർപാടുകൾ കണ്ട
ഹൃത്തിലുയിർക്കുന്ന
വേദാന്ത ചിന്തകൾക്കപ്പുറം
പുതിയ കനവാലോ,

അതോ, പേമാരിയിൽ പണ്ട്
നമ്മളൊന്നിച്ചൊ—
രേകാന്തകോണിലൊ—
ളിച്ചിരിക്കെ, നിന്നെ
നെഞ്ചോട് ചേർത്തണ—
ച്ചൊടുവിലും നൽകിയ
സ്നേഹാർദ്ര ചുംബന—
സ്മരണകളാലോ, പിന്നീ—
ടകമഴിഞ്ഞെല്ലാം പറഞ്ഞു,
പിരിഞ്ഞു നാമിരുവരു—
മിരുധ്രുവങ്ങളിലേക്കു മടങ്ങിയ
മിഥുനരാവിൻ കണ്ണീ—
രോർമ്മകളാലോ,
എന്തേ വാക്കിന് നനവ്!...

വാക്കിന് കനം കൂടെ
വാചകം നീളുന്നു
വായിച്ചു തിരിച്ചറിയേ
വാടിത്തളരുന്നു.

വൈകിയ രാത്രിയുടെ—
യേകാന്തതയിലൊരു
മിന്നുവെട്ടത്തിലെ
വാക്കൊരു താക്കീത്,
പിന്തിരിയുമ്പോഴു—
മിറുകെപ്പുണർന്നുകൊ—
ണ്ടെന്നിനി വരുമെന്ന്
ചൊല്ലും പ്രലോഭനം!
വാക്കു മുട്ടുമ്പോൾ,
തലകുനിച്ചാരോടോ
തോററ്, വിടപറയുമ്പോൾ,
ആരും തിരികെ വി-
ളിക്കാതെ, തടയാതെ-
യാകെ മുറിവേററു
വിങ്ങിയ മനസ്സിലി—
ന്നാർദ്രസ്വപ്നങ്ങളു—
മാവലാതികളും.

ആൾത്തിരക്കിൽ എന്നു—
മൊററപ്പെടുമ്പൊളൊ—
രാശ്വാസമായെത്തും
വാക്കൊരു സ്വപ്നം!
ആരോടുമെന്തിനും
പിന്നിലാവുമ്പൊഴും
ആരാലുമെന്നും
തഴയപ്പെടുമ്പൊഴും,
തകർക്കപ്പെടുമ്പൊഴും
പരിഹസിക്കപ്പെടുമ്പൊഴും,
ആരെയും തെല്ലു
വേദനിപ്പിക്കാതെ,
ആകിലൊരു നന്ദി—
യതുമാത്രം കരുതുമെൻ
വാക്കെനിക്കാശ്ചര്യം!

വാക്കിനെ മൂടിക്കെട്ടും
പകലുകളാണിവിടെ
വാക്കിൻെറ തിരിയിലും
തെളിയാത്ത രാവിവിടെ.

എസ്. അശോക്കുമാർ

# ജീവിച്ചിരിക്കെ ഒരു പുനർജ്ജന്മം

## നാല്

അപർണ്ണയ്ക്ക് താമസിയാതെ ഒരു കുഞ്ഞുവാവയെ കളിക്കൂട്ടിന് കിട്ടും.

മൂന്നരവയസ്സുകഴിഞ്ഞ അപർണ്ണ ജയമോഹൻെറയും വസന്ത കുമാരിയുടെയും മകളാണ്. ഇനിയൊരിക്കലും തളിർക്കില്ല എന്ന് കരുതിയ ഒരു ജീവിതത്തിലേക്കാണ് നെയ്ത്തിരിവെട്ടം പോലെ രണ്ടാമത്തെ കുഞ്ഞ് പിറക്കാൻ പോകുന്നത്.

കടയ്ക്കൽ രാഷ്ട്രമന്ദിരം ട്യൂട്ടോറിയൽസിൻെറ പ്രിൻസിപ്പാളാണ് ജയമോഹൻ. 1954-ൽ ഹിന്ദി വിദ്യാലയമായി തുടങ്ങിയ സ്ഥാപനം ഇന്ന് ഈ പ്രദേശത്തെ പ്രമുഖവിദ്യാലയമായി മാറിയിരിക്കുന്നു. 600-ഓളം വിദ്യാർത്ഥികൾ. 20 അദ്ധ്യാപകർ. എട്ടാം സ്റ്റാൻഡേർഡ് മുതൽ ബി.എ. വരെയുള്ള കോഴ്സുകൾക്ക് ട്യൂഷൻ നൽകുന്ന ഈ സ്ഥാപനത്തിൻെറ വളർച്ചയ്ക്ക് പിന്നിൽ ജയമോഹൻെറ ആത്മസമർപ്പണമാണുള്ളത്. 15 വർഷം മുമ്പ് ഫിസിക്സ് പഠിപ്പിക്കാനെത്തി പ്രിൻസിപ്പാളായി ഉയർന്ന ജയമോഹൻ.

''ഇതിലും എത്രയോ വലിയൊരു സ്ഥാപനമായി ഇത് മാറുമായിരുന്നു''വെന്ന് ജയമോഹൻ പറയുമ്പോൾ ആ വാക്കുകൾക്ക് പിന്നിൽ ഒരു ഇച്ഛാഭംഗം നിഴലിച്ചിരുന്നു.

'മനുഷ്യൻ ഇച്ഛിക്കുന്നതൊന്ന്, ദൈവം കല്പിക്കുന്നതൊന്ന്' എന്ന് സ്വയം പറഞ്ഞ് ഈ അദ്ധ്യാപകൻ ആശ്വസിക്കുകയും ചെയ്യുന്നു.

ജയമോഹൻെറ ജീവിതസ്വപ്നങ്ങളുടെ നിറം കെടുത്തിക്കളഞ്ഞത് ഹൃദ്രോഗമാണ്. 1989 മാർച്ച് 7-ന് രാത്രി ഏഴുമണിയോടടുപ്പിച്ചായിരുന്നു തുടക്കം.

പൊടുന്നനെ നെഞ്ചിൽ ഒരു വേദന: ഗ്യാസിൻേറതാണെന്ന് കരുതി. സിഗരററ് വലിച്ചു. കുറയുന്നില്ല. ആററുപുറത്തുള്ള വീട്ടിൽ പോയി ഊണുകഴിച്ച് കിടന്നു. രാത്രി രണ്ടര മണിയായപ്പോൾ വേദന കൂടി. അസഹ്യമായ വേദന. ഭാര്യ ചൂടുപിടിപ്പിക്കുകയും തടവുകയുമൊക്കെ ചെയ്യുന്നു. വേദന ഒന്നിനൊന്ന് കൂടുകയാണ്. ഒടുവിൽ ഇളയച്ഛൻെറ മകനായ ഡോ. കുഞ്ഞുകൃഷ്ണനെ വിളിച്ചുകൊണ്ടുവന്നു. ഒരു ഇഞ്ചക്ഷൻ തന്നിട്ട് നേരെ മെഡിക്കൽ കോളേജിലേക്ക് കൊണ്ടുപോകാൻ അദ്ദേഹം പറഞ്ഞു. മെഡിക്കൽ കോളേജിലേക്ക് പുറപ്പെട്ടു. നാലരമണിയോടെ അവിടെ എത്തി.

ഒരു ഇഞ്ചക്ഷൻ തന്നു. ഇ.സി.ജി എടുപ്പിച്ചു. അത് നോക്കിയിട്ട് കുഴപ്പമില്ലെന്ന് പറഞ്ഞിട്ട് ഡ്യൂട്ടി ഡോക്ടർ പോയി.

പിറേറന്ന് രാവിലെ പത്തുമണിക്ക് വീണ്ടും വേദന. വേദനകൊണ്ട് പുളഞ്ഞതല്ലാതെ ഒരൊററ ഡോക്ടറും തിരിഞ്ഞുനോക്കിയില്ല. അവിടെ അങ്ങനെ കിടക്കുന്നത് ആപത്താണെന്ന് ബന്ധുക്കൾക്ക് തോന്നി. അവർ ഉടനെ കോസ്മോപൊളിററൻ ഹോസ്പിററലിലേക്ക് കൊണ്ടുപോയി. അവിടെ പക്ഷേ, അഡ്മിററ് ചെയ്തില്ല. ക്രിററിക്കലാണ്; എത്രയും വേഗം ഉത്രാടം തിരുനാളിലേക്ക് കൊണ്ടുപോകാൻ ഡ്യൂട്ടി ഡോക്ടർ നിർദ്ദേശിച്ചു.

ഉത്രാടത്തിൽ ചെല്ലുമ്പോൾ ഓർമ്മയില്ല. ഓർമ്മ തിരിച്ചു കിട്ടുമ്പോൾ ഐ.സി.യൂണിററിൽ കിടക്കുകയാണ്—ത്രോമ്പോലിററിക്ക് തെറാപ്പി (Thrombolytic therapy)ക്ക് വിധേയനായി.

മൂന്നുദിവസം ഐ.സിയിൽ കിടന്നു. ലേശം ആശ്വാസം തോന്നിയതിനെത്തുടർന്ന് വാർഡിലേക്ക് മാററി. രണ്ടുദിവസം കഴിഞ്ഞപ്പോൾ പൂർവ്വാധികം ശക്തിയോടെ വേദന തിരികെ വന്നു. വീണ്ടും ഐ.സി.യിലേക്ക്. Metaprolol, Nifedipine, Sorbitrate intravenous nitro glycerine, Heparin തുടങ്ങിയ മരുന്നുകൾ പ്രയോഗിച്ച് 48 മണിക്കൂറിനുശേഷം വാർഡിലേക്ക് തിരികെ കൊണ്ടുവന്നു. മാർച്ച് 18-ന് വീണ്ടും വേദന തലപൊക്കി. Intravenous Urokinaseഉം Heparinഉം നൽകപ്പെട്ടു. 1989 മാർച്ച് 27-ന് ഉത്രാടം തിരുനാളിൽ നിന്നും ഡിസ്ചാർജ്ജ് ചെയ്യപ്പെടുമ്പോൾ വേദനയിൽ നിന്നും മുക്തനായിരുന്നു.

''നന്നായി വിശ്രമിക്കുക. മൂന്നുമാസം കഴിഞ്ഞ് വരിക''—പോരുമ്പോൾ ഉത്രാടം തിരുനാളിലെ ഡോക്ടർ (പേര് മറന്നുപോയി) പറഞ്ഞു.

പറഞ്ഞ തീയതിയിൽ തന്നെ ചെന്നു. എക്കോകാർഡിയോഗ്രാം, എക്സർസൈസ് സ്ട്രസ് ടെസ്ററ്, കൊറോണറി അഞ്ജിയോഗ്രാഫി തുടങ്ങിയ ടെസ്ററുകൾക്ക് വിധേയനായി.

ടെസ്ററുകളുടെ റിസൾട്ട് കണ്ടിട്ട് ഡോ. ഭരത്ചന്ദ്രൻ പറഞ്ഞു: എത്രയും വേഗം കൊറോണറി ആർട്ടറി ബൈപാസ് സർജറി വേണം. അതുവരെ കുറിച്ചുതരുന്ന മരുന്നുകൾ കഴിക്കുക. (Atenolol 50 mg daily, Nifedipine 10 mg TDS, Dispirin 1½ daily ഇവയായിരുന്നു മരുന്നുകൾ.)

ബൈപാസ് സർജറിയെന്ന് കേട്ടപ്പോൾ സപ്തനാഡികളും തളർന്നുപോയി. ഒന്നാമത് സാമ്പത്തികം. ചുരുങ്ങിയത് അരലക്ഷം രൂപയെങ്കിലും വേണമല്ലോ. പിന്നെ ഓപ്പറേഷന് ശേഷമുള്ള അവസ്ഥ. എനിക്കെൻെറ ജീവിതം നഷ്ടമായതുപോലെ. എന്തുചെയ്യണമെന്നറിയാതെ കുറേ ദിവസങ്ങൾ കടന്നുപോയി. തൊട്ടതിനും പിടിച്ചതിനുമൊക്കെ ദേഷ്യം വെറുപ്പ്, പക.

ഒടുവിൽ വരുന്നതുവരട്ടെയെന്ന് കരുതി വീണ്ടും മെഡിക്കൽ കോളേജിൽ. അവിടെ നിന്നും ശ്രീചിത്രയിലേക്ക് റെഫർ ചെയ്യപ്പെട്ടു. അവിടെ അഞ്ജിയോഗ്രാഫി ഉൾപ്പെടെയുള്ള ടെസ്ററുകൾ നടത്തപ്പെട്ടു. നാലുതരം ഗുളികകളും എഴുതി. നിത്യേന വ്യായാമം ചെയ്യണമെന്നും കൊഴുപ്പുള്ള ആഹാരം വർജ്ജിക്കണമെന്നും പുകവലിക്കരുതെന്നും ഉപദേശിക്കപ്പെട്ടു. രണ്ടുമാസം കഴിഞ്ഞ് ചെല്ലാനും പറഞ്ഞു.

രണ്ടാമത് ചിത്രയിൽ പോകുന്നത് 13-2-90-ൽ ആണ്. പ്രാഥമിക ടെസ്ററുകൾക്ക് ശേഷം മുമ്പുതന്ന ഗുളികകൾ തുടരാൻ പറഞ്ഞു. ഒരുവർഷം കഴിഞ്ഞ് റിവ്യൂവിന് ചെല്ലാനും നിർദ്ദേശിച്ചു. അങ്ങനെ 26-8-91ൽ റിവ്യൂവിന് പോയി. കഴിക്കുന്ന മരുന്നുകൾ തുടരാനാണ് അപ്പോഴും പറഞ്ഞത്. 24-8-92ൽ റിവ്യൂവിന് ചെല്ലണമെന്നും പറഞ്ഞു.

ഇതിനിടയിലാണ് പ്രകൃതി ജീവനത്തെക്കുറിച്ച് അറിയുന്നത്. ആററിങ്ങൽ വലിയകുന്ന് ആശുപത്രിയിലെ ഹെൽത്ത് വിസിററർ നീലാംബരനിൽ നിന്ന് തൻെറ വീട്ടിനടുത്തുള്ള ഒന്നുരണ്ട് 'ഹൃദ്രോഗി'കൾ പ്രകൃതി ജീവനത്തിലൂടെ രക്ഷപ്പെട്ടതായി അളിയൻ എന്നോടു പറഞ്ഞു.

അവിശ്വസിക്കാനാണ് ആദ്യം തോന്നിയത്. ശാസ്ത്രം പഠിക്കുകയും പഠിപ്പിക്കുകയും ചെയ്യുന്ന എനിക്ക്, മോഡേൺ മെഡിസിന് കഴിയാത്തത് പുല്ലിനും പച്ചക്കറിക്കും കഴിയും എന്ന് കേട്ടപ്പോൾ മനസ്സിൽനിന്നും തികട്ടിവന്നത് പുച്ഛമാണ്. എല്ലാത്തിനും ഒററമൂലിയുമായി നടക്കുന്ന ലാടവൈദ്യന്മാരെയാണ് പെട്ടെന്ന് ഓർമ്മ വന്നത്.

പക്ഷെ, അളിയൻ വിട്ടില്ല. അദ്ദേഹം എന്നെ നിലമേൽ കോളേജിലെ കണക്ക് അദ്ധ്യാപകൻ ഗോപാലകൃഷ്ണ പണിക്കരുടെയടുത്തേക്ക് കൂട്ടിക്കൊണ്ടുപോയി. കൂടെ സുഹൃത്ത് ഭദ്രനുമുണ്ടായിരുന്നു. പണിക്കർ സാറുമായി അരമുക്കാൽ മണിക്കൂർ സംസാരിച്ചുകഴിഞ്ഞപ്പോൾ എൻെറ അവിശ്വാസവും പുച്ഛവുമെല്ലാം ആവിയായിപ്പോയി. തികഞ്ഞ ആത്മവിശ്വാസത്തോടെയാണ് നിലമേൽ കോളേജിൽ നിന്നും പിരിയുന്നത്.



ജയമോഹൻ

•

ധനുമാസത്തെ വാവിന് തലേന്നാണ് ജയമോഹനെ കണ്ടത്. ഉപവാസത്തിലായിരുന്നു അദ്ദേഹം. (ഏകാദശിക്കാണ് സാധാരണ ഉപവാസം. ചില അസൗകര്യങ്ങളാൽ ഈ മാസം ഏകാദശിക്ക് ഉപവസിക്കാൻ കഴിഞ്ഞില്ല.) രണ്ടുമണിക്കൂർ ക്ലാസ്സെടുത്തിട്ടാണ് സംസാരിക്കാനിരുന്നതെങ്കിലും ആ മുഖത്ത് ക്ഷീണമൊന്നും കണ്ടില്ല. രണ്ടുമണിക്കൂറോളം സംസാരിച്ചിട്ടും ആ നാവ് കുഴഞ്ഞില്ല.

ഉപവാസനാളിൽ കരിക്കിൻവെള്ളം മാത്രമേ കുടിക്കാറുള്ളൂവെന്ന് ജയമോഹൻ പറഞ്ഞു.

ആദ്യമൊക്കെ ഫാസ്ററിംഗ് നടത്തുമ്പോൾ ഉച്ചയ്ക്ക് ശേഷം എണീക്കില്ലായിരുന്നു. ഒരേ കിടപ്പങ്ങ് കിടക്കും. രണ്ടുമാസത്തോളം ഈ പ്രയാസം ഉണ്ടായിരുന്നു. ഇപ്പോൾ ഒട്ടും ക്ഷീണം തോന്നാറില്ല. ആഹാരം കഴിക്കാതെ വൈകുന്നേരം വരെ പഠിപ്പിച്ച ദിവസങ്ങളുമുണ്ട്.

മത്സ്യമാംസാദികളും സിഗരററും ഒഴിവാക്കിയതൊഴിച്ചാൽ ജീവിതം സാധാരണ നിലയിൽ എത്തിയിട്ടുണ്ടെന്ന് ജയമോഹൻ പറഞ്ഞു. രണ്ടുമൂന്നു കിലോമീററർ അകലെയുള്ള വീട്ടിൽ നിന്നും നടന്നാണ് ട്യൂട്ടോറിയലിൽ വരുന്നതും പോകുന്നതും. ഇടയ്ക്കിടയ്ക്ക് പാരലൽ കോളേജ് അസോസിയേഷൻെറ യോഗത്തിൽ സംബന്ധിക്കാൻ തിരുവനന്തപുരത്തും കൊല്ലത്തുമൊക്കെ പോകാറുണ്ട്. കല്യാണത്തിനും മററും അകലെയുള്ള ബന്ധുവീടുകളും സന്ദർശിക്കുന്നു. മലക്കറികൃഷിയടക്കം വീട്ടിൽ അത്യാവശ്യം വേണ്ട ജോലികൾ ചെയ്യുന്നു. എന്തിനേറെ പറയുന്നു, 43 വയസ്സിൽ പൂർണ്ണാരോഗ്യവാനായ ഒരാൾ ചെയ്യുന്നതെല്ലാം ജയമോഹനും ചെയ്യുന്നുണ്ട്. അടുത്ത വർഷം മലയ്ക്കുപോകാനും ആഗ്രഹമുണ്ടെന്ന് അദ്ദേഹം പറഞ്ഞു.

കഴിഞ്ഞ ആഗസ്ററ് 26-ന് ശ്രീചിത്രയിൽ ചെന്നപ്പോൾ, പരിശോധനയെല്ലാം കഴിഞ്ഞ് ഡോക്ടർ പറഞ്ഞ വാക്കുകൾ തനിക്ക് എന്തെന്നില്ലാത്ത ആഹ്ളാദമാണ് പകർന്നുതന്നത്.

''ഇപ്പോൾ എല്ലാം നോർമലാണ്. മരുന്ന് തുടരുക.''

ഒരുവർഷമായി അവിടെനിന്നും കുറിച്ചുതന്ന മരുന്നൊന്നും കഴിക്കുന്നില്ലെന്ന വിവരമുണ്ടോ ഡോക്ടർ അറിയുന്നു!

ജയമോഹൻ മുമ്പ് പ്രമേഹരോഗിയും കൂടിയായിരുന്നു. പ്രകൃതി ജീവനം സ്വീകരിച്ചതിനുശേഷം അതും പോയി.

**(അവസാനിക്കുന്നില്ല)**

---

11-ാം പേജിൽ നിന്നും തുടർച്ച

സമ്പത്തു കുറഞ്ഞ ചൈനയ്ക്ക് പത്തുദശലക്ഷം ബയോഗ്യാസ് പ്ളാൻറുണ്ടെന്നും, അവ ഇന്ധനവും ജൈവവളവും ലോഭമില്ലാതെ നൽകുന്നു എന്നതും ഓർക്കുമ്പോൾ നമുക്ക് വീണ്ടും കശാപ്പുശാലകളെക്കുറിച്ച് സംസാരിക്കുന്നതാവും നന്ന്. അല്ലേ?

ഇവിടെ ഒരു വർഷം മുപ്പതു ദശലക്ഷം പശുക്കളും എരുമകളും നൂററിയെഴുപത് ദശലക്ഷം ആടും ചെമ്മരിയാടും കൊല്ലപ്പെടുന്നു. രണ്ടായിരം എരുമകളെ ദിനവും കൊല്ലുന്ന ഒരു അറവുശാലയിൽ ആയിരത്തോളം എരുമക്കുട്ടികളുടെ കാല് തല്ലിയൊടിച്ച് കഴുത്തിൽ കൊരുത്തിടുന്നു—ഓടാതിരിക്കാൻ.

മൂവായിരം മുൻസിപ്പൽ അറവുശാലകളുണ്ട് ഇന്ത്യയിൽ. അതിൽ രണ്ടായിരത്തിതൊള്ളായിരവും സായിപ്പ് പണിഞ്ഞതാണ്. നാൽപ്പതിലേറെ വർഷത്തെ ഭരണത്തിൽ ആകെ നാല് നവീന അറവുശാലകളും പന്നികളെ കൊല്ലാൻ സ്കണ്ണിംഗ് ഉപയോഗിക്കുന്ന എട്ട് ബേക്കർ ഹൗസുകളും മാത്രമേ നാം പണിഞ്ഞിട്ടുള്ളൂ. മൂവായിരത്തിലേറെ ആനധികൃത അറവുശാലകളുണ്ട്. അമ്പതുകോടിയിലേറെ ജനം മാംസം കഴിക്കുന്ന രാജ്യത്തെ അറവുശാലകൾ ചീഞ്ഞുപൊളിഞ്ഞ് കിടക്കുകയാണ്.

ഇതൊക്കെ പുതുക്കണം. വെള്ളം വേണം, വിദ്യുച്ഛക്തി വേണം, കാററും വെട്ടവും കടക്കണം, ഡ്രെയിനേജ് വേണം, നല്ല കത്തി വേണം, നടത്തിക്കൊണ്ട് വന്നറുക്കുന്നത് നിറുത്തലാക്കി എവിടെയാണാവോ കന്നുകാലികൾ, അവിടെവച്ചുതന്നെ കൊല്ലാൻ നാട്ടിൻപുറ കശാപ്പുശാലകൾ ഉണ്ടാവണം. മാംസം ട്രാൻസ്പോർട്ട് ചെയ്യപ്പെടട്ടെ.

കേരളത്തിൻെറ അവസ്ഥയും ഒട്ടും നന്നല്ല. വഴിനിറയെ അറവുമൃഗങ്ങളാണ്. മററ് സംസ്ഥാനങ്ങളിൽ നിന്നും വരുന്ന മൃഗങ്ങൾ. പൊള്ളാച്ചിയിൽനിന്നും തൃശൂർവരെ കൊണ്ടുവരാൻ മൃഗമൊന്നുക്ക് അഞ്ചുരൂപ പ്രതിഫലം. ആ അഞ്ചുരൂപയിൽ അയാൾ വയ്ക്കോലും മരുന്നും വാങ്ങിക്കൊടുക്കുമോ?

അമ്പതു കശാപ്പുശാലകളുണ്ട് കേരളത്തിൽ. പലതും നഗരങ്ങളിലാണ്. പകരം അതിർത്തിയിൽ—കാസർകോട്ടിൽ, സുൽത്താൻബത്തേരിയിൽ, വാളയാറിൽ, ചിററാറിൽ, വണ്ടിപ്പെരിയാറിൽ, നെയ്യാററിൻകരയിൽ സർക്കാർ വക സ്ഥലത്ത് ആറ് എല്ലാ സൗകര്യങ്ങളുമുള്ള കശാപ്പുശാലകൾ പണിയട്ടെ.

മൃഗങ്ങൾക്ക് മനുഷ്യരില്ലാതെ ജീവിക്കാമെങ്കിലും മനുഷ്യന് മൃഗങ്ങളില്ലാതെ ജീവിക്കാനാവില്ല എന്ന അവബോധത്തോടെ, കുറഞ്ഞ പക്ഷം കരുണയോടെ കൊന്നുതിന്നുക.

ടി.എൻ. ഗോപകുമാർ

# പ്രകാശ്കാരാട്ടിന് ഒരു തുറന്നകത്ത്

പ്രിയപ്പെട്ട കരാട്ട്,



ഒരു പത്രപ്രവർത്തകനും തൊഴിൽ താല്പര്യങ്ങളുടെ പേരിൽ ഒരു രാഷ്ട്രീയ നേതാവിന് ഇത്തരത്തിലൊരു കത്തെഴുതേണ്ട കാര്യമില്ല. ഈ കത്ത് ഇങ്ങനെയൊരു മാദ്ധ്യമത്തിലൂടെ പ്രസിദ്ധീകരിക്കുന്നതിൻെറ ഉദ്ദേശ്യം ഞാനെന്ന പത്രപ്രവർത്തകൻെറ ഒരു പ്രത്യേകതരം തൊഴിൽധാരണ കൊണ്ടാണ്. അതിലേറെ, നിങ്ങൾ വലിയ ഉത്തരവാദിത്വം ഏറ്റെടുത്തിരിക്കുന്ന ഒരു പ്രസ്ഥാനത്തിൻെറ ഒരു പ്രധാന ലോകമായ കേരളത്തിൻെറ ചില കാര്യങ്ങളെക്കുറിച്ച് നിങ്ങളേയും നിങ്ങളെക്കുറിച്ചും ആ ലോകത്തേയും അറിയിക്കാൻ വ്യക്തിപരമായ ചില കാരണങ്ങൾ ഞാൻ കാണുന്നുവെന്നതുമാണ്. കരടില്ലാത്ത കാരണങ്ങളാണ് എൻേറത് എന്ന് ഉറപ്പുള്ളതുകൊണ്ടാണ് ഈ കുറിപ്പ്.

മദിരാശിയിൽ നടന്ന 14-ാം പാർട്ടി കോൺഗ്രസ്സിൽ ആവർത്തിച്ച് വ്യക്തമാക്കിയ ഒരു കാര്യം പ്രസ്ഥാനത്തെ ശക്തിപ്പെടുത്താൻ പൊതുജനസമ്പർക്കം വർദ്ധിപ്പിക്കുകയും അതുവഴി ബഹുജന സമരമാർഗ്ഗങ്ങൾ തുറക്കുകയുമെന്നാണല്ലോ. പ്രസ്ഥാനത്തിൻെറ ചരിത്രം നന്നായി അറിയാവുന്ന ഒരു വ്യക്തിയായ താങ്കളെ ഉപദേശിക്കാൻ പലരും തയ്യാറാവുകയില്ല. പക്ഷേ, താങ്കൾക്കറിയാം, എല്ലാ ചരിത്ര വീക്ഷണങ്ങൾക്കും സംഭവ നിരീക്ഷണങ്ങൾക്കും പ്രത്യേക മാനങ്ങളുണ്ടെന്ന്. ഇ.കെ. നായനാരും താങ്കളും പോളിറ്റ് ബ്യൂറോ അംഗങ്ങളായി എന്ന് ദേശാഭിമാനിയും സീതാറാം യെച്ചൂരി പോളിറ്റ് ബ്യൂറോ അംഗമാണെന്ന് പ്രജ്ഞാശക്തിയും ഷൈലേൻ ദാസ് ഗുപ്ത പോളിറ്റ് ബ്യൂറോ അംഗമായി എന്ന് ഗണശക്തിയും പ്രത്യേക വാർത്താ രീതിയിൽ പരാമർശിക്കുന്നതിൽ ആർക്കും തെറ്റു കാണാനാവില്ല. അതാണോ നല്ല പത്രപ്രവർത്തനത്തിൻെറ പൊരുളെന്ന ചർച്ച ഈ പ്രസിദ്ധീകരണങ്ങൾക്കുള്ളിൽ ത്തന്നെ നടത്താം.

പക്ഷേ താങ്കൾ ഉദ്ദേശിക്കുന്നതിലേറെ വിനിമയ ന്യൂനതകൾ താങ്കളുടെ പാർട്ടിക്കുള്ളിൽ കടന്നുകൂടിയിട്ടുണ്ട്. പൊതുജന ബന്ധം എന്ന കാര്യം വളരെ കാര്യമായി എപ്പോഴും സൂക്ഷിച്ചിട്ടുള്ള നേതാവാണ് ഇ.എം.എസ്. എന്ന് താങ്കൾക്ക് നന്നായറിയാം. ഈയിടെ എൻെറ ഒരു പത്രപ്രവർത്തക സുഹൃത്ത് വലിയ പഴക്കമില്ലാത്ത ഒരു കഥ എന്നോടു പറഞ്ഞു—കേരളത്തിൽ ഇടതുജനാധിപത്യ മുന്നണി വിജയിക്കുമെന്ന് സ്വന്തം സഖാക്കളോട് തെരഞ്ഞെടുപ്പിനു മുമ്പ് ഇ.എം.എസ്. പറഞ്ഞ ഒരു അപൂർവ സന്ദർഭത്തിൻെറ കഥ. ''എങ്ങനെ മനസ്സിലായി?'' ചോദ്യം. ''ആയിരം ചെറിയ കാര്യങ്ങളിൽ എനിക്കതു മനസ്സിലാകുന്നു'' ഇ.എം.എസ്. മറുപടി പറഞ്ഞു.

എന്താണ് ഈ ''ആയിരം ചെറിയ കാര്യങ്ങൾ?'' ഇതന്വേഷിക്കാൻ താങ്കളുടെ ശ്രദ്ധയ്ക്ക് അപേക്ഷിക്കുകയാണിവിടെ.

ഇ.എം.എസ്സിന് പൂർണ്ണവിശ്വാസമുള്ള ഒരു വ്യക്തിയായും ഡൽഹി വിദ്യാർത്ഥി പ്രസ്ഥാനത്തിൽ ശോഭിച്ചുനിന്ന വ്യക്തിയായും പ്രസ്ഥാനത്തോട് പൂർണ്ണ കടപ്പാട് സ്വീകരിച്ച ഒരു സന്യാസിയായും ഒരുപക്ഷേ താങ്കളേക്കാൾ തീവ്രതയോടെ പ്രശ്നങ്ങൾക്ക് മുന്നിൽ നിൽക്കുന്ന ബ്രിന്ദയുടെ ഭർത്താവായും ആശയപരമായും സംഘടനാപരമായും രാഷ്ട്രീയ ധാരണയുടെ കാര്യത്തിലും ഈ പ്രായത്തിൽ ആർക്കും ലഭിക്കാത്ത സൗകര്യങ്ങളുടെ ഉടമയായും താങ്കളെ പല സഖാക്കൾക്കും അറിയാം. പക്ഷേ വലിയൊരു പ്രസ്ഥാനത്തിലെ വലിയൊരു നേതാവായ താങ്കളെ ഇനി ഈ സാദ്ധ്യതകൾ ലഭിക്കാത്ത ജനങ്ങൾ നേരിട്ടറിയണം. അതിനായി കേരളത്തിലാണ് താങ്കളുടെ യത്നം തുടങ്ങേണ്ടത്. താങ്കളെ നേരിട്ടറിയാൻ ആയിരങ്ങൾ അവിടെ തയ്യാറായി നിൽക്കുകയാണ്.

ഇംഗ്ളീഷു സംസാരിക്കുന്ന അഞ്ചു ശതമാനം മനുഷ്യരാണ് ഇന്ത്യയിൽ ഇതുവരെ ദേശീയത എന്ന ചിന്ത നിലനിർത്തിയത് എന്ന പ്രസ്താവന നടത്തിയത് രാമസ്വാമി നായ്ക്കരുടെ ദ്രാവിഡകഴകമാണ്. ആ പ്രസ്താവനക്കെതിരെ വലിയ തർക്കങ്ങളുയർത്താൻ ഇതുവരെ പലർക്കും സ്വതന്ത്ര ഇന്ത്യയിൽ കഴിഞ്ഞിട്ടില്ല. ഇംഗ്ളീഷ് ഭാഷ രാഷ്ട്രീയ വിരോധത്തിൻെറയോ സാമൂഹിക ശത്രുതയുടെയോ ഭാഷയല്ലാത്തതുകൊണ്ട് പിന്നീട് പുതിയ തർക്കങ്ങളുണ്ടായിട്ടില്ല. ഇന്ത്യൻ ദേശീയത നിലനിർത്താൻ ഭാഷാപരമായ നാനാത്വത്തിൻെറ ഇത്തരം ഘടകങ്ങൾ മതി. പക്ഷേ വർഗ്ഗസമരത്തിൻെറ പേരിലുള്ള ബഹുജന പ്രക്ഷോഭത്തിനായി വലിയ തലങ്ങളിലുള്ള വിനിമയ സാദ്ധ്യതകൾ താങ്കൾക്ക് ഇനി തിരയാതെ പറ്റില്ല, പ്രത്യേകിച്ച് ഇന്ത്യൻ സാഹചര്യങ്ങളിൽ.

ഓരോ ഗ്രാമത്തിലേയും ഓരോ ചായക്കടക്കാരനേയും നായനാർ അറിയുന്നതുപോലെ താങ്കൾ അറിയണമെന്നല്ല ഇവിടെ പറയുന്നത്. പക്ഷേ താങ്കളുടെ പ്രസ്ഥാനത്തിൽ വിശ്വസിക്കുന്ന അത്തരം മനുഷ്യരുമായി ഒരു ചുരുങ്ങിയ തലത്തിലുള്ള ബന്ധമെങ്കിലും നേരിട്ട് താങ്കൾക്ക് സ്ഥാപിക്കാനാവുമെന്ന് എനിക്കുറപ്പുണ്ട്. താങ്കൾ ഇംഗ്ളീഷ് മാത്രം സംസാരിക്കുന്ന മലയാളിയാണ് എന്ന തെറ്റിദ്ധാരണ മാറ്റുവാനെങ്കിലും ഇതുപകരിക്കും.

14-ാം കോൺഗ്രസ്സിൽ താങ്കളുടെ പ്രസംഗങ്ങൾ കേട്ട് കോരിത്തരിച്ചാണ് പല ഡെലിഗേറ്റുകളും കേരളത്തിൽ മടങ്ങിയിരിക്കുന്നത് എന്ന് സന്തോഷത്തോടെ അറിയിക്കട്ടെ. പോളിറ്റ് ബ്യൂറോ അംഗമെന്ന നിലയ്ക്കപ്പുറമുള്ള താങ്കളുടെ നേതൃത്വം ഇവർ ഒരു തലത്തിൽ അംഗീകരിച്ചു കഴിഞ്ഞിരിക്കുന്നു. പക്ഷേ ഈ ചുരുക്കം ചില ഡെലിഗേറ്റുകളുടെ പരിമിതികൾ താങ്കൾ മനസ്സിലാക്കണം.

ഒരുപക്ഷേ ഈ കാര്യം എങ്ങനെ കൈകാര്യം ചെയ്യുമെന്ന് ഇ.എം.എസ്. തന്നെ താങ്കളെ ഉപദേശിച്ചുകാണും. പക്ഷേ താങ്കളോടുള്ള വിശ്വാസം കാരണം ഇ.എം.എസ്സും പലതും പറഞ്ഞു കാണുകയില്ല എന്നാണ് പലരുടേയും പേടി.

പോളിറ്റ് ബ്യൂറോ അംഗമായിത്തന്നെ കേരളത്തിൽ ദീർഘമായൊരു സന്ദർശന

ശേഷം 43-ാംപേജിൽ

33-ാംപേജിൽ നിന്നുംതുടർച്ച

ട്ടുള്ളത്.

ഞാൻ: അങ്ങ് ഈ നോവലിനെ പ്രക്ഷോഭകരമായ പരിണാമഗുപ്തികൊണ്ട് അസ്വസ്ഥതയുളവാക്കുന്ന ഒരപസർപ്പക കഥപോലെയാണല്ലോ എഴുതിയത്?

ഫിയോഡോർ: അങ്ങനെ മനഃപൂർവ്വം ഒരു പദ്ധതി ഞാനിട്ടിരുന്നില്ല. എൻെറ പിതാവിൻെറ വധം സംഭവിച്ചതിനു ശേഷം, കൊലപാതകം എൻെറ മനസ്സിലെപ്പോഴും ഒരു വലിയ ചോദ്യമായി നിലകൊണ്ടിരുന്നു. എന്തിന് മനുഷ്യൻ മനുഷ്യനെ കൊല്ലുന്നു? അതിനവനുണ്ടാകുന്ന പ്രേരണ എവിടെ നിന്നാണ്? അതിൽ എന്തിന് മററുള്ളവർ കൂട്ടുചേരുന്നു? അതിനെ ഒളിക്കുവാനും സമർത്ഥമായി തെളിവുകൾ മറയ്ക്കുവാനും ഒക്കെ കഴിയുമ്പോഴും, കൊലപാതകി എന്തുകൊണ്ടാണ് അവൻെറ സ്വന്തം മുഖം കാണുമ്പോൾ നടുങ്ങിപ്പോകുന്നത്? അവൻെറ ശബ്ദം അവനെ ഒററികൊടുക്കുമോ എന്ന് ഭയപ്പെടുന്നത്? ഇതിനെപ്പററിയെല്ലാം ഒരു ജീവിതകാലമത്രയും ചിന്തിക്കുകയും, അതെന്നെ മനഃശാസ്ത്രത്തിലേക്കും ജീവിതദർശനത്തിലേക്കും ദൈവശാസ്ത്രങ്ങളിലേക്കുമെല്ലാം വലിച്ചിഴച്ചുകൊണ്ട് പോവുകയും ചെയ്യുകയാലാണ് ഇങ്ങനെ എഴുതേണ്ടിവന്നത്. അങ്ങനെയാണ് ഈ നോവൽ ഇത്രയും നീണ്ടുപോയത്. ഏതാണ്ട് ഇങ്ങനെ ഒരന്വേഷണബുദ്ധി ടോൾസ്ററോയിയിലും കാണാം.

ഞാൻ: അങ്ങ് ഒട്ടേറെ രഹസ്യങ്ങൾ ഇന്ന് ഞങ്ങൾക്ക് വെളിവാക്കിത്തന്നു. ഇതുപോലെ ഒരനുഗ്രഹം ഞങ്ങൾ ടോൾസ്ററോയിയിൽ നിന്നും പ്രതീക്ഷിക്കുകയാണ്.

(തുടരും)

# വള്ളുവനാടിന്റെ ഹൃദയവീഥിയിലൂടെ

ആലങ്കോട് ലീലാകൃഷ്ണൻ



രായിരനെല്ലൂരില പ്രസിദ്ധമായ മലയുമായി ബന്ധപ്പെട്ടാണ് നാറാണത്തുഭ്രാന്തൻ കല്ലുരുട്ടിയ കഥ പറഞ്ഞുകേൾക്കുന്നത്. മലമുകളിൽ നാറാണത്തുഭ്രാന്തൻ പ്രതിഷ്ഠ നടത്തിയതാണെന്നു കരുതപ്പെടുന്ന ഒരു ക്ഷേത്രവുമുണ്ട്. എല്ലാ വർഷവും തുലാമാസം 1-ന് ഇവിടെ രായിരനെല്ലൂർ മലകയററം പ്രസിദ്ധമാണ്.

ഭ്രാന്തൻ സ്മാരകങ്ങൾ കഴിഞ്ഞില്ല.

രായിരനെല്ലൂർ മലയ്ക്കു തൊട്ടടുത്തുതന്നെ 'ഭ്രാന്താചല'മൊന്നാരു ക്ഷേത്രമുണ്ട്. അവിടെയാണത്രെ ഭ്രാന്തൻ അവസാനകാലത്ത്



നിളാതീരത്തെ പാക്കനാർ കാഞ്ഞിരം

ഫോട്ടോ: ശ്രീ. കണ്ണൻസൂരജ്

ബന്ധനസ്ഥനായി കിടന്നതും ഒടുവിൽ മരിച്ചതും. ക്ഷേത്രത്തോടു ചേർന്നുള്ള കാഞ്ഞിരമരത്തിൽ ആ ബന്ധനത്തിന്റെ സ്മാരകപ്രതീകമായി മരത്തോടിഴുകിച്ചേർന്ന ഒരിരുമ്പുചങ്ങലയും കാണാം. പട്ടാമ്പിയിൽ നിന്നും കൊപ്പത്തേക്കുവരുന്ന വഴിയിൽ കാണുന്ന ഉണ്ണിഭ്രാന്തൻ കാവും നാറാണത്തു ഭ്രാന്തന്റെ കഥയുമായി ബന്ധപ്പെടുത്തി പറഞ്ഞുകേട്ടിട്ടുണ്ട്.

രായിരനെല്ലൂർ മല കയറുമ്പോൾ ഞാനോർത്തത് ഭ്രാന്തൻ പഠിപ്പിച്ചുതന്ന വിചിത്രമായ ജീവിതസത്യമാണ്. ജീവിതരോഗാതുരമായ ഈ ലോകത്തിന് ഭ്രാന്താണ്. അസ്തമയം വരെ കഠിനാദ്ധ്വാനം ചെയ്തു ജീവിതഭ്രാന്തിന്റെ കല്ല് മലമുകളിലേക്കുരുട്ടിക്കയറ്റി അന്തിക്കത് താഴേക്കു തട്ടിയുരുട്ടേണ്ടിവരുന്ന പാവം മനുഷ്യരെച്ചൊല്ലിയാണ് തത്വജ്ഞാനിയായ ഭ്രാന്തൻചിരിച്ചത്. കണ്ണീരല്ല, ചിരിയാണ് സത്യമെന്നറിയുന്ന ഋഷിയും ഭ്രാന്തൻ തന്നെയാണ്.

പന്തിരുകുലത്തിലെ സന്തതികളിൽ മിക്കവരും കർമ്മത്തെ ഈവിധം വ്യാഖ്യാനിച്ച ജ്ഞാനികളായിരുന്നുവല്ലൊ. ഒരു മുറം വില്ക്കാൻ വേണ്ടി ഒമ്പതുമുറവും വെറുതെ കൊടുത്ത പാക്കനാർ പണത്തെ 'ആളെക്കൊല്ലി'യായി തിരിച്ചറിഞ്ഞതും ജീവിതഭ്രാന്തില്ലാത്തതുകൊണ്ടാണ്. ഉപ്പുസുലഭമായി ലഭിച്ചിരുന്ന പൊന്നാനിയിൽ പാലക്കാട്ടുനിന്നും ഉപ്പുകൊണ്ടുവന്നു വില്ക്കുകയായിരുന്നുവത്രെ ഉപ്പുകുറ്റൻ ചെയ്തുകൊണ്ടിരുന്നത്.

നിഷ്കാമകർമ്മികളായ ഈ ദാർശനികന്മാരോ, അവരെക്കുറിച്ചുള്ള കഥകളുടെ പിറകിൽ മറഞ്ഞിരുന്ന ഏതോ നല്ലവനായ നാടോടിക്കവിയോ സമ്മാനിച്ചതാണ് നന്മകൾ നിറഞ്ഞ വള്ളുവനാടിന്റെ ജീവിതദർശനം. മനുഷ്യസ്നേഹം മാത്രം പഠിപ്പിക്കുന്ന ഈ

## ഗോത്രപ്രസാദവും ഭ്രമാത്മക സൗന്ദര്യവും

ദർശനവും ചാവേറുകളുടെ സമരവീര്യവും ചേർന്നാവണം പിൽക്കാലത്ത് വള്ളുവനാട്ടിലെ സാമൂഹികപ്രസ്ഥാനങ്ങൾക്ക് ഊർജ്ജം നൽകിപ്പോന്നത്.

ലോകമെമ്പാടും പുരോഗമനപ്രസ്ഥാനങ്ങൾ ശക്തിപ്രാപിച്ച ഈ നൂറ്റാണ്ടിന്റെ പൂർവ്വാർദ്ധത്തിൽ തന്നെ വള്ളുവനാടൻ തീരങ്ങളും സാമൂഹിക പരിവർത്തനങ്ങളിലേക്ക് പിടഞ്ഞുണർന്നുവല്ലോ. വി.ടി. ഭട്ടതിരിപ്പാട് തുടങ്ങിവച്ച സാമുദായിക വിപ്ളവം പിന്നീട് വള്ളുവനാട്ടിലെ ഒരുപാടു ചെറുപ്പക്കാർ ഏറ്റുപിടിച്ചു. പരിവർത്തനത്തിന്റെ കൊടുങ്കാറ്റടിച്ചഒരു കാലഘട്ടത്തെ സൃഷ്ടിക്കുകയായിരുന്നു വി.ടി. ചെയ്തത്. ഏലംകുളത്തുമനയ്ക്കൽ വിപ്ളവത്തിന്റെ ചുവന്ന നക്ഷത്രമുദിച്ചതും ആ മുന്നേറ്റത്തോടൊപ്പമാണ്. 'ഓണം കേറാമൂല'യായൊരു വള്ളുവനാടൻ ഗ്രാമത്തിൽ യാഥാസ്ഥിതിക ബ്രാഹ്മണ പാരമ്പര്യങ്ങളുടെ നടുക്കു ജനിച്ചുവളർന്ന ഒരു നമ്പൂതിരിബാലൻ ലോകകമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ മുന്നണിപ്പടയിലേക്ക് വളർന്നകഥ ചരിത്രമായിട്ടില്ലല്ലോ. ഇ.എം.എസ്. ഇന്നും ജീവിച്ചിരിക്കുന്നു. വി.ടിയും, എം.ആർ.ബിയും, പ്രേംജിയും, ഇ.എം.എസും, ഐ.സി.പിയും, ഇ.പി. ഗോപാലനുമൊക്കെ മനുഷ്യസ്നേഹത്തിന്റെ ദീപശിഖയേന്തി വള്ളുവനാട്ടിലെ ജനജീവിതത്തെ നയിക്കാൻ തുടങ്ങിയ കാലഘട്ടം ഇങ്ങനെയൊരു യാത്രകൊണ്ടു നടന്നുതീർക്കാവുന്നതല്ല. വഴികളെ സൂക്ഷ്മമായി വിവേചനം ചെയ്തറിഞ്ഞുകൊണ്ടും അളന്നുകൊണ്ടുമുള്ള ആ യാത്ര കുറേക്കൂടി അനുഭവഫലങ്ങളിലേക്കു നീണ്ടുകിടക്കുകയാണ്. സാമൂഹികപ്രസ്ഥാനങ്ങൾ തെളിച്ചിട്ട സഞ്ചാരപഥങ്ങളൊക്കെയും അധികാരക്കൈമാറ്റങ്ങളിലേക്ക് തിരിച്ചുവിടാൻ തുടങ്ങിയ പാപത്തിന് പിഴമൂളുകയും വേണ്ടിവരും ആ യാത്രയിൽ.

ചാവേർപ്പടയെപ്പോലെത്തന്നെ വള്ളുവനാട്ടിൽ ജനകീയ മുന്നേറ്റമായി വളർന്ന കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തോടൊപ്പമാണ് ചെറുകാടിനെപ്പോലുള്ള എഴുത്തുകാർ പിന്നീട് എഴുതിവളർന്നത്. പ്രത്യയശാസ്ത്രങ്ങളോട് പ്രതിബദ്ധമായ ഒരു സാഹിത്യസംസ്കാരം അങ്ങനെ ഇവിടെ വളർന്നുവന്നു. എന്നാൽ, എഴുത്തച്ഛൻ മുതല്ക്കിങ്ങോട്ടുള്ള മലയാള സർഗ്ഗപാരമ്പര്യത്തിന്റെ തുടർച്ചയായൊരു സ്വതന്ത്രസാഹിതീ സംസ്കാരമാണ് വള്ളുവനാട്ടിൽ ശക്തിപ്രാപിച്ചത്. പ്രസ്ഥാനങ്ങളിൽ മുങ്ങിപ്പോവാത്ത എഴുത്തുകാരുടെ വിശാലമായ ഒരു സഖ്യമായിരുന്നു അത്. മനുഷ്യസ്നേഹത്തെവളർത്തുന്ന എല്ലാറ്റിനെയും പുണരാനും അല്ലാത്തതിനെയൊക്കെ എതിർക്കാനും വലിപ്പം കാണിച്ച ഒരു സംസ്കാരവുമായിരുന്നു അത്.

"വെളിച്ചംതൂകിടുന്നോളം
പൂജാർഹം താനൊരാശയം.
അതിരുണ്ടഴൽ ചാറുമ്പോൾ
പൊട്ടിയാടുക താൻ വരം."

എന്നുറക്കെ പാടിപ്പഠിപ്പിച്ച ഇടശ്ശേരിയാണ് ആ സാഹിത്യക്കളരിയുടെ ഗുരുനാഥൻ. ഇടശ്ശേരിയെ പിന്നീട് പല പ്രസ്ഥാനങ്ങളും സ്വന്തമാക്കി വ്യാഖ്യാനിച്ചെടുക്കാൻ ശ്രമിച്ചുവെങ്കിലും മനുഷ്യന്റെ പക്ഷത്തുനിന്നും മാറാതെത്തന്നെ, ഇന്നും ആ രചനകൾ നില്ക്കുന്നുവെന്നതാണ് 'പൊന്നാനിക്കളരി'യെന്നു പേരിട്ടുവിളിച്ചുപോരുന്ന സാഹിത്യസൗഹൃദത്തിന്റെ മുഴുവൻ വെളിച്ചം ('പൊന്നാനിക്കളരി'യെക്കുറിച്ച് മറ്റൊരു സന്ദർഭത്തിൽ വിസ്തരിച്ചെഴുതിയതാകയാൽ ആവർത്തിക്കുന്നില്ല.)

വള്ളുവനാട്ടിലെ സാഹിത്യസംസ്ക്കാരധാരകൾക്കെല്ലാം ഈ പ്രദേശത്തിന്റെ സവിശേഷമായ ഭൂമിശാസ്ത്രവുമായും നാടോടിത്തനിമയുമായും നേരിട്ടുബന്ധമുണ്ട്. ഈ മണ്ണിൽ നിന്നു തന്നെ വെള്ളവും വളവും വലിച്ചെടുത്താണിവിടെ സാഹിത്യം വളർന്നത്. ഇറക്കുമതി ചെയ്യപ്പെട്ട വിദേശവിത്തുകൾ ഇവിടെ ഏറെയൊന്നും മുളപൊട്ടിയില്ല. സ്വന്തം മണ്ണിൽ വേരൂന്നി നിന്ന വള്ളുവനാട്ടിലെ എഴുത്തുകാർ ആകാശങ്ങളെ മണ്ണിലേയ്ക്കടുപ്പിക്കുകയാണ് ചെയ്തത്.

ആചാരങ്ങളും അനുഷ്ഠാനങ്ങളുമായി ബന്ധപ്പെട്ടുകിടക്കുന്ന നാടോടി കലാപാരമ്പര്യത്തിന്റെ ഗോത്രപ്രസാദവും ഭ്രമാത്മകമായൊരു സൗന്ദര്യം ചൂടി നില്ക്കുന്ന ഭൂപ്രകൃതിയുമാണ് ഈ എഴുത്തുകാരുടെ പ്രധാനപ്രചോദകശക്തി.

തൂതപ്പുഴയും നിളയും കൈകോർത്തു കളിക്കുന്ന ലാസ്യവിലാസം, ഗ്രാമഹൃദയങ്ങളിൽ നിന്ന് മാനത്തേക്കു വളർന്നുനില്ക്കുന്ന വള്ളുവനാടൻ കുന്നുകൾ, നിഴലും നിലാവും 'പൂത്താങ്കീരി' കളിക്കുന്ന മണൽത്തീരങ്ങൾ, ചിത്രാടക്കല്ലുകൾക്കുമീതെ കരിവള്ളികളുഞ്ഞാലുകെട്ടുന്ന സർപ്പക്കാവുകൾ, മച്ചും നടുമുറ്റവും മുത്തശ്ശിക്കഥകളും മയങ്ങുന്ന നാലുകെട്ടുകൾ, പള്ളിമിനാരങ്ങൾക്കുമീതെ സുഗന്ധം വീശിയെത്തുന്ന കെസ്സുപാട്ടുകൾ എന്നിങ്ങനെ സൗന്ദര്യത്തിന്റെ ഗൂഢവിസ്മയം നെഞ്ചേറ്റിക്കിടക്കുകയാണ് വള്ളുവനാടൻ ഗ്രാമഭൂമികൾ.

അനുഷ്ഠാനങ്ങളും പാരമ്പര്യങ്ങളുമായി ബന്ധപ്പെട്ട് ഒട്ടേറെ തനതു കലകളും കലാകാരന്മാരും വള്ളുവനാട്ടിലുണ്ടായിട്ടുണ്ട്. സർപ്പം പാട്ടും, കളംപാട്ടും, പാനയും അയ്യൻ വിളക്കും വില്ലുപാട്ടും വില്ലിന്മേൽ തായമ്പകയുമൊക്കെയായി വള്ളുവനാടിന്റെ പകലുകളും രാത്രികളും ഉത്സവഭരിതമാണ്. കഥകളിയിലെ പ്രസിദ്ധമായ 'കല്ലുവഴി'ച്ചിട്ട ആടിത്തെളിഞ്ഞതും വള്ളുവനാടൻ ഗ്രാമങ്ങളിലാണല്ലോ. ഒളപ്പമണ്ണ മനയ്ക്കലെ പട്ടിക്കാംതൊടിയുടെ കളരിയും കൂടല്ലൂർ മനയ്ക്കൽ തെക്കിൻകാട്ടിൽ രാവുണ്ണിമേനോൻ നടത്തിപ്പോന്ന കളരിയുമാണ് കഥകളിയിലെ പ്രഗത്ഭരായ ഒട്ടേറെ വേഷക്കാരെ അരങ്ങത്തേക്കണിയിച്ചു വിട്ടത്. 'കേരള കലാമണ്ഡലം' വന്നപ്പോൾ നമ്മുടെ തനതു കലകൾക്കെല്ലാം സ്ഥിരമായൊരു കളരിയുമായി.

തൂതപ്പുഴയുടെ തീരത്തെ തിരുവേഗപ്പുറയിലും നിളാതീരത്തെ തൃത്താലയിലും മലമക്കാവിലുമാണ് തായമ്പകയുടെ വസന്തകാലം കൂറുകൊട്ടിയത്. തിരുവേഗപ്പുറ രാമപ്പൊതുവാളുടെ പഞ്ചാരിക്കൂറിന്റെ താളലഹരിയുമായി തൂതപ്പുഴ നിളയിലെത്തുമ്പോൾ താലത്തിൽ പ്രതിഷ്ഠയുറച്ച തൃത്താലത്തേവരുടെ തിരുമുറ്റത്ത് കേശവപ്പൊതുവാളുടെ നിലാവുസാധകമാണ്. പ്രസിദ്ധനായ മലമക്കാവിൽ രാവുണ്ണിപ്പൊതുവാളുടേയും, ഇടംകൈകൊണ്ട് ചെണ്ടയിൽ 'ഓങ്കാര'ദ്ധ്വനി നിലനിർത്തി കൊട്ടുന്ന അച്യുതപ്പൊതുവാളുടേയും കളരിയിലാണ് തൃത്താലക്കേശവനും കുഞ്ഞികൃഷ്ണപ്പൊതുവാളും കൂറുകൊട്ടിപ്പഠിച്ചത്. ഇ



നാറാണത്തുഭ്രാന്തന്റെ രായിരനെല്ലൂർമല

വരിലൂടെ പ്രസിദ്ധമായ 'തൃത്താലക്കളരി'യുടെ ചെമ്പടക്കൂറും പഞ്ചാരിക്കൂറും തായമ്പകയിലെ നിത്യവിസ്മയങ്ങളായി.

ഇങ്ങനെ അനുഷ്ഠാനങ്ങളുടേയും പാരമ്പര്യങ്ങളുടേയും ഭൂപ്രകൃതിയുടേയും ഭ്രമാത്മകമായ സൗന്ദര്യസമന്വയത്തിൽ നിന്ന് ജീവിതയാഥാർത്ഥ്യങ്ങളുടെ നിമ്നോന്നതങ്ങളിലേക്ക് യാത്രചെയ്യുമ്പോഴുണ്ടാകുന്ന സംഘർഷം പോലും വള്ളുവനാട്ടിലെ സാഹിത്യത്തിൽ അലിവൂറുന്ന ദർശനമായിത്തീരുകയാണ് ചെയ്തത്. ഇടയ്ക്ക് കണ്ണീരുപ്പു പുരണ്ട ജീവിതപലഹാരം രുചിക്കുവാനും ഇരുൾക്കുഴികൾക്കുമീതെ തേരോടിക്കുവാനും രസമാണിവിടുത്തെ എഴുത്തുകാർക്ക്. പൂന്താനത്തെപ്പോലുള്ള ഭക്തികവികൾപോലും ജീവിതവേദനകളെ കരുത്താക്കുന്ന സർഗ്ഗബലമാർജ്ജിച്ചവരാണ്.

"ബ്രാഹ്മണ്യം കൊണ്ടു കുന്തിച്ചു
കുന്തിച്ചു
ബ്രഹ്മാവും തനിക്കൊക്കായെന്നും ചിലർ" എന്ന് പൗരോഹിത്യപ്രമാണിത്തത്തെ ക്രൂരമായി പരിഹസിക്കാനുള്ള 'സാമൂഹ്യപ്രതിബദ്ധത' കാണിച്ച കവിയാണ് പൂന്താനം. മനുഷ്യസ്നേഹം അദ്ദേഹത്തിന് ഭക്തിപോലെ തന്നെ വിശുദ്ധമായ ഒരനുഷ്ഠാനമായിരുന്നു.

പൂന്താനത്തിന്റെ അയൽനാട്ടുകാരനായ നന്തനാർ പിൽക്കാലത്ത് തന്റെ രചനകളിലൂടെ സ്ഫുടീകരിച്ചതും വള്ളുവനാട്ടുകാരന്റെ ലാളിത്യത്തിന്റെ ശക്തിയാണ്. വിശുദ്ധമായൊരു ശൈശവത്തിന്റെ സംഗീതമായിരുന്നു നന്തനാരുടെ രചനകൾ.

എന്നാൽ വള്ളുവനാടിന്റെ പര്യായമായി എന്നും മലയാളികളുടെ മനസ്സിൽ നില്ക്കുന്ന എഴുത്തുകാരൻ എം.ടി. വാസുദേവൻനായരാണ്. എം.ടിയെപ്പോലെ ഈ നാടിന്റെ 'ഹൃദയസ്പന്ദനത്തെ തൊട്ടറിഞ്ഞ ഒരെഴുത്തുകാരൻ മലയാളത്തിലില്ലെന്നുതന്നെ പറയാം. കഥയായാലും, നോവലായാലും, ചലച്ചിത്രമായാലും എം.ടിക്കു വിഷയം ഈ മണ്ണിന്റെ സ്മൃതികളും മിത്തുകളും സ്ഫുടം ചെയ്തെടുത്ത ജീവിതശക്തിയാണ്. പ്രത്യയശാസ്ത്രങ്ങളുടെ മുൻവിധികളൊന്നുമില്ലാതെ പച്ചയായ മനുഷ്യജീവിതത്തെ ചേറിക്കൊഴിച്ചെടുക്കുകയാണ് എം.ടി ചെയ്തത്. ജീവിതഭ്രാന്തിളകിയ മനുഷ്യന്മാരുടെ നടുവിൽ തനിക്ക് ഭ്രാന്താണെന്നു തരിച്ചറിയുന്ന വേലായുധേട്ടന്റെ ലോകമാണ് എം.ടിയുടേത്. 'മനുഷ്യന്റെ പച്ച'യായിത്തീരുമ്പോഴൊക്കെയും ലോകത്തിന്റെ കണ്ണിൽ 'അസുരവിത്താ'യിത്തീരുന്ന ഗോവിന്ദൻ കുട്ടിയുടേയും ലോകമാണത്. സ്വാർത്ഥത്തിന്റേയും അധികാരത്തിന്റേയും ധർമ്മശാസ്ത്രങ്ങളറിയാത്ത ഈ 'മന്ദ'ന്മാർ തോല്ക്കുന്ന യുദ്ധങ്ങളിൽ നിന്നാണ് എം.ടി ജീവിതത്തിന്റെ ദർശനം വായിച്ചെടുക്കുന്നത്. നക്ഷത്രം വീണിടത്തെ നിധികുഴിച്ചെടുക്കാൻ നടക്കുന്ന ഭ്രാന്തനെ എം.ടിയുടെ ഏതോ സിനിമയിലാണു കണ്ടത്. ഈ നാറാണത്തെ ഭ്രാന്തൻ മനുഷ്യ മനസ്സിന്റെ നിധിയറ്തേടി കുഴിച്ചുകൊണ്ടേയിരിക്കുകയാണ്. 'സത്വരാഹങ്കാര ഗംഭീരപുരുഷ'ന്മാരെ, പൊയ്വേഷമഴിച്ചു കളഞ്ഞ വെളിച്ചത്തിൽ നിർത്തുമ്പോൾ 'ഈ ഭീമന്മാരൊക്കെ എത്ര പാവങ്ങളാണ്' എന്നും നാം തിരിച്ചറിയുന്നുവല്ലോ. അതുതന്നെയാണ് എം.ടിയുടെ കഥനകല. ഇച്ഛാബലം മാത്രം കൈമുതലായി നൽകി അദ്ദേഹം തന്റെ കഥാപാത്രങ്ങളെ ലോകംവെട്ടിപ്പിടിക്കാനയയ്ക്കുന്നു. നഷ്ട സ്വപ്നങ്ങളൊക്കെയും തിരിച്ചുപിടിച്ച് വിജിഗീഷുക്കളായി അവർതിരിച്ചുവരുമെന്നു വിശ്വസിക്കുന്ന ശുഭപ്രതീക്ഷയിൽ തന്നെയാണ് ഈ കാഥികന്റെ കല അമരത്വം നേടുന്നത്.

വള്ളുവനാടൻ യാത്രകൾക്കിടയിൽ ഒന്നുരണ്ടു തവണ ഞാൻ എം.ടിയെ കണ്ടിരുന്നുവെങ്കിലും ഒരു ദിവസം സ്വസ്ഥമായി സംസാരിക്കുവാനവസരം ലഭിച്ചത് 'മാതൃഭൂമി' ഓഫീസിൽ വെച്ചാണ്. എം.ടിയുടെ രചനകൾക്ക് വള്ളുവനാടൻ സ്മൃതികളും മിത്തുകളുമായുള്ള ഹൃദയബന്ധത്തെപ്പറ്റി സൂചിപ്പിക്കവേ, ഇത് ബോധപൂർവ്വം സൃഷ്ടിക്കുന്നതാണോ അതോ രചനകളുടെ അബോധപ്രേരണയായി വർ

ത്തിക്കുന്നതാണോ എന്നു ഞാൻ ചോദിച്ചു.

''ബോധപൂർവ്വം സൃഷ്ടിക്കുന്നതൊന്നുമല്ല. അബോധപ്രേരണ എന്നുമല്ല പറയേണ്ടത്. പൂർവ്വബോധത്തിൽ നിന്നു വന്നുചേരുന്നതാണത്. എല്ലാ എഴുത്തുകാരുടേയും രചനകളെ അവരുടെ പൂർവ്വബോധം സ്വാധീനിക്കുന്നുണ്ട്. നാം കേൾക്കുന്ന കഥകളും, പുരാവൃത്തങ്ങളും, ചരിത്രങ്ങളും, മിത്തുകളുമെല്ലാം നമ്മുടെ പൂർവ്വബോധമനസ്സിൽ മായാതെ കിടപ്പുണ്ട്. രചനയുടെ വേളയിൽ അത് വളരെ നൈസർഗ്ഗികമായി വന്നുചേരുകയാണ്. ഞാൻ ജനിച്ച പ്രദേശത്തിൻെറ മിത്തുകളും പുരാവൃത്തങ്ങളുമൊക്കെ എൻെറ രചനകളിൽ നിന്ന് വിട്ടുപോവാതിരിക്കുന്നതും അതുകൊണ്ടു തന്നെയാണ്.''



നമ്മുടെ പ്രദേശത്തെ എഴുത്തുകാരേയും രചനകളേയും ഇവിടുത്തെ സവിശേഷമായ ഭൂമിശാസ്ത്രം വളരെയേറെ സ്വാധീനിച്ചതായി തോന്നിയിട്ടുണ്ട്. സാഹിത്യത്തെ ഭൂമിശാസ്ത്രവുമായി ഇങ്ങനെ ബന്ധപ്പെടുത്തി നിരീക്ഷിക്കുന്നതിൽ വല്ല ലോജിക്കുമുണ്ടോ?

''തീർച്ചയായും ഉണ്ട്. സാഹിത്യത്തെ മാത്രമല്ല, മനുഷ്യപ്രകൃതിയേയും, സ്വഭാവത്തേയും, ചിന്തകളേയുമെല്ലാം ഭൂമിശാസ്ത്രം വളരെയേറെ സ്വാധീനിക്കുന്നുണ്ട്. ശൈത്യപ്രദേശത്തു ജീവിക്കുന്ന ആളുകളുടെ സ്വഭാവരീതികളല്ലല്ലോ ഉഷ്ണമേഖലാപ്രദേശത്തു ജീവിക്കുന്നവർക്കുള്ളത്. ജ്യോഗ്രഫിയുടെ ഇൻറഗ്രൽ പാർട്ടായാണ് (intagral part) ചരിത്രവും സംസ്കാരവും മിത്തുകളും സാഹിത്യവുമൊക്കെ വരുന്നത്. ട്രോപ്പിക്കൽ (tropical) രാജ്യങ്ങളിലൊക്കെ നിലാവ് എഴുത്തുകാരെ സ്വാധീനിക്കുന്ന ഒരു ഘടകമാണ്. എന്നാൽ 1910–ാം നൂററാണ്ടിലെ ഇംഗ്ളീഷ് നോവലുകളിലൊക്കെ മഞ്ഞാണ് പ്രധാന കഥാപാത്രമാവുന്നത്. 'വിൻററു'മായി ബന്ധപ്പെട്ടാണ് അവരുടെ രചനകളിൽ ജീവിതം വരുന്നത്. അവർക്ക് ദുഃഖമെന്നൊക്കെ പറയുന്നത് കൺകോണിൽ പൊടിയുന്ന ഒരുതുള്ളി കണ്ണുനീർ കൈലേസുകൊണ്ട് ഒപ്പിക്കളയുന്നതാണ്. നമ്മളെ സംബന്ധിച്ച് ദുഃഖം അലമുറയിടലും കണ്ണുനീർ കോരിച്ചൊരിയലുമൊക്കെയാണ്. അല്ലെങ്കിലും ട്രോപ്പിക്കൽ പ്രദേശത്തുള്ള ആളുകൾ പെട്ടെന്ന് ക്ഷോഭിക്കുന്നവരും വളരെ എക്സിബിഷൻ സ്വഭാവമുള്ള സ്നേഹപ്രകടനങ്ങൾ കാണിക്കുന്നവരുമാണ്. നമ്മളേക്കാൾ തമിഴന് ഇതു വളരെ കൂടുതലാണ്. അവരുടെ കലയിലും സാഹിത്യത്തിലുമൊക്കെ അതിൻെറ പ്രതിഫലനമുണ്ട്. തമിഴ്നാട്ടിലൊക്കെ വളരെ അകന്നകന്നാണ് ആളുകൾ ജീവിക്കുന്നത്. അത് അവരുടെ സംഭാഷണരീതിയെ സ്വാധീനിച്ചിരിക്കുന്നതു കാണാം. അടുത്തടുത്തിരിക്കുമ്പോഴും വളരെ ഉറക്കെയാണവർ സംസാരിക്കുക. വിളിച്ചുപറയുംപോലെയാണവരുടെ സംഭാഷണരീതി. മരുപ്രദേശങ്ങളിലൊക്കെ തിളയ്ക്കുന്ന പകലുകളും ശാന്തമായ സായന്തനങ്ങളും ജീവിതരീതിയെ സ്വാധീനിക്കുന്നു. ഈജിപ്ഷ്യൻ എഴുത്തുകാരുടെ രചനകളെ സൂക്ഷ്മമായി പഠിക്കുമ്പോൾ നമുക്കത് മനസ്സിലാക്കാൻ കഴിയുന്നുണ്ട്. നമ്മുടെ ബംഗാളി നോവലുകളിലൊക്കെയും ഭൂപ്രകൃതി ഒരു പ്രധാന സ്വാധീനമാണ്. കുളങ്ങളൊക്കെ കഥാപാത്രങ്ങളായി വരുന്ന നോവലുകളുണ്ട് ബംഗാളിയിൽ. അതുപോലെതന്നെയാണ് തകഴിക്ക് കുട്ടനാട്. കുട്ടനാടൻ പാടങ്ങളിൽ ലോകത്തെ മുഴുവൻ കാണുകയാണ് തകഴി ചെയ്യുന്നത്.''

ഭാഷയും ഭൂമിശാസ്ത്രത്തിൻെറ ഭാഗമായി നില്ക്കുന്ന ഘടകമാണല്ലോ. ഇപ്പോൾ മലയാള ഭാഷയെ സംരക്ഷിക്കാനും മററുമായി വരുന്ന ശ്രമങ്ങളെ ഇതിൻെറ വെളിച്ചത്തിൽ അപഗ്രഥിക്കാമോ?

''മലയാളത്തെ സംരക്ഷിക്കാനുള്ള ശ്രമത്തെ അങ്ങനെ മാത്രം കണ്ടാൽ പോരാ. അതിനു വേറെയും പശ്ചാത്തലങ്ങളുണ്ട്. മലയാളിയുടെ നിലനില്പിൻെറതന്നെ പ്രശ്നമാണത്. മററു ഭാഷകളെ നിരാകരിക്കണമെന്ന അർത്ഥത്തിലല്ല മലയാളത്തെ സംരക്ഷിക്കണമെന്നു പറയുന്നത്. ഇംഗ്ളീഷും ഹിന്ദിയുമെന്നല്ല, മററെല്ലാ ഭാഷകളും പഠിക്കാം. പഠിക്കണം. പക്ഷേ, അത് 'മലയാളമറിയില്ല' എന്നു പറയാനുള്ള ഒരഭിമാനത്തിനുവേണ്ടിയാവരുത്. മലയാളത്തെ എൻറിച്ച് (enrich) ചെയ്യാനായിരിക്കണം. ഇംഗ്ളീഷ് പഠിച്ചതുകൊണ്ട് വളരെ പ്രയോജനമുണ്ടായി എന്നു വിശ്വസിക്കുന്ന ഒരാളാണു ഞാൻ. മററു ഭാഷകളിലെ സാഹിത്യത്തേയും വിജ്ഞാനവികാസങ്ങളേയും പഠിച്ചറിയാൻ എനിക്കവസരമുണ്ടായതങ്ങനെയാണ്. പക്ഷേ, ഈയിടെ ഒരാൾ 'ഇംഗ്ളീഷിലാണ് രചനകൾ നടത്തിയിരുന്നതെങ്കിൽ എനിക്ക് ഇന്നത്തേക്കാൾ കൂടുതൽ അംഗീകാരം ലഭിക്കുമായിരുന്നില്ലേ' എന്നെന്നോടു ചോദിച്ചപ്പോൾ 'ഇല്ല' എന്നുതന്നെയാണ് ഞാൻ മറുപടി പറഞ്ഞത്. മലയാളത്തിൽ മാത്രം എഴുതുന്നതുകൊണ്ട് ഞാൻ പൂർണ്ണസംതൃപ്തനാണ്. എനിക്ക് ഇത്രയൊക്കെ അംഗീകാരം മതി.

ചന്തുമേനോൻ ഇംഗ്ളീഷ് പഠിച്ചതുകൊണ്ട് മലയാളത്തിന് പ്രയോജനമാണുണ്ടായത്. നമുക്ക് നോവലുണ്ടായത് അതുവഴിയാണല്ലോ. സ്വാതന്ത്ര്യത്തിനുമുമ്പുവരെ അന്യഭാഷാപഠനത്തെസംബന്ധിച്ച് നമ്മുടെ കാഴ്ചപ്പാട് അതായിരുന്നു. പിന്നീടെപ്പോഴോ ആണ് 'മലയാളമറിയില്ലെ'ന്നു പറയുന്നത് അഭിമാനമാവുന്നത്. ഈ കാഴ്ചപ്പാടിനെ തീർച്ചയായും മാററിയെടുക്കേണ്ടതുണ്ട്. ഇക്കാര്യത്തിൽ തമിഴരേയും ബംഗാളികളേയും നാം മാതൃകയാക്കേണ്ടതാണ്. തമിഴനെ സംബന്ധിച്ച് ഭാരതീയരുടെ കവിതയറിയാമെന്നും തമിഴ് ക്ളാസ്സിക്കുകളറിയാമെന്നും പറയുന്നത് അവൻെറ ഏററവും വലിയ അഭിമാനമാണ്. ബംഗാളി ക്ളാസ്സിക്കുകളും രവീന്ദ്രസംഗീതവുമറിഞ്ഞിരിക്കുന്നത് വധുവിൻെറ പ്രധാന ഗുണവിശേഷമായി കാണുന്ന സംസ്കാരമാണ് ബംഗാളിയുടേത്. ഈയിടെ ഡെൽഹിയിൽ ഒരു മീററിംഗിനു പോയപ്പോൾ ചില ഫ്രഞ്ച് എഴുത്തുകാരുമായി സംസാരിക്കാനിടയായി. ഫ്രാൻസിലൊക്കെ ഏതു വിഷയത്തിലായാലും ബിരുദപഠനം കഴിഞ്ഞ ഒരു വിദ്യാർത്ഥിക്ക് സർട്ടിഫിക്കററ് ലഭിക്കണമെങ്കിൽ ഫ്രഞ്ചുഭാഷയിലും സാഹിത്യത്തിലുമുള്ള അവൻെറ പ്രാവീണ്യം തെളിയിക്കണമെന്ന് നിയമംമൂലം വ്യവസ്ഥ ചെയ്തിട്ടുണ്ടെന്നാണവർ പറയുന്നത്. ഇത്തരത്തിൽ എല്ലാ ജനതയും ഗവൺമെൻറും അവരുടെ ഭാഷയോട് അഭിമാനവും ആദരവും പുലർത്തിപ്പോരുന്നുണ്ട്. എന്നാൽ കാണെക്കാണെ മലയാളിക്ക് മലയാളത്തോടുള്ള വൈകാരികബന്ധം ഇല്ലാതായിക്കൊണ്ടിരിക്കുന്ന സാഹചര്യത്തിലാണ് എഴുത്തുകാർക്കും സാംസ്കാരികപ്രവർത്തകർക്കും മലയാളത്തെ രക്ഷിക്കാനുള്ള ബോധപൂർവ്വമായ പരിശ്രമങ്ങളേറെറടുക്കേണ്ടി വരുന്നത്.''

അങ്ങനെ ചിന്തിക്കുമ്പോൾ പ്രാദേശികമായ ഒരാർജ്ജവത്തിൻെറ കരുത്തും തനിമയും എഴുത്തുകാരൻെറ മൗലികതയാണെന്നു വരുന്നുണ്ടല്ലോ. 'വള്ളുവനാട'നായിരിക്കുന്നതിലൂടെത്തന്നെ അങ്ങയെ വിശ്വമാനവനാക്കുന്ന ജീവിതാവബോധത്തിൻെറ അടിസ്ഥാനം ഈ മൗലികതയാണെന്നും കരുതാമല്ലോ. ഈ ആർജ്ജവത്തിൻെറ സർഗ്ഗപശ്ചാത്തലം ഒന്നു വിശദീകരിക്കാമോ?




എം.ടി

''പ്രാദേശികാവബോധമെന്നത് എല്ലാ മനുഷ്യരിലുമുള്ള പ്രാഥമികമായ ആർജ്ജവമാണ്. സ്വാർത്ഥലക്ഷ്യങ്ങൾക്കുവേണ്ടി അതിനെ ഉപയോഗിക്കാൻ ശ്രമിക്കുമ്പോഴാണ് അപകടമുണ്ടാവുന്നത്. ഒരു കൃഷിക്കാരനെ സംബന്ധിച്ച് അവൻെറ കൃഷിഭൂമിയാണ് സ്വന്തം മണ്ണ്. അതിനോടവൻ വല്ലാത്തൊരു വൈകാരികബന്ധം പ്രകടിപ്പിക്കുന്നു. അതിനെ വേലികെട്ടിത്തിരിക്കുകയും ഈതിബാധകളിൽനിന്ന് സംരക്ഷിക്കുകയും ചെയ്യുന്നു. പുതിയ വിത്തുകളും കൃഷിരീതികളും വരുമ്പോൾ സ്വീകരിക്കാൻ മടിക്കുന്ന യാഥാസ്ഥിതികത വരെ ചിലപ്പോളയാൾ കാണിക്കും. ഇതു തന്നെയാണ് എഴുത്തുകാരൻെറയും സ്ഥിതി. അയാൾക്ക് സ്വന്തമായി ഇത്തിരി കൃഷിഭൂമിയുണ്ട്. എഴുതുവാനുള്ള പ്രാഥമികമായ മെററീരിയൽസ് അവിടെനിന്നാണയാൾക്കു കിട്ടുന്നത്. ലോകത്തുള്ള എല്ലാററിൻെറയും പ്രതീകമാണയാൾക്ക് ആ മെററീരിയൽസ്. അതിലൂടെ അയാൾക്ക് ലോകത്തെ മുഴുവൻ കാണുവാനും സാധിക്കും. ആ ഉയരത്തിലേക്ക് വളരുകയാണ് എഴുത്തുകാരൻ ചെയ്യേണ്ടത്. ഇക്കാര്യത്തിൽ ഇടശ്ശേരിയാണ് നമുക്ക് മാതൃക. പൊന്നാനിയിൽനിന്ന് വളരെയൊന്നും ദൂരെപ്പോവാത്ത ഗ്രാമീണനായ ആ വക്കീൽഗുമസ്തൻ നാടൻെറ കരുത്തെന്താണെന്നു നമുക്ക് കാണിച്ചുതന്നു. ഗ്രാമീണൻെറ പരിപക്വമായ ജീവിതവീക്ഷണമാണ് ഇടശ്ശേരിയുടെ ശക്തി. 'കൊക്കരണി' എന്നൊക്കെ ചില വളരെ ഗ്രാമ്യമായ പദപ്രയോഗങ്ങൾവരെ അദ്ദേഹത്തിൻെറ രചനകളിൽ കാണാം. അതുപോലെതന്നെ എൻെറ രചനകളിലും നമ്മുടെ നാടിൻെറ ഇത്തരം ഡിക്ഷനും കഥകളുമൊക്കെ ധാരാളമായി വന്നിട്ടുണ്ട്. ഞാൻ നേരത്തെ സൂചിപ്പിച്ചതുപോലെ എൻെറ പൂർവ്വബോധമനസ്സിൽ കിടക്കുന്ന രചനയുടെ കൃഷിഭൂമിയാണത്. പുഴയുടെ വക്കത്താണ് ഞാൻ ജനിച്ചത്. അപ്പോൾ പിന്നെ പുഴ, കടവ്, പുഴയുടെ കഥകൾ ഇതൊക്കെത്തന്നെ എൻെറ മെററീരിയൽസ് ആണ്.

അപ്പോഴിതാണ്; തൻെറ ചെറിയ ലോകത്തോട് എഴുത്തുകാരൻ അഭേദ്യമായി ബന്ധപ്പെട്ടിരിക്കുന്നു.

ഈയിടെയായി എനിക്കൊരാശയം തോന്നുന്നു. കൂടല്ലൂരിലൂടെയുള്ള ഒരു യാത്രയുടെ യാത്രാവിവരണം എഴുതിയാലോ എന്ന്. വിദേശത്തേക്കൊന്നും പോകുന്നില്ല. എൻെറ നാട്ടിൽക്കൂടി ഒരു യാത്ര. അതിനെക്കുറിച്ച് യാത്രാവിവരണമായിത്തന്നെ എഴുതുക. ഞാനിത് അനന്തമൂർത്തിയോടു പറഞ്ഞു. വളരെ നല്ല ഒരാശയമാണതെന്നാണ് അനന്തമൂർത്തി പറഞ്ഞത്.''

നിറഞ്ഞ ആഹ്ളാദത്തോടെ ഞാനും എം.ടിയോടു പറഞ്ഞു.

''വേണം. അങ്ങനെയൊരു യാത്ര. നടത്തണം.

വള്ളുവനാടിൻെറ ഹൃദയത്തിനു മുമ്പിലാണ് ഞാനിരിക്കുന്നത്. ഈ മണൽത്തീരത്തിലെ ഒരു മണൽത്തരിയുടെ സ്പന്ദനംപോലും തൊട്ടറിഞ്ഞിട്ടുള്ള ഈ എഴുത്തുകാരൻ തൻെറ പരിമിതവൃത്തത്തിലെ വിഭവങ്ങൾകൊണ്ട് കലയുടെ മാന്ത്രികക്കൊട്ടാരം പണിഞ്ഞാണ് ലോകത്തോളം വലുതായത്. സ്വതന്ത്രമായ ഒരു ജീവിതവീക്ഷണത്തിൻെറ വെളിച്ചമാണത്.

കൂടല്ലൂരിനെക്കുറിച്ചോർത്തപ്പോൾ എം.ടി പെട്ടെന്നൊരു കുട്ടിയായതുപോലെ തോന്നി. ഗ്രാമത്തിലെ എൽ.പി. സ്ക്കൂളിൽ പഠിച്ച ബാല്യത്തെക്കുറിച്ചും ഇക്കൊല്ലത്തെ ഓണത്തിന് നാട്ടിൽപ്പോയി ചെറിയമ്മയെ കാണാൻ കഴിയാതെ പോയതിനെക്കുറിച്ചും സാന്ദർഭികമായി ഒന്നു സൂചിപ്പിക്കുമ്പോൾപ്പോലും വാക്കുകളിൽ ഗൃഹാതുരത്വത്തിൻെറ മധുരവും നൊമ്പരവുമുണർത്തുന്ന സംഗീതം.

ചെറിയമ്മയെക്കുറിച്ചു പറയവേ, ഈയിടെ തകഴിയുടെ ചെറിയമ്മയെ കണ്ട കാര്യവും എം.ടി പറഞ്ഞു. (കേന്ദ്ര സാഹിത്യ അക്കാഡമിക്കുവേണ്ടി തകഴിയെക്കുറിച്ച് എം.ടി. ഒരു ചലച്ചിത്രം നിർമ്മിച്ചു.

നൂറുവയസ്സിലധികം പ്രായമായെങ്കിലും ആരോഗ്യവതിയായ ചെറിയമ്മയ്ക്ക് വൃദ്ധനായ തകഴി ഇപ്പോഴും ചെറിയ കുട്ടിയാണ്.

''ഇത്ര പോന്നിട്ടും ഇവനിപ്പോഴും എന്നോടു വന്നു ചോദിക്കും, 'ചെറിയമ്മേ പൈസയൊന്നുമില്ല. ചില്ലറയെന്തെങ്കിലുമുണ്ടെങ്കിൽ താ' എന്ന്.''

തകഴിയുടെ ചെറിയമ്മയുടെ വാക്കുകൾ തന്മയത്വത്തോടെ പറയുമ്പോൾ തകഴിയുടെ പിശുക്കോർത്താവണം എം.ടിയുടെ മുഖത്തൊരു ചെറിയ ചിരിവിടർന്നു.

ചിരിയിൽ പിശുക്കനായ എം.ടിയിൽനിന്ന് വല്ലപ്പോഴും മാത്രം വീണുകിട്ടുന്ന ആ ചിരിയുടെ വെളിച്ചത്തിൽനിന്ന് എം.ടിയോടു യാത്രപറഞ്ഞിറങ്ങി ഞങ്ങൾ കൂടല്ലൂരിലേക്കാണു പോയത്.

തൂതപ്പുഴ നിളയിൽ വന്നുകൂടുന്നിടം കൂടല്ലൂർ. ഭാരതപ്പുഴയുടെ മഹാസംസ്കാരധാരയിലേക്ക് തൂതപ്പുഴയുടെ തനതായൊരു കൊച്ചുസംസ്കാരത്തിൻെറ കൈവഴികൂടി വന്നുചേരുന്നു.

രണ്ടായിരിക്കുമ്പോൾത്തന്നെ പുഴ ഇവിടെ ഒന്നായിത്തീരുന്നു.

എല്ലാ സംസ്കാരസമന്വയങ്ങളെക്കുറിച്ചും അർത്ഥവത്തായ പ്രകൃതിയുടെ പാഠം.

ദൂരെ, തീരങ്ങളെ തമ്മിലടുപ്പിക്കുന്ന കൂട്ടക്കടവ്. കുറെക്കൂടി തെക്കോട്ടു പോയാൽ പുഴയോരത്തുനിന്ന് വയൽ മുറിച്ചു കടക്കാനൊരു നെടുവരമ്പ്. ഈ നെടുവരമ്പ് ഇന്നും നമ്മുടെ സാഹിത്യത്തിൻെറ നട്ടെല്ലാണ്. ഇതിലേ താന്നിക്കുന്നിൻെറ മടിയിലുള്ള മാടത്ത് തെക്കേപ്പാട്ട് തറവാട്ടുവീട്ടിലേക്കു കയറിച്ചെല്ലാം.

താന്നിക്കുന്നിൻെറ നെറുകയിൽനിന്നാണ് തെക്കേപ്പാട്ടെ വാസു ലോകത്തെ നോക്കിക്കണ്ടത്. ചക്രവാളത്തിനുമപ്പുറത്തേക്കു കാണുന്ന സർഗ്ഗതപസ്വിയുടെ ജീവിതവീക്ഷണം.

കൂടല്ലൂരിനെക്കുറിച്ചുള്ള യാത്രാവിവരണം ഞാനിവിടെ നിർത്തുന്നു. അതിനി അതിൻെറ പൂർണ്ണമായ അർത്ഥത്തിൽ എം.ടി നടത്താനിരിക്കുന്നതാണ്.

ഈ യാത്ര അവസാനിപ്പിക്കുമ്പോൾ ഞാൻ അങ്ങനെതന്നെ മോഹിക്കുന്നു.

മഹാസമുദ്രങ്ങളെക്കാൾ തൻെറ കൊച്ചുനിളയെ സ്നേഹിച്ച ഈ വലിയ വള്ളുവനാട്ടുകാരനെപ്പോലെ' എല്ലാ എഴുത്തുകാരും സ്വന്തം കൃഷിഭൂമിയിലൂടെ ഒരു തീർത്ഥയാത്ര നടത്തട്ടെ. സ്വന്തം മണ്ണിൻെറ തനിമയിൽനിന്ന് വിശ്വമാനവികതയുടെ മഹാസംസ്കൃതിയിലേക്ക് നടന്നുപോകുവാൻ പ്രകാശപൂർണ്ണമായ ഒരു ജീവിതപ്പാത അപ്പോൾ വെളിവാകും.

നിക്ഷിപ്തതാല്പര്യക്കാരായ അധികാരമോഹികൾ അപക്വമായ' മനസ്സുകളേയും വിശ്വാസങ്ങളേയുമുപയോഗപ്പെടുത്തി പകയുടേയും കലാപത്തിൻെറയും വിനാശത്തിലേക്ക് ഈ മണ്ണിനെ പൂർണ്ണമായും ശിഥിലീകരിക്കും മുമ്പ് സർഗ്ഗശക്തിയുടെ ഈയൊരു ജൈവപ്രതിരോധം മാത്രമേ നമുക്കിനി ബാക്കിയുള്ളൂ.

(അവസാനിച്ചു)

6 -ാംപേജിൽനിന്നും തുടർച്ച

അതുല്യമായ ഹോളി റഷ്യൻ സ്റ്റേറ്റിനു നേർക്ക് പടിഞ്ഞാറുനിന്ന് നടന്ന ഈ ആക്രമണമാണ് റഷ്യയിൽ ഓൾഡ് ബിലിവേഴ്സ് എന്ന തീവ്രവിശ്വാസക്കാരായ (സെലട്ടുകൾ) ഒരു ന്യൂനപക്ഷത്തെ സൃഷ്ടിച്ചത്. പതിനേഴാം നൂറ്റാണ്ടിൽ വിശ്വാസപരമായ അഭിപ്രായ വ്യത്യാസങ്ങൾ കാരണം ഔദ്യോഗിക മോസ്കോ സഭയിൽനിന്ന് അടർന്നുപോയ ഒരു വിഭാഗമാണ് യഥാർത്ഥ ക്രിസ്ത്യൻ ഓർത്തഡോക്സിയായും 'മൂന്നാം റോം' ആയും സ്വയം പ്രഖ്യാപിച്ചത്. (പാലസ്തീനുമേലുള്ള റോമൻ അധീശത്വത്തെ എതിർത്ത ജൂഡിയായിലെ ഒരു സംഘം ജൂതൻമാരായിരുന്നു ആദ്യത്തെ സെലട്ടുകൾ).

സെലട്ടുകളുടെ ആവേശം റഷ്യയിൽ അതിൻെറ പിൽക്കാല ചരിത്രത്തിലെന്നും നിലനിന്നുപോന്നു. 1917-ലെ ഒക്ടോബർ വിപ്ളവത്തിനുശേഷം കമ്മ്യൂണിസ്റ്റുകാർ വ്യവസായവൽക്കരണത്തിൻെറയും സൈനിക സാങ്കേതിക വിദ്യയുടെയും പാശ്ചാത്യരൂപങ്ങൾക്കൊപ്പം ഒരു പാശ്ചാത്യ പ്രത്യയശാസ്ത്രമായ മാർക്സിസത്തെ സ്വീകരിച്ചപ്പോഴും അടിസ്ഥാനപരമായ റഷ്യൻ സെലട്ടറി ബാക്കിനിന്നു. സോവിയറ്റ് റഷ്യയുടെ ഒറ്റപ്പെടൽ നയത്തിൻെറ വേരുകൾ തിരഞ്ഞാൽ നാമെത്തുക മുൻനൂറ്റാണ്ടുകളിലെ ചരിത്രത്തിലേക്കാവും.

വ്യവസായവൽക്കരണം ഉളവാക്കിയതും മുതലാളിത്തത്തിന് ഇതേവരെയായിട്ടും പരിഹരിക്കാൻ കഴിഞ്ഞിട്ടില്ലാത്തതുമായ പ്രശ്നങ്ങൾക്ക് പ്രായോഗികവും മാനുഷികവുമായ പരിഹാരം നൽകാനുള്ള മുതലാളിത്തേതരവും പാശ്ചാത്യേതരവുമായ ഒരു സാമൂഹ്യ വ്യവസ്ഥ സൃഷ്ടിക്കാനാണ് കമ്മ്യൂണിസ്റ്റ് റഷ്യ ശ്രമിച്ചത്. സകല മുതലാളിത്ത സമൂഹങ്ങളിലുമായി വീശിയടിക്കാൻ പോകുന്ന 'ഭാവിയുടെ തിര'യായിട്ടാണ് കമ്മ്യൂണിസത്തെ മാർക്സിസ്റ്റുകൾ കണ്ടത്. അതേസമയംതന്നെ സ്റ്റാലിൻെറ കീഴിലെ റഷ്യ ആകട്ടെ ലോക തൊഴിലാളിവർഗ്ഗ പ്രസ്ഥാനത്തിൽ സ്വയമൊരു സവിശേഷസ്ഥാനം ഉണ്ടെന്ന ഭാവേന മാർക്സിസ്റ്റ് പ്രത്യയശാസ്ത്രത്തെ അപ്പാടെ കൈവശപ്പെടുത്തിവയ്ക്കാൻ ശ്രമിക്കുന്ന ഒരു സെലട്ട് മാർഗ്ഗം അനുവർത്തിക്കുകയാണ് ചെയ്തത്. അർനോൾഡ് ടോയിൻബി പറഞ്ഞതുപോലെ 'ഓൾഡ് ബിലീവേഴ്സിൻെറ ഒരു മതേതരാനുകരണത്തിലൂടെ റഷ്യൻ കമ്മ്യൂണിസ്റ്റ് ഭരണകൂടം, മാർക്സിസം ഒരു സിദ്ധാന്തമെന്ന നിയല്ക്കും പ്രയോഗമെന്ന നിലയ്ക്കും റഷ്യൻ അനുഭവത്തിലൂടെ മാത്രമേ സാധുവാകുകയുള്ളൂവെന്ന മട്ടിൽ, മാർക്സിസ്റ്റ് ഓർത്തഡോക്സിയുടെ ഏക സൂക്ഷിപ്പുകാരായി സ്വയം കരുതി. വർഷങ്ങൾക്കുമുമ്പ് തൻെറ 'സ്റ്റഡി ഓഫ് ഹിസ്റ്ററി' പൂർത്തിയാക്കിയപ്പോൾ ടോയിൻബി സൂചിപ്പിച്ചിരുന്നതാണ് സാംസ്കാരികമായ സ്വയംപര്യാപ്തതയ്ക്കുവേണ്ടിയുള്ള ഒരു സെലട്ടിസ്റ്റ് നയത്തിൻെറ വാഹകമെന്ന നിലയിൽ ചൂഷണം ചെയ്യാൻ വേണ്ടി അന്യമായ ഒരു പ്രത്യയശാസ്ത്രത്തെ സ്വീകരിക്കുന്ന ഒരു സമൂഹം പരാജയത്തിലൊടുങ്ങുകയേയുള്ളൂവെന്ന്. അതാണ് സംഭവിച്ചിരിക്കുന്നത്.

കല്വറയില്ലാതെ സോവിയറ്റ് കമ്മ്യൂണിസത്തിൻെറ നെടുനായകത്വത്തെ അംഗീകരിച്ച ഇന്ത്യൻ കമ്മ്യൂണിസ്റ്റുകളെ സംബന്ധിച്ചിടത്തോളം അവരുടെ ഇപ്പോഴത്തെ ഈ ചിന്താക്കുഴപ്പത്തിൻേറതായ അവസ്ഥ ഒരു സ്വാഭാവിക പരിണാമം തന്നെയെന്നാണ് ഞാൻ കരുതുന്നത്.

---

13-ാംപേജിൽ നിന്നുംതുടർച്ച

അലൗകികതയുടെ സ്പർശം ലഭിക്കുന്നതു കേൾക്കാം. ദ്രുതവിളംബിതങ്ങൾ തുടർച്ചയായി ആവർത്തിക്കുന്ന ഖയാലുകളിൽ ഗന്ധർവ്വ സ്വയം മറക്കുമ്പോൾ ശ്രോതാവും അതേ അവസ്ഥയിലേക്കു പരിക്രമിക്കുന്നു. വിളംബിതഖയാലിൽ പഥമഞ്ജരി രാഗത്തിൽ എല്ലാ രസങ്ങളും സഹോദരന്മാരാണെന്ന അർത്ഥത്തിൽ (സബ് രസ് ഏക് ഭായോ ഹായ്) എന്നു പാടുമ്പോൾ നാദമെന്ന രസപൂർണ്ണിമയുടെ നിർവ്വേദത്തിലേക്ക് കേൾവിക്കാരനെ ഉയർത്തുന്നു. 'ഭജനുകൾ എൻെറ ആത്മാവിൻെറ നിലവിളിയാണെ'ന്ന് ഒരിക്കൽ അദ്ദേഹം പറഞ്ഞത് ആ ആലാപനം കേൾക്കുന്ന ഓരോരുത്തർക്കും ബോദ്ധ്യപ്പെടുന്ന സത്യമാണ്. അവസാന ആൽബങ്ങളിലൊന്നായ 'നിർഗുൺ കി ഗുൺ'ൽ നാടോടി സംഗീതത്തിൻെറ ജൈവത ധന്യമായി അനുഭവപ്പെടുന്നു. ഭക്തിയും ഋതുപ്രകീർത്തനവും പ്രകൃതിപൂജയുമെല്ലാം സമ്മിളിതമാവുന്ന ഈ നാദശിൽപ്പങ്ങൾ സ്വരപൂർണ്ണതയുടെ അവസാനപടവുകളാണ്. 1990-ൽ എലിഫൻറാ ഗുഹയിലെ 18 അടി ഉയരമുള്ള മഹേശ്വരമൂർത്തിയുടെ പ്രതിഷ്ഠയ്ക്കു ചുവട്ടിലിരുന്ന് അഠാണ രാഗത്തിൽ ശിവസ്തുതിയാലപിച്ച വേളയിൽ കുമാർ ഗന്ധർവ്വ പറയുകയുണ്ടായി. 'ഇവിടെ ഞാൻ എൻെറ സംഗീതത്തിൻെറ ശരിയായ ഉറവകൾ കണ്ടെത്തുകയും അനുഭവിക്കുകയും ചെയ്യുന്നു.'

പ്രദോഷത്തിൻെറ നിർമ്മലശുദ്ധിയാർന്ന ഭൈരവും, ആഹിർഭൈരവും. അപരാഹ്നത്തിൻെറ ക്ഷീണതയാർന്ന മുൾത്താനിയും ഗൗഢസാരംഗവും സന്ധ്യയുടെ ആർദ്രത നിറഞ്ഞ യമനും രാത്രിയുടെ ക്ളാന്തനിറഞ്ഞ ബാഗേശ്വരിയും ബിഹാഗുമാണ് ഗന്ധർവ്വയുടെ പ്രിയരാഗങ്ങൾ. അവയ്ക്കെല്ലാമുള്ളിൽ അദ്ദേഹം തൻെറ സ്വരക്രമത്തെ നാടോടിത്തത്തിൻെറ ബീജശുദ്ധിയിൽ സ്ഫുടം ചെയ്ത് ഒരുക്കിവച്ചിട്ടുണ്ട്. അതാണ് ഗന്ധർവ്വയുടെ മൗലികത. ഗീത്‌വർഷ, ഗീത്ഹേമന്ത്, ഗീത്‌വസന്ത് തുടങ്ങിയ ആൽബങ്ങളിലെല്ലാം ഈ മൗലികത തെളിഞ്ഞുകാണാം. മീരയുടെയും കബീറിൻെറയും സൂറിൻെറയും ഭജനുകൾ നാടോടിയുടെ വിലാപോന്മുഖമായ ശബ്ദത്തിൽ ഗന്ധർവ്വ ആലപിക്കുന്നതു കേൾക്കുമ്പോഴാണ് സംഗീതത്തിൻെറ മാസ്മരികത എത്രമേൽ ഹർഷമുക്തി പ്രദായകമെന്നറിയുക.

ഗന്ധർവ്വ ഏതാനും രാഗങ്ങൾ ചിട്ടപ്പെടുത്തിയിട്ടുണ്ട്/ഗാന്ധിമൽഹാർ, ജവഹർമനോഹരി, ജയപ്രകാശ് നാരായണി, രാജീവിനി, ഇന്ദിരാജി, സഹേലിതോഡി, മാലാവതി, ലഗ്നഗന്ധർവ്വ, ദിഹാദ്ഭൈരവ്, ആഥവാസൻജാരി തുടങ്ങിയവ. അവയിലെല്ലാം തൻെറ സംഗീതദർശനത്തിൻെറ സവിശേഷത അദ്ദേഹം കലർത്തിയിട്ടുണ്ട്. 1965-ൽ രാഗങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്ന ആനൂപ്‌രാഗ്‌വിലാസ് എന്ന ഗ്രന്ഥം ഗന്ധർവ്വ പ്രസിദ്ധീകരിച്ചു. 1959-ൽ ദേവാസിൽ കുമാർഗന്ധർവ്വ സംഗീത അക്കാദമി സ്ഥാപിക്കുകയുണ്ടായി. നാദത്തിൻെറ ഗന്ധർവ്വനായ കുമാറിനെ തേടിയെത്തിയ പുരസ്കാരങ്ങളും ഒട്ടും കുറവല്ല. പത്മശ്രീ, പത്മഭൂഷൺ, മദ്ധ്യപ്രദേശ് ഗവൺമെൻറിൻെറ ശിഖാർ പുരസ്കാരം, കാളിദാസ സമ്മാൻ, ഉജ്ജയിനിയിലെ വിക്രം സർവകലാശാല, അഖിലേന്ത്യാ ഗന്ധർവകലാശാലാ ബോർഡ് എന്നിവിടങ്ങളിൽ നിന്നും ഡോക്ടറേറ്റ്.

ഗന്ധർവ്വന്മാർ അമരന്മാരാണ്. കുമാർ ഗന്ധർവ്വയും തൻെറ നാദോപാസനയിലൂടെ അതായിത്തീർന്നിരിക്കുന്നു. 'പാട്ടുകഴിഞ്ഞൊരു ഗായകൻ വച്ചതാം ചേങ്ങലം പോലെ മയങ്ങുന്നു ഭൂതലം' എന്ന് കവി പാടിയതു മാത്രം ബാക്കിയാവുന്നു.

---

37-ാംപേജിൽ നിന്നുംതുടർച്ച

പരിപാടി താങ്കൾ തയ്യാറാക്കണമെന്നാണ് ആദ്യ അപേക്ഷ. വേരില്ലാത്ത മറ്റൊരു ദേശീയ നേതാവല്ല താങ്കൾ എന്ന ഒരുറപ്പ് പ്രസ്ഥാനത്തിനുള്ളിലെങ്കിലും വ്യക്തമായി നൽകാൻ താങ്കൾക്ക് ബാദ്ധ്യതയുണ്ട്. വേരുകൾ പ്രാദേശികമോ ഭാഷാപരമോ അല്ല, പ്രസ്ഥാനത്തിന് മറ്റൊരു സ്വഭാവമുണ്ട്, ഞാനെന്ന വ്യക്തി ഒന്നുമല്ല എന്നൊക്കെ ചിന്തിച്ച് പ്രസ്ഥാനത്തേയും താങ്കളെത്തന്നേയും താങ്കൾ തളർത്തുമെന്നാണ് പലരുടെയും പേടി.

ഇതൊന്നുമല്ല പാർട്ടി എന്നെ ഏൽപ്പിച്ചിരിക്കുന്ന ചുമതലകൾ. എന്നെ സ്വയം 'പോപ്പുലർ' ആക്കുകയല്ല എൻെറ പണി എന്നൊക്കെ ചിന്തിച്ച് വിഷമിക്കാതിരിക്കുക. പ്രസ്ഥാനത്തിൻെറ ഒരു പ്രധാന ഘട്ടത്തിൽ കേരളത്തിൽ സഖാക്കൾക്കിടയിൽ 'സഖാവ് വരുന്നു' എന്നു പറഞ്ഞാൽ 'പി. കൃഷ്ണപിള്ള വരുന്നു' എന്നായിരുന്നു അർത്ഥം. കൃഷ്ണപിള്ള കാരണം പ്രസ്ഥാനം തളർന്നിട്ടില്ല എന്നും താങ്കൾക്കറിയാമല്ലോ.

നേതൃത്വ സ്വഭാവമൊഴിവാക്കുക പ്രസ്ഥാനവുമായി ഇഴുകിച്ചേരലാവുകയില്ല. നേതൃത്വം ചുമയുക തീർത്തുമല്ല. സമയമുണ്ടാക്കി താങ്കൾ കേരളവുമായി ബന്ധം സ്ഥാപിക്കണം എന്നത് മാർക്സിസ്റ്റ് പാർട്ടിയുടെ മാത്രമല്ല, കേരള രാഷ്ട്രീയത്തിൻെറതന്നെ ആവശ്യമായതുകൊണ്ടു കൂടിയാണ് ഈ തുറന്ന കത്ത്. ബഹുജന സമരമാർഗ്ഗങ്ങളാണ് അടുത്ത ഘട്ടമെന്നതുകൊണ്ട് പ്രത്യേകിച്ച്. താങ്കളുടെ ഈ നടപടിക്കായി കാത്തിരിക്കുന്ന ഒട്ടനവധി മനുഷ്യരുടെ പേരിൽ.

ആദരവോടെ,
ടി.എൻ. ഗോപകുമാർ

എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

വേദനിപ്പിക്കുന്ന സത്യത്തെ മറച്ചുവച്ച് അതിൻെറ സ്ഥാനത്ത് അസത്യത്തെ പ്രതിഷ്ഠിക്കുന്ന ഒരു രീതി പലർക്കുമുണ്ട്; വിശേഷിച്ചും ബന്ധുക്കൾക്ക്. അച്ഛൻ ആഭാസനും മദ്യപനുമാണെങ്കിൽ, അമ്മ വ്യഭിചാരിണിയാണെങ്കിൽ അതു മററുള്ളവരെ അറിയിക്കാൻ ഒരു മകനും മകളും സന്നദ്ധത കാണിക്കില്ല. മാത്രമല്ല, അച്ഛൻ പരമയോഗ്യനും അമ്മ സുചരിതയും ആണെന്നു അവർ പറയുകയും ചെയ്യും. ഒരടികൂടി മുന്നോട്ടുവച്ച്, മരിച്ചുപോയ അച്ഛനമ്മമാരുടെ ഫോട്ടോഗ്രാഫുകൾ ഷോകെയ്സിൽവച്ചു നിത്യവും പൂമാല ചാർത്തുന്ന സമ്പ്രദായവും അവർക്കുണ്ടായിരിക്കും. മഹാനായ നാടകകർത്താവ് ഇബ്സൻ ഇമ്മാതിരിയുള്ള കള്ളത്തെ vital lie എന്നു വിളിച്ചു. അദ്ദേഹത്തിൻെറ പല നാടകങ്ങളിലും ഈ അസത്യത്തിൻെറ ഗർഹണീയതയെ സ്പഷ്ടമാക്കിയിട്ടുണ്ട്. ജീവനരക്ഷകങ്ങളായ ഇത്തരം അസത്യങ്ങളുടെ വിഹാരരംഗങ്ങളായിട്ടുണ്ട് നമ്മുടെ സാഹിത്യത്തിൻെറ മണ്ഡലങ്ങൾ. വൈലോപ്പിള്ളി ശ്രീധരമേനോൻ അദ്ദേഹത്തിൻേറതായ രീതിയിൽ ഭേദപ്പെട്ട കവിയാണ്. അതിൽക്കൂടുതലായി ഒന്നുമില്ലതാനും. നിരൂപകർ പൊക്കിക്കൊണ്ടു നടക്കുന്ന അദ്ദേഹത്തിൻെറ പല കാവ്യങ്ങളിലും കവിതാംഗനയുടെ കങ്കാളമേയുള്ളു; മജ്ജയില്ല, മാംസമില്ല, രക്തമില്ല. ഈ സത്യം മറച്ചുവച്ച് അവർ അതിൻെറ സ്ഥാനത്ത് അസത്യം പ്രതിഷ്ഠിക്കുന്നു. അതു പോകട്ടെ. നിസ്സന്ദേഹമായി, അസന്ദിഗ്ദ്ധമായി ചൂഷണം എന്നു വിളിക്കാവുന്ന കാവ്യങ്ങളിൽപ്പോലും മൗലികത്വം കാണാൻ തുടങ്ങിയാൽ എന്തുചെയ്യും? രണ്ടാഴ്ചയ്ക്കുമുൻപ് മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വന്ന ''മാധവി'' എന്ന കാവ്യം റെനിസൻ എഴുതിയ ''Dora'' എന്ന കാവ്യത്തിൻെറ തർജ്ജമയാണ്. വർഷങ്ങൾക്കുമുൻപ്, സി.പി. പരമേശ്വരൻപിള്ള (''ആഗസ്മേര''ത്തിൻെറ കർത്താവ്—തിരുവനന്തപുരത്തെ സയിൻസ് കോളിജിലെ അധ്യാപകൻ—ഇംഗ്ളീഷ് പ്രഫെസറായിരുന്ന ഈശ്വരി അമ്മയുടെ ബന്ധു.) ''ഡോറ'' മലയാളത്തിലേക്കു തർജ്ജമചെയ്ത് സി.എൻ.എ. രാമയ്യാശാസ്ത്രിയുടെ അവതാരികയോടെ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. വൈലോപ്പിള്ളിയുടെ തർജ്ജമയെക്കാൾ അതു നന്നാണുതാനും.

തൻെറ കാവ്യം തർജ്ജമയാണെന്ന് ആരെങ്കിലും ചൂണ്ടിക്കാണിച്ചാലോ എന്നു കരുതിയാവാം ഒരു ഇംഗ്ളീഷ്കഥയെ അവലംബിച്ച് എന്നോ മറേറാ ഒരൊഴുക്കൻ കുററസമ്മതം രേഖപ്പെടുത്തിയിട്ടാണ് വൈലോപ്പിള്ളി കാവ്യരചനാവ്യവസായത്തിൽ തൽപരനായത്. (പഴയ ആഴ്ചപ്പതിപ്പ് എൻെറ കൈയിലില്ല. അതിനാൽ കവിയുടെ പ്രസ്താവന അതേരീതിയിൽ ഇവിടെ എടുത്തെഴുതാൻ വയ്യ.) ഭാഷാന്തരീകരണം എന്ന അസുഖസത്യത്തെ അബോധമനസ്സിൻെറ അടിത്തട്ടിലേക്ക് അറിഞ്ഞോ അറിയാതെയോ തള്ളിനീക്കിയിട്ട് ചിലരൊക്കെ ആഴ്ചപ്പതിപ്പിൻെറ നാല്പത്തിമൂന്നാം പുറത്തു കയറിനിന്ന് പുളകപ്രസരം അനുഭവിക്കുന്നു. ''മാധവി''ക്കു ശക്തമായ പ്രമേയമുണ്ടെന്ന് ഒരാൾ. മനോഹരം എന്ന് ആ ആൾ തന്നെ. ''വൈലോപ്പിള്ളിക്കവിതകളുടെ വികാസപരിണാമങ്ങളെപ്പററി പഠിക്കുന്നവർക്ക് ഈ കവിത മുതൽക്കൂട്ടാകും'' എന്നു വേറൊരാൾ. വെസ്ററ്മിൻസ്ററർ ആബിയിൽ അന്ത്യവിശ്രമം കൊള്ളുന്ന റെനിസൻ ഇതൊക്കെ അറിഞ്ഞാൽ അസ്വസ്ഥനായി താനേ തിരിഞ്ഞും മറിഞ്ഞും കിടക്കും, ഒരിക്കലും സ്വസ്ഥനാവുകയുമില്ല എന്നൊക്കെയാണ് എൻെറ വിചാരം.

നിന്ദ്യങ്ങളായ കുടുംബരഹസ്യങ്ങൾ പരസ്യപ്പെടുത്തണമെന്ന് എനിക്കു പക്ഷമില്ല. എന്നാൽ ഫോട്ടോഗ്രാഫുകൾ വീട്ടിൽവച്ച് ആളുകൾ ആത്മവഞ്ചന നടത്തരുതെന്ന് അഭിപ്രായമുണ്ട്. സാഹിത്യത്തിൻെറ മണ്ഡലത്തിൽ ഈ ആത്മവഞ്ചനയും ജനവഞ്ചനയും തീരെപ്പാടില്ല.

★ ★ ★

രക്തസമ്മർദ്ദമുള്ള ചിലർ ഡോക്ടറെ കാണാൻ പോവുകയേയില്ല. രക്തത്തിലും മൂത്രത്തിലും പഞ്ചാരയുണ്ടെന്ന് അറിഞ്ഞാലും പരിശോധിക്കില്ല. പരിശോധന സത്യം വെളിവാക്കുമല്ലോ, അതറിയാതെയിരിക്കുന്നതാണ് നല്ലത് എന്നാണ് അവരുടെ വാദം. ഈ വാദവും ഒരുതരത്തിലുള്ള vital lie മാത്രമാണ്. തങ്ങളറിയാതെ ഇവർ ശ്മശാനത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു.

## ഗുരുദക്ഷിണ

ചില കഥാകാരന്മാർ നൂതനലോകങ്ങൾ

രക്തസമ്മർദ്ദമുള്ള ചിലർ ഡോക്ടറെ കാണാൻ പോവുകയേയില്ല. രക്തത്തിലും മൂത്രത്തിലും പഞ്ചാരയുണ്ടെന്നറിഞ്ഞാലും പരിശോധിക്കില്ല. പരിശോധന സത്യം വെളിവാക്കുമല്ലോ, അതറിയാതിരിക്കുന്നതാണ് നല്ലത് എന്നാണ് അവരുടെ വാദം. ഈ വാദവും ഒരു തരത്തിലുള്ള vital lie മാത്രമാണ്. തങ്ങളറിയാതെ ഇവർ ശ്മശാനത്തിലേക്കു നീങ്ങിക്കൊണ്ടിരിക്കുന്നു.



കാഫ്ക

സൃഷ്ടിച്ചിട്ടു മാറിനില്ക്കുന്നു. അവയുടെ പ്രാധാന്യവും അർത്ഥവും കണ്ടുപിടിക്കുന്നതു വായനക്കാരുടെ ജോലിയാണ്. കാഫ്കയുടെ ചെറുകഥകൾ നവീനങ്ങളായ ലോകങ്ങൾ സൃഷ്ടിക്കുന്നു. അനുവാചകർ ഇപ്പോഴും അവയുടെ ആന്തരമായ അർത്ഥവിശേഷങ്ങളെക്കുറിച്ച് വാദപ്രതിവാദം നടത്തിക്കൊണ്ടിരിക്കുകയാണ്. കുളത്തിലേക്ക് എറിയുന്ന കല്ല് അനേകം തരംഗങ്ങൾ ഉളവാക്കുന്നതുപോലെ, ആ തരംഗങ്ങൾ വായുവിൽ അനന്തങ്ങളായ തരംഗങ്ങൾ സൃഷ്ടിക്കുന്നതുപോലെ കഥാകാരൻ എടുത്തിടുന്ന വാക്കാകുന്ന കല്ല് അനുഭവത്തിൻെറ തിരകളെ ഉൽപാദിപ്പിക്കുകയാണ്. ഇത്തരം സൃഷ്ടികളെയാണ് മഹനീയം എന്നു നിരൂപകർ വിശേഷിപ്പിക്കുന്നത്. ദൗർഭാഗ്യത്താൽ മലയാളത്തിൽ ഇങ്ങനെയുള്ള കഥകൾ ഇല്ല. അവ നേരിട്ടുള്ള പ്രതിപാദനം നടത്തി ചരിതാർത്ഥമാകുന്നു. ആ വിധത്തിലൊരു ചെറുകഥയാണ് ശ്രീ. എൻ. രാജൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയിട്ടുള്ളത്. "ഗുരുദക്ഷിണ" എന്നു കഥയുടെ പേര്. പക്ഷേ ശിഷ്യൻ ഗുരുവിനു നല്കുന്ന ദക്ഷിണയല്ല ഇവിടെ കാണുക. ശിഷ്യനായിരുന്ന ആൾ പഠിപ്പിക്കുന്ന പാരലൽ കോളിജിൽനിന്ന് അയാളെ സൂത്രത്തിൽ ഗളഹസ്തം ചെയ്തിട്ട് ഗുരുനാഥൻ അവിടെ പററിക്കൂടുന്ന നൃശംസതയാണ് ഇക്കഥയിലെ പ്രതിപാദ്യം. ഗുരു ശിഷ്യനു നല്കുന്ന ദക്ഷിണയായി ഈ ക്രൂരതയെ നമ്മൾ കരുതണം. ആ ഗുരു ഇതും ഇതിലപ്പുറവും ചെയ്യും എന്നു നമുക്കു തോന്നത്തക്കവിധത്തിൽ കഥാകാരൻ അയാളുടെ സ്വഭാവം ചിത്രീകരിച്ചിട്ടുണ്ട് എന്നതാണ് ഇതിൻെറ സവിശേഷത. ഒരധ്യാപകൻെറ സാന്മാർഗ്ഗികമായ അധഃപതനത്തെ നർമ്മബോധത്തോടെ ആവിഷ്കരിക്കുന്ന കഥയാണിത്.

ഇതൊക്കെ നിത്യജീവിതത്തിൽ സംഭവിക്കുമോ എന്നു ചോദിക്കുന്നവരുണ്ടാകാം. സംഭവിക്കും. ലീവ് വേക്കൻസിയിൽ അധ്യാപകനായി ഒരാൾ. ലീവ് വേക്കൻസി തീർന്നപ്പോൾ അയാൾ പിരിഞ്ഞുപോയി. രണ്ടാമതു ഒഴിവു വന്നപ്പോൾ അയാൾ പണ്ടു പഠിപ്പിച്ച ആൾ ആ ജോലിക്കു വേണ്ട യോഗ്യത നേടിയിരിക്കുന്നു. രണ്ടുപേരും അപേക്ഷിക്കുന്നു. ആദ്യത്തെ അധ്യാപകൻെറ ശിഷ്യന് ജോലി കിട്ടുന്നു. ആ മനുഷ്യനെ പഠിപ്പിച്ചവൻ തെരുവുതോറും അലയുന്നു.

ഇനിയുമൊരു സംഭവം. പരീക്ഷ കഴിഞ്ഞു. ശിഷ്യൻ വന്നു ഗുരുവിനെക്കണ്ടു പറയുന്നു "സാർ ഫസ്ററ് ക്ളാസ്സ് കിട്ടിയില്ലെങ്കിൽ എം.എ ക്ളാസ്സിൽ ചേരാനൊക്കുകയില്ല. സാറ് സഹായിക്കണം." സാറിൻെറ കൈകൊണ്ട് ഇട്ട മാർക്കിൻെറ അടിസ്ഥാനത്തിൽ ശിഷ്യന് ഒന്നാംക്ളാസ്സ്. അയാൾ എം.എ ജയിക്കുന്നു. അധ്യാപകനായി അതേ സ്ഥാപനത്തിൽ വരുന്നു. മാർക്കിട്ട ഗുരു ലക്ചററായിരിക്കെ മറെറാരു വിഷയം പഠിപ്പിക്കുന്ന ആ ശിഷ്യൻ സെക്കൻഡ് ഗ്രേഡ് പ്രഫെസറാകുന്നു. കുറെക്കഴിഞ്ഞ് ഫസ്ററ് ഗ്രേഡ് പ്രഫെസർ. അല്പംകൂടി കഴിഞ്ഞപ്പോൾ പ്രിൻസിപ്പൽ. പഴയ ഗുരു അപ്പോഴും ലക്ചറർ. ഒരുദിവസം ആ ലക്ചറർ വൈകിയെത്തിയപ്പോൾ പ്രിൻസിപ്പൽ അയാളോടു സമാധാനം ചോദിക്കുന്നു. "ഞാൻ നിങ്ങളെ പഠിപ്പിച്ച ആളല്ലേ. നിങ്ങൾ എന്നോടു സമാധാനം ചോദിക്കുന്നോ?" എന്ന് ലക്ചറർ "നിങ്ങളെ" എന്ന പദം ഉപയോഗിക്കാതെ അയാളോടു ചോദിക്കുന്നു. അപ്പോൾ മറുപടി. "പഠിപ്പിച്ചത് ക്ളാസ്സിൽ ഞാനിരുന്നപ്പോൾ. ഇപ്പോൾ ഞാൻ പ്രിൻസിപ്പൽ." ലക്ചറർ ഓഫീസ്മുറിയിൽച്ചെന്നു കടലാസ്സെടുത്ത് "I am sorry I came late. I might kindly be excused" എന്നു എഴുതിക്കൊടുക്കുന്നു പ്രിൻസിപ്പലിന്. അതിൽ "explanation accepted" എന്നു പ്രിൻസിപ്പൽ എഴുതുന്നു. രണ്ടു സംഭവങ്ങളിലെയും അധ്യാപകൻ എം. കൃഷ്ണൻനായർതന്നെ.

## ചോദ്യം, ഉത്തരം

"പെൺകുട്ടി ഒററയ്ക്കു വരുമ്പോൾ വിജനപ്രദേശത്തുവച്ച് ഒരു യുവാവ് അവളുടെ നേരേ വന്നാൽ അവൾ വല്ലാതെ പേടിക്കില്ലേ?"

"ഇല്ല. എതിരേ വരുന്നത് തന്നെക്കാൾ സുന്ദരിയായ പെൺകുട്ടിയാണെങ്കിൽ അവൾ പേടിക്കും. വല്ലാതെ പേടിക്കും."

"കഷണ്ടിക്കുള്ള സൗകര്യങ്ങൾ എന്തെല്ലാം?"

"മുഴുക്കഷണ്ടിയാണെങ്കിൽ ചീപ്പ് വേണ്ട. കുളികഴിഞ്ഞാൽ തല തോർത്താൻ എളുപ്പമുണ്ട്. ബ്രിൽ ക്രീം വേണ്ട. പിന്നെ പെണ്ണുങ്ങൾ സ്നേഹിക്കും. അന്നാ കരേനിന എന്ന അതിസുന്ദരി സുന്ദരനായ ഭർത്താവിനെ ഉപേക്ഷിച്ച് കഷണ്ടിക്കാരനായ വ്രോൺസ്കിയെ സ്നേഹിച്ചു. അർദ്ധകഷണ്ടിക്കാരനായ ഭരത് ഗോപിക്കുള്ള ആരാധികകൾ തലനിറയെ മുടിയുള്ള മററഭിനേതാക്കൾക്ക് ഉണ്ടോ?"

"നല്ല ഭാര്യയെ എങ്ങനെ മനസ്സിലാക്കാം?"

"ഭർത്താവ് അവളുടെ സാരി നനച്ചുപിഴിഞ്ഞ് ഉണങ്ങാൻ വിരിക്കുമ്പോൾ അതു കാററിൽ പറന്നുപോകാതെ ക്ളിപ്പ് ഇടുന്നവൾ നല്ല ഭാര്യ. അയാൾ കരിത്തോർത്തുടുത്തുകൊണ്ട് അരിവാർക്കുമ്പോൾ 'താഴെ എല്ലാംകൂടെ വന്നുവീഴരുത്' എന്നു നിർദ്ദേശിക്കുന്നവൾ നല്ല ഭാര്യ. ഭർത്താവും ഭാര്യയും രണ്ടാഫീസുകളിൽ ജോലിയായിരിക്കുമ്പോൾ, അവർക്കു കാറുണ്ടായിരിക്കുമ്പോൾ അവൾ കാറിൽ ഓഫീസിൽ പോകുകയും അയാൾ നടന്നുപോകുകയും ചെയ്താൽ അവൾ നല്ല ഭാര്യ."

"നല്ല ഭർത്താവിനെ എങ്ങനെ മനസ്സിലാക്കാം?"

"ഭാര്യയും ഭർത്താവും രണ്ട് ഓഫീസുകളിൽ ജോലിയായിരിക്കുമ്പോൾ, കാണാൻ കൊള്ളാവുന്ന വേലക്കാരി വീട്ടിലുണ്ടായിരിക്കെ കൂടക്കൂടെ തലവേദന വന്നു വീട്ടിൽ ഉച്ചയ്ക്കുശേഷം എത്തുന്ന മനുഷ്യൻ നല്ല ഭർത്താവ്. വളരെ നല്ല ഭർത്താവ്."

"നിങ്ങൾ ആജാനുബാഹുവാണോ?"

"കാലിൻെറ മുട്ടുവരെ എത്തുന്ന കൈയോടുകൂടിയവൻ ആജാനുബാഹു. ഞാൻ സാഹിത്യസൃഷ്ടികളെ സമീപിക്കുമ്പോൾ സത്യത്തെ വലിച്ചുനീട്ടാറില്ല. അങ്ങനെ നീട്ടുന്നവർ ആജാനുബാഹുക്കളായിരിക്കും. നവീനനിരൂപകരുടെ കൈകൾ അളന്നുനോക്കു."

"ജീവിതത്തിലെ ഏററവും വലിയ നിർഭാഗ്യമേത്?"

"ദൗർഭാഗ്യമെന്നു പറയു. വിവാഹിതനായ മകൻെറ വീട്ടിലോ വിവാഹിതയായ മകളുടെ വീട്ടിലോ പെൻഷൻപററിയതിനുശേഷം ജീവിക്കുക എന്നത്. അങ്ങനെ ജീവിക്കുന്നവനു നേഴ്സറി സ്ക്കൂളിലേക്കുള്ള ദൂരം, റേഷനരി വില്ക്കുന്ന കടയിലേക്കുള്ള ദൂരം, പഞ്ചാര വില്ക്കുന്ന കടയിലേക്കുള്ള ദൂരം ഇവ ദിവസംതോറും കൂടിക്കൂടി വരും."

"നിങ്ങൾ നൂറിനു നൂറും സത്യസന്ധനാണോ?"

"അല്ലേയല്ല. കോളേജിൽ ജോലിയായിരിക്കുമ്പോൾ ഞാൻ എത്ര കുട്ടികൾക്കാണ് conduct certificate എഴുതിക്കൊടുത്തിട്ടുള്ളത്."

"പെൺകുട്ടി ഒററയ്ക്കു വരുമ്പോൾ വിജനപ്രദേശത്തുവച്ച് ഒരാൾ അവളുടെ നേരെ വന്നാൽ അവൾ വല്ലാതെ പേടിക്കില്ലേ?"
"ഇല്ല. എതിരേ വരുന്നത് തന്നെക്കാൾ സുന്ദരിയായ പെൺകുട്ടിയാണെങ്കിൽ അവൾ പേടിക്കും. വല്ലാതെ പേടിക്കും."



## സാഹിത്യചിന്ത

ഈ ശതാബ്ദത്തിലെ മഹനീയങ്ങളായ നാടകങ്ങളിൽ ഒന്നായിട്ടാണ് മില്ലറുടെ "സെയ്ൽസ്മാൻെറ മരണം" എന്നതു പരിഗണിക്കപ്പെടുന്നത്. ഞാനതു വായിച്ചിട്ടു വർഷങ്ങൾ ഏറെക്കഴിഞ്ഞിരിക്കുന്നു. വായിച്ച നാളിൽ അത്ര കേമമാണെന്ന് എനിക്കു തോന്നിയില്ല. ഐഡൻറിററി—അനന്യത—തകർന്നു തകർന്ന് ഒടുവിൽ ഇൻഷ്വറൻസ്പണം മകനു കിട്ടട്ടെ എന്നു തീരുമാനിച്ച് ആത്മഹത്യചെയ്ത ഒരു വില്ലി ലോമനെക്കുറിച്ചാണ് ആ നാടകമെന്ന് ഓർമ്മ എന്നോടു പറയുന്നു. ഒരുത്തൻെറ തകർച്ചയെ മില്ലർ സ്ഥൂലീകരിച്ച് പ്രതിപാദിച്ചു എന്നതാണ് നാടകത്തിൻെറ ദോഷമായി എനിക്കു തോന്നിയത്. സ്ഥൂലീകരണം വരുമ്പോൾ സത്യം അസത്യമാകും. ഈ ദോഷംതന്നെയാണ് ഏതൽ ഫ്യൂഗാഡ് 1990-ൽ പ്രസിദ്ധപ്പെടുത്തിയ My Children! My Africa! എന്ന നാടകത്തിനുമുള്ളത്. മിസ്ററർ എം ഒരു സ്ക്കൂളിൻെറ ഹെഡ്മാസ്ററാണ്. അദ്ദേഹം ഒരു വെള്ളക്കാരിപ്പെൺകുട്ടി ഇസബല്ലിനെയും കറുത്ത വർഗ്ഗക്കാരൻ തമിയെയും ഡിബേററിൽ പങ്കെടുപ്പിക്കുന്നു. രണ്ടുപേരുടെയും സാമർത്ഥ്യത്തിൽ സന്തോഷം തോന്നിയ എം അവരെ ക്വിസ് പരിപാടിയിൽ ഉൾപ്പെടുത്തുന്നു. മൂന്നുപേരും അന്യോന്യം മനസ്സുകൊണ്ടടുക്കുമ്പോൾ എമ്മിനെക്കുറിച്ചു തെററിദ്ധാരണ ഉണ്ടാകുന്നു. വിജ്ഞാനമാർജ്ജിക്കലിനും സത്യപ്രസ്താവത്തിനും പരമപ്രാധാന്യം കല്പിക്കുന്ന എം പൊലിസിനു വിപ്ളവകാരികളായ വിദ്യാർത്ഥികളെ ഒററിക്കൊടുത്തു എന്നതാണ് ആരോപണം. പൊലിസിനെ എം കണ്ടതു സത്യമാണെങ്കിലും അദ്ദേഹം ഒററിക്കൊടുക്കലുകാരനല്ല; ധർമ്മചിന്തയുടെ ശാശ്വതപ്രതീകമാണ്. അദ്ദേഹത്തിൻെറ ആ ഐഡൻറിററിയെ നശിപ്പിക്കാൻ തമിയും മററുള്ളവരും ശ്രമിച്ചിട്ടും ഫലമുണ്ടാകുന്നില്ല. രക്ഷപ്പെടാൻ മാർഗ്ഗമുണ്ടായിരുന്നിട്ടും അതു പ്രയോജനപ്പെടുത്താതെ സോക്രട്ടീസിനെപ്പോലെ അദ്ദേഹം വധകർത്താക്കൾക്കായി ഇരുന്നുകൊടുക്കുന്നു. ഈ കഥാപാത്രം ബൃഹദാകാരമാർന്നുപോയതുകൊണ്ട് അസത്യാത്മകമായി പരിണമിക്കുന്നു. ഏതൽ ഫ്യൂഗാഡിൻെറ രാഷ്ട്രവ്യവഹാരസിദ്ധാന്തത്തിനു യോജിച്ച വിധത്തിൽ അദ്ദേഹം നാടകത്തിലൂടെ ഒരു കൊലപാതകം നടത്തുകയാണ്. "The Road to Mecca" എന്ന അതിസുന്ദരമായ നാടകം രചിച്ച ഫ്യൂഗാഡാണ് ഇതുമെഴുതിയതെന്നു പറഞ്ഞാൽ വിശ്വസിക്കാനാവുകയില്ല. "കല്ലുകളും പെട്രോൾ ബോംബുകളും പൊലിസിൻെറ സായുധവാഹനങ്ങൾക്കകത്തു ചെല്ലുകില്ല. വാക്കുകൾക്കു അതിനു കഴിയും" എന്ന് എം വിദ്യാർത്ഥിയായ തമിയോടു പറയുന്നു. പക്ഷേ ആ വാക്കുകൾ—സുശക്തങ്ങളായ വാക്കുകൾ—ഏതൽ ഫ്യൂഗാഡിൻെറ കൈയിൽ അശക്തങ്ങളായിത്തീരുന്നു.

2. വാക്കുകൾകൊണ്ടു ചിത്രങ്ങൾ വരയ്ക്കാൻ നമ്മുടെ കവികൾക്കുള്ള പ്രാഗല്ഭ്യം സുവിദിതമാണ്. അതുകൊണ്ട് വെൺമണി, വള്ളത്തോൾ, കുഞ്ഞിക്കുട്ടൻ തമ്പുരാൻ ഇവരുടെ ശ്ളോകങ്ങൾ ഉദ്ധരിക്കേണ്ടതില്ല. അടുത്തകാലത്ത് ഞാൻ ഡബ്ള്യു.എച്ച്. ഓഡൻെറ "The Age of Anxiety—A Baroque Eclogue" വായിച്ചു. നാടകത്തിൻെറ രൂപത്തിൽ എഴുതിയ ആ കാവ്യത്തിൽ പദങ്ങൾകൊണ്ടുള്ള മനോഹരമായ ഒരു ചിത്രമുണ്ട്:-

"Peasant wives are pounding
Linen on stones by a stream
And a doctor's silk hat dances
On top of a hedge as he hurries
Along a sunken lane."

(Page 304. Collected Longer Poems—Faber)



ഡബ്ള്യു. എച്ച്. ഓഡൻ

## കഥകൾ

ഓഡൻെറ നാടകീയരൂപമാർന്ന കാവ്യത്തിൽ ഏകാന്തതയുടെ ദുഃഖമനുഭവിച്ച് ആധ്യാത്മിക സത്യം കണ്ടുപിടിക്കാൻ ശ്രമിക്കുന്ന ചില കഥാപാത്രങ്ങളെ കാണാം. സ്നേഹം സാക്ഷാത്കരിക്കാൻ കഴിയാത്തതാണ് ഒരു യുവാവിൻെറ ദുഃഖം. അയാൾ പറയുന്നു:-

"My mortal body
Has sinned on sofas; assigning to each
Points of pleasure, I have
pencilled on envelopes
Lists of my loves."

(Page 321)

ശ്രീ. ഇ.വി. ശ്രീധരൻ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ എഴുതിയ "ശരണം നാരായണീയം" എന്ന ചെറുകഥയിൽ സ്നേഹിക്കാൻ കഴിയാത്ത ഒരാളെ കാണാം. ഐസ്ക്രീം വാങ്ങിക്കൊടുത്ത ലക്ഷ്മിക്കുട്ടിയെ അതു കഴിക്കാതെ അയാൾ നിരാകരിക്കുന്നു, ബന്ധുക്കളെ അയാൾക്കു സ്നേഹിക്കാനാവുന്നില്ല. തന്നോടു നിഷ്കളങ്കമായ സ്നേഹമുള്ള ഒരു കൊച്ചുകുട്ടിയെപ്പോലും അയാൾ സ്നേഹമില്ലായ്മകൊണ്ടു വേദനിപ്പിക്കുന്നു. ഒടുവിൽ ആധ്യാത്മികത്വത്തിൽ വിലയം കൊള്ളാൻ പോവുകയാണ് അയാൾ. അവിടെയും അയാൾ പരാജയപ്പെടുകയേയുള്ളൂ. കാരണം അത്രകണ്ട് അയാളുടെ മനസ്സു ശൂന്യമാണ് എന്നതുതന്നെ. സമകാലികമനുഷ്യൻെറ ആന്തരശൂന്യതയെ ഒരു കഥാപാത്രത്തിലൂടെ ചിത്രീകരിക്കുകയാണ് ഇ.വി. ശ്രീധരൻ.

മഹനീയമായ പ്രേമം തീർച്ചയായുമുണ്ട് എന്നൊരു വിചാരം പണ്ട് എനിക്കുണ്ടായിരുന്നു. അതില്ലെങ്കിൽ ഷെയ്ക്സ്പിയർ "റോമിയോ ആൻഡ് ജൂലിയററ്" എഴുതിയത് എങ്ങനെ എന്നായിരുന്നു ഞാൻ എന്നോടുതന്നെ ചോദിച്ചത്. നമുക്ക് ഒരിക്കലും കാണാൻ കഴിയാത്തതിനെയാണ് കവികൾ കാണിച്ചുതരിക. തൻെറ നാടകത്തിലൂടെ ഷെയ്ക്സ്പിയർ മഹത്ത്വമാർന്ന പ്രേമത്തെ ചിത്രീകരിച്ചു. അതുകൊണ്ട് സംശയരഹിതമായി പറയാം മഹനീയമായ പ്രേമമുണ്ട്. പക്ഷേ ഇന്ന് എനിക്ക് ആ വിചാരമില്ല. "പൂവുപോലുള്ളൊരോമനക്കൗതുകം" മാത്ര

മഹനീയമായ പ്രേമം തീർച്ചയായുമുണ്ട് എന്നൊരു വിചാരം പണ്ട് എനിക്കുണ്ടായിരുന്നു. അതില്ലെങ്കിൽ ഷെയ്ക്സ്പിയർ "റോമിയോ ആൻഡ് ജൂലിയററ്", എഴുതിയത് എങ്ങനെ എന്നായിരുന്നു ഞാൻ എന്നോടുതന്നെ ചോദിച്ചത്, നമുക്ക് ഒരിക്കലും കാണാൻ കഴിയാത്തതിനെയാണ് കവികൾ കാണിച്ചുതരിക. തൻെറ നാടകത്തിലൂടെ ഷെയ്ക്സ്പിയർ മഹത്ത്വമാർന്ന പ്രേമത്തെ ചിത്രീകരിച്ചു. അതുകൊണ്ട് സംശയരഹിതമായി പറയാം മഹനീയമായ പ്രേമമുണ്ട്. പക്ഷേ ഇന്ന് എനിക്ക് ആ വിചാരമില്ല.



ഒക്താവ്യോ പാസ്

മാണ് അതെന്നും അതു യൗവനകാലത്തേ ഉണ്ടാവുകയുള്ളുവെന്നും ഞാൻ കരുതുന്നു. ദാമ്പത്യജീവിതത്തിലെ ആ കൗതുകം വിവാഹം കഴിഞ്ഞ് പതിനഞ്ചുദിവസത്തിനുശേഷം കെട്ടടങ്ങുന്നു. പിന്നെ അനുരഞ്ജനംകൊണ്ടേ ആ ജീവിതം നിലനിറുത്തിക്കൊണ്ടുപോകാൻ സാധിക്കൂ. അനുരഞ്ജനം സാദ്ധ്യമാകണമെങ്കിൽ ജീവിതത്തിന്റെ മാധുര്യംകലർന്ന ഭാഗങ്ങളും കയ്പുചേർന്ന ഭാഗങ്ങളും ഒരേമട്ടിൽ സ്വീകരിക്കണം. ഒരു സ്ത്രീ ജീവിതവൈഷമ്യങ്ങൾ പരിഹരിച്ചുകിട്ടാൻവേണ്ടി ഒരു മനഃശാസ്ത്രജ്ഞന്റെ അടുക്കലെത്തി. അവൾ കെയ്ക്ക് തിന്നുമോ എന്നു അയാളുടെ ചോദ്യം. തിന്നുമെന്നു മറുപടി കിട്ടിയപ്പോൾ കെയ്ക്കിന്റെ ഫ്രോസ്ററിങ്ങാണോ (പഞ്ചാരയും മുട്ടയും ചേർത്ത് മുകളിൽവച്ച ഭാഗം) അതിന്റെ താഴത്തെ ഭാഗമാണോ ആദ്യം കഴിക്കുന്നത് എന്ന് അയാൾ ചോദിച്ചു. ഫ്രോസ്ററിങ് കഴിച്ചിട്ടേ മറേറഭാഗത്തു പല്ലമർത്തൂ എന്ന് അവർ മറുപടി നല്കി. ചിലർ അങ്ങനെയാണ്. വേറെ ചിലർ അത്രകണ്ടു രുചികരമല്ലാത്ത താഴത്തെ ഭാഗം ആദ്യം കഴിച്ചിട്ട് മാധുര്യമേറിയ മുകൾഭാഗത്തേക്കു വരും. മററു ചിലർ രണ്ടും ഒരേസമയം കടിച്ചു ഉള്ളിലാക്കും: ഫ്രോസ്ററിങ് ആദ്യം കഴിക്കുന്നവർ ജീവിതത്തിന്റെ സുഖപ്രദമായ അംശം മാത്രം സ്വീകരിക്കുന്നവർ. താഴത്തെ ഭാഗം ആദ്യം കഴിക്കുന്നവർ സുഖപ്രദമായതിനെ പിന്നീട് അനുഭവിച്ച് സുഖാനുഭൂതി കൂട്ടാം എന്നു വിചാരിക്കുന്നവർ. രണ്ടും ഒരുമിച്ചു കഴിക്കുന്നവർ ജീവിതത്തിന്റെ എല്ലാ ഭാഗങ്ങളും ഒരേരീതിയിൽ സ്വീകരിക്കുന്നവർ. നമ്മളിൽ പലർക്കും ഇതിനു കഴിയില്ല. ഫ്രോസ്ററിങ് മാത്രം മതി എന്നു കരുതുന്നവരാണ് ഇക്കൂട്ടർ.

ശ്രീ. സതീഷ്ബാബു പയ്യന്നൂർ കലാകൗമുദിയിൽ എഴുതിയ "ഭാമാമുകുന്ദൻ കഥ വായിക്കുന്നു" എന്ന ചെറുകഥയിൽ ആദ്യമൊക്കെ ഫ്രോസ്ററിങ് തിന്നു ശീലിച്ച സ്ത്രീ ഒടുവിൽ ഭേദചിന്തകൂടാതെ കെയ്ക്കാകെ ഭക്ഷിക്കുന്നതിന്റെ ചിത്രം കാണാം. വേറൊരുതരത്തിൽ പറയാം. ദാമ്പത്യജീവിതത്തിന്റെ പ്രാരംഭകാലത്ത് ഭർത്താവുമായി അനുരഞ്ജനം തേടാത്തവൾ പില്ക്കാലത്ത് അതു തേടുന്നു. ജീവിതത്തിൽ വിജയം പ്രാപിക്കുന്നു. ജീവിതസ്പന്ദത്തെക്കാൾ ടെക്നിക്കിനാണ് ഇക്കഥയിൽ പ്രാധാന്യം. (കെയ്ക്കിന്റെ കഥ ഞാനേതോ ഇംഗ്ലീഷ് പുസ്തകത്തിൽ കണ്ടതാണ്.)

## ഒക്താവ്യോ പാസ്

1990-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ ഒക്താവ്യോ പാസ്സിന്റെ കാവ്യങ്ങൾ (1957 തൊട്ട് 1987 വരെയുള്ളത്) ലണ്ടനിലെ Paladin Grafton Books പ്രസാധനം ചെയ്തിരിക്കുന്നു. വിഖ്യാതമായ "Sunstone" തൊട്ട് ഏററവും പുതിയ കാവ്യമായ "A Tree Within" എന്നതുവരെ 669 പുറങ്ങളുള്ള ഈ ഗ്രന്ഥത്തിൽ ചേർത്തിരിക്കുന്നു. (വില £ 9 = 99. Spl. £ 4 = 95) പെൻഗ്വിൻ ബുക്ക്സ് 1979-ൽ പ്രസാധനം ചെയ്ത "Selected Poems" ഈ ഗ്രന്ഥത്തിന്റെ മുൻപിൽ നിഷ്പ്രഭമായിപ്പോകുന്നു.

ജീവിതം ഭ്രമജനകസ്ഥാനമാണെന്നും (labyrinth) അതിൽനിന്നു രക്ഷനേടാൻ അന്യനിൽ, തന്നെ സാക്ഷാത്കരിക്കണമെന്നും വിശ്വസിക്കുന്ന കവിയാണ് പാസ്. അന്യൻ നരകമാണെന്ന സാർത്രിന്റെ വിശ്വാസം അദ്ദേഹത്തിനില്ല. ആധ്യാത്മിക വിശുദ്ധി, സ്നേഹം, കവിത ഈ മൂന്നിലൂടെയുമാണ് അന്യനിൽ സാക്ഷാത്കാരം നേടി മനുഷ്യൻ സമ്പൂർണ്ണനാകുക. ഈ ചിന്താഗതിയുടെ കലാത്മകങ്ങളായ ആവിഷ്കാരങ്ങളാണ് പാസ്സിന്റെ കാവ്യങ്ങളെന്നു സാമാന്യപ്രസ്താവം നടത്താവുന്നതാണ്. പക്ഷേ ആസ്വാദനത്തിനു വഴങ്ങിത്തരുന്നവയല്ല അദ്ദേഹത്തിന്റെ കാവ്യങ്ങൾ. ഇമേജറിയെ സ്വന്തം നാട്ടിന്റെ ചരിത്രത്തോടു ബന്ധപ്പെടുത്തി സറീയലിസത്തിന്റെ ടെക്നിക്കിലൂടെ സ്ഫുടീകരിക്കുന്ന കാവ്യങ്ങൾ ആവർത്തിച്ചുള്ള പാരായണത്തിനുശേഷവും അനഭിഗമ്യങ്ങളായി വർത്തിക്കുന്നു. വിരളമായി അത് സ്പഷ്ടതയോടെ വിരാജിക്കുന്നുമുണ്ട്.

നക്ഷത്രങ്ങൾ നിറഞ്ഞ രാത്രിയുടെ ഉദാത്ത സൗന്ദര്യം ആസ്വദിക്കുന്ന കവി കള്ളിച്ചെടികളും മുള്ളുകളും പാറക്കെട്ടുകളുമുള്ള ലോകത്തു നില്ക്കുകയാണെന്ന് പെട്ടെന്ന് മനസ്സിലാക്കുന്നു. ഉടനെ അദ്ദേഹം ചോദിക്കുന്നു:-

"Tell me, drouth, tell me, burnt earth,
earth of ground bones, tell me
agonized moon:
is there no water,
is there only blood, only dust, only
naked footsteps on the thorns."

തുടർന്നു വരുന്ന എല്ലാ വരികളും ഇതുപോലെ സുശക്തങ്ങളാണ്. നമ്മുടെ ലോകത്തിന്റെ ഗർഹണീയതയെ വ്യഞ്ജിപ്പിക്കുന്നതാണ്. (ഇക്കവിത പെൻഗ്വിൻ പ്രസാധനത്തിൽനിന്ന്) സമ്പൂർണ്ണമായ ആസ്വാദനമുണ്ടായാലും ഇല്ലെങ്കിലും ഈ Paladin പ്രസാധനം കവിതയിൽ താൽപര്യമുള്ളവരുടെ കൈയിൽ ഉണ്ടായിരിക്കേണ്ടതാണ്.

## ശ്രീരേഖ

ഇന്മനാ കവിയാണ് ശ്രീ. ശ്രീരേഖ. അദ്ദേഹം അർഹിക്കുന്ന രീതിയിൽ കീർത്തി കിട്ടിയിട്ടില്ല എന്നത് എന്നെ വേദനിപ്പിക്കുന്നു. ഇന്നു മഹായശസ്സ് ആർജ്ജിച്ച് വിരാജിക്കുന്ന പല കവികൾക്കുള്ളതിനെക്കാൾ കാവ്യശക്തി അദ്ദേഹത്തിനുണ്ട്. ദേശാഭിമാനി വാരികയിൽ അദ്ദേഹം എഴുതിയ "ഗുഹൻ" എന്ന കാവ്യം ഏകാന്തത്തിലിരുന്നു പ്രിയപ്പെട്ട വായനക്കാർ ഉറക്കെ വായിച്ചുനോക്കുക. കാവ്യത്തിന്റെ ലയത്തിൽ അവർ ആമജ്ജനംചെയ്ത് അസുലഭാനുഭൂതിക്കു വിധേയരാകും. ആ ലയം സത്യത്തിന്റെ തേജോമയമായ മണ്ഡലത്തിൽ അവരെ കൊണ്ടുചെല്ലും.

വാല്മീകിരാമായണത്തിലും അധ്യാത്മരാമായണത്തിലും പ്രതിപാദിക്കപ്പെട്ട ഒരു വിഷയത്തെ അവലംബിച്ചു കാവ്യം രചിക്കുന്ന ശ്രീരേഖ അതിനെ സമകാലികമായ സംഭവങ്ങളോടു കൂട്ടിയിണക്കി അനുവാചകരെ ചിന്തയുടെ തീരത്തിലേക്കു നയിക്കുന്നു. അവിടെ കുറച്ചുനേരം നിന്നിട്ട് കാവ്യത്തിന്റെ ലയത്തിലൂടെ വികാരസമുദ്രത്തിലേക്കു അവർ ഒഴുകിപ്പോകുന്നു. ഒഴുകിപ്പോകുന്ന സഹൃദയൻ കയങ്ങളിൽ ആണ്ടുപോകുന്നില്ല. ആ തരംഗപരമ്പരകളിലൂടെ വീണ്ടും ചിന്തയുടെ തീരത്ത് എത്തുന്നു. അവിരാമമായ സഞ്ചാരം. ശ്രീരേഖയുടെ ആശയവിശേഷത്തോടു യോജിക്കാത്തവർപോലും ഇക്കാവ്യം ആർജ്ജവമാർന്നതാണെന്നും അതുകൊണ്ടുതന്നെ കലാപരമായ ദൃഢപ്രത്യയം ഉളവാക്കുന്നതാണെന്നും സമ്മതിക്കും.

ത്രേതായുഗത്തിൻ നിലവറയിൽപ്പെട്ടു
കാണാതെ മൂടിക്കിടന്നൊരിത്താളുകൾ
തട്ടിക്കുടഞ്ഞു മഷിയിട്ടയോദ്ധ്യയിലെത്തിക്ക
കണ്ണുള്ളവർക്കു വായിക്കുവാൻ.

കണ്ണുള്ളവർ ശ്രീരാമൻ ആയിരുന്നെന്നു ഗ്രഹിക്കും. കണ്ണുള്ളവർ ശ്രീരേഖയുടെ കാവ്യം വായിച്ച് കവി അർഹിക്കുന്ന രീതിയിൽ അദ്ദേഹത്തെ മാനിക്കും.

## നിർവ്വചനങ്ങൾ

(ബുദ്ധിമാനായ ശ്രീ. എം.പി. നാരായണപിള്ള ഒരിക്കൽ ദയാപൂർവം എന്റെ വീട്ടിൽ വന്നു. പലതും സംസാരിച്ച കൂട്ടത്തിൽ അദ്ദേഹം പറഞ്ഞു സാഹിത്യവാരഫലത്തിൽ പതിവായി നിർവ്വചനങ്ങൾ വേണമെന്ന്. അദ്ദേഹത്തിന്റെ നിർദ്ദേശം സ്വീകരിച്ചു ചിലതു കുറിക്കട്ടെ.)

വയറുപിഴപ്പ്:- കൃതി നന്നായില്ലെന്നു നിരൂപണത്തിൽ പ്രവർത്തിക്കുന്നവൻ പറഞ്ഞാൽ ഉടനെ അയാളുടെ രചനയ്ക്കു ഗ്രന്ഥകാരൻ നല്കുന്ന വിശേഷണം.

കഴുത്ത്:- നിരൂപകനു കവിയെ ശ്വാസംമുട്ടിക്കാനും കവിക്കു നിരൂപകനെ ശ്വാസംമുട്ടിക്കാനും വേണ്ടി ഞെക്കിപ്പിടിക്കാനുള്ള ഒരവയവം.

കൊലപാതകം:- പഞ്ചാബിലെ നിത്യസംഭവങ്ങളെ അവലംബിച്ചുനോക്കുമ്പോൾ നിയമാനുസാരിയായി പ്രഖ്യാപിക്കപ്പെടാവുന്ന ഒരു നിസ്സാര പ്രവർത്തനം.

സിററി ട്രാൻസ്പോർട്ട് ബസ്സ്:- കാലത്ത് എട്ടുമണിതൊട്ട് കാലത്തു പതിനൊന്നു മണിവരെ പൊലിസിന്റെ കണ്ണുവെട്ടിച്ച് ഏതു കൊലപാതകിക്കും നിർഭയം തൂണുപോലെ നില്ക്കാൻ സൗകര്യം നല്കുന്ന ഒരു സ്ഥലം. (ആൾക്കൂട്ടം അയാളെ 'ആച്ഛാദനം' ചെയ്തുകൊള്ളുമെന്ന് അർത്ഥം.)

അടപ്പായസം:- നിശ്ശബ്ദമായ വിവാഹസദ്യപ്പന്തലിനെ പെട്ടെന്നു വൾഗറായ ശബ്ദത്തിലേക്കു കൊണ്ടുചെല്ലുന്ന ഒരു സാധനം.

സാരി:- അനാകർഷകമായ മുതുകുള്ളവർക്ക് അതു പുതച്ചു മറയ്ക്കുവാൻ ഉപകരിക്കുന്ന ഒരു തുണിക്കഷണം.

ബ്രീഫ്കെയ്സ്:- എല്ലാപ്പിഎച്ച്ഡിക്കാർക്കും കൊണ്ടുനടക്കാനുള്ള ഒരുപകരണം.

സിഗ്ററ്റ്:- ക്യാൻസർ സ്ററിക് (സ്വന്തമല്ല ഈ നിർവ്വചനം.)

വാഗ്മി:- ചിന്താദാരിദ്ര്യത്തെ അനർഗ്ഗളവാക്യപ്രവാഹംകൊണ്ടു മൂടിവയ്ക്കുന്നവൻ.

കവിത:- ചങ്ങമ്പുഴ കൃഷ്ണപിള്ള എഴുതിയത്.

## സർഗ്ഗാത്മകത്വം

മുൻപ് ബന്ധമില്ലാതിരുന്ന അനുഭവത്തിന്റെ മാനങ്ങളെ ബന്ധപ്പെടുത്തുകയും മനുഷ്യനെ മാനസികപരിണാമത്തിന്റെ ഉന്നതതലത്തിൽ എത്തിക്കുകയും ചെയ്യുന്നതാണ് സർഗ്ഗാത്മകപ്രവർത്തനമെന്നു കൊയ്റ്റ്സ്ളർ "The Act of Creation" എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. ഇനി എഴുതുന്നത് അദ്ദേഹത്തിന്റെ അഭിപ്രായമല്ല. ഒരനുഭവത്തെ കൂടുതൽ സമ്പന്നമാക്കാൻ വേണ്ടി സത്യത്തെ അതിന്റെ അഗാധതയിൽ ചിത്രീകരിക്കുന്നതും സർഗ്ഗപ്രവർത്തനമാണ്.

"ഒന്നു നടുങ്ങി ഞാൻ; ആ നടുക്കംതന്നെ
മിന്നു മുഡുക്കളിൽ ദൃശ്യമാണിപ്പൊഴും"

എന്നു വായിക്കുമ്പോൾ സത്യത്തെ അതിന്റെ ആഴത്തിൽ നമ്മൾ കാണുന്നു.



കൊയ്റ്റ്സ്ളർ

മുമ്പ് ബന്ധമില്ലാതിരുന്ന അനുഭവത്തിന്റെ മാനങ്ങളെ ബന്ധപ്പെടുത്തുകയും മനുഷ്യനെ മാനസികപരിണാമത്തിന്റെ ഉന്നതതലത്തിൽ എത്തിക്കുകയും ചെയ്യുന്നതാണ് സർഗ്ഗാത്മകപ്രവർത്തനമെന്നു കൊയ്റ്റ്സ്ളർ "The Act of Creation" എന്ന ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്നു. ഇനി എഴുതുന്നത് അദ്ദേഹത്തിന്റെ അഭിപ്രായമല്ല. ഒരനുഭവത്തെ കൂടുതൽ സമ്പന്നമാക്കാൻവേണ്ടി സത്യത്തെ അതിന്റെ അഗാധതയിൽ ചിത്രീകരിക്കുന്നതും സർഗ്ഗപ്രവർത്തനമാണ്.

## കഥയും നമ്മളും

29-ാംപേജിൽ നിന്നുംതുടർച്ച

ധാരാളം. കഥ അതിന്റെ വഴിക്ക്, പൊന്തക്കീഴിലൊളിഞ്ഞ് നിർത്താതെ ഇഴയുന്ന പാമ്പിന്റെ ഇരതേടിയുള്ള യാത്രപോലെ, പൊയ്ക്കൊണ്ടേയിരിക്കും. പെട്ടെന്നാണ് ഇരപിടുത്തും. ഒരു ചാട്ടം. ഒരു കൊത്ത്. ഒരു വിഴുങ്ങൽ. കഥയുടെ ഉദ്ദോഗവും ഇതു തന്നെ. കഥ പാമ്പിനെപ്പോലെ ഒരു ഒളിജീവിയാണ്. മയിലിനെപ്പോലെ പത്തിവിരിച്ചു നിന്നാടുന്നത് കഥയല്ല, ആട്ടമാണ്. കഥയുടെ സ്വഭാവം ഒളിവും മറവും പതുമ്മലും പൊടുന്നനവെയുള്ള വെളിച്ചപ്പെടലുമാണ്; രഹസ്യം.

ദൈവത്തെപ്പോലെ ചെയ്യുന്ന സൂത്രപ്പണികൾ. ഇതുകൊണ്ടാണ് ദൈവത്തെ പേരുവിളിച്ച് ദൈന്യത പ്രകടിപ്പിക്കുന്ന മലയാളത്തിലെ കഥാപ്പൂതുമകൾ എന്നെ വിവർണ്ണനാക്കുന്നത്. ഞങ്ങൾ ക്രിസ്ത്യാനികളോട് യേശു എന്ന ആശാരിയുവാവ് പറഞ്ഞത്, "നീ പ്രാർത്ഥിക്കുമ്പോൾ നിന്റെ ഉള്ളറയിൽ കയറി നിന്റെ വാതിലടച്ച് അവിടെ അദൃശ്യനായി വസിക്കുന്ന നിന്റെ പിതാവിനോട് പ്രാർത്ഥിക്കുക," എന്നാണ്. മറിച്ചുചെയ്യുന്നത് ദൈവത്തെ ഒരുതരം ഉപയോഗിക്കലും പ്രദർശിപ്പിക്കലുമായി എനിക്കു തോന്നുന്നു. അത് കഥയ്ക്കു ചേരുന്നതല്ല. പ്രഭാകരന്റെ കഥകളെ അപഗ്രഥിക്കാൻ, ഞാനൊരു സാഹിത്യവിദഗ്ദ്ധനല്ലാത്തതിനാൽ, അറിഞ്ഞുകൂട. പക്ഷേ, അവയിലെ സത്യമുള്ള ദൈവശാസ്ത്രവും മനുഷ്യശാസ്ത്രവും ഞാൻ കാണുന്നു. അവയുടെ ഒളിയലും പരുങ്ങലും ചാട്ടവും ഇരപിടിക്കലും ഞാൻ കാണുന്നു. അവയിലൂടെ ദൈവം വേഷം മാറിനടക്കുന്നതും ഞാൻ ശ്രദ്ധിക്കുന്നു. ഇരുപത്തിയേഴു കൊല്ലം കഥാകാരനായി ഇരുന്നിട്ട് എനിക്ക് ചെയ്യാൻ കഴിയാതെപോയവ പ്രഭാകരൻ അനായാസമായി ചെയ്യുന്നത് ഞാൻ കാണുന്നു.

പ്രഭാകരന്റെ ഈ കഥകൾക്ക് അവതാരികയോ പരിചയപ്പെടുത്തലോ ആവശ്യമില്ല. അദ്ദേഹത്തെപ്പോലെ പ്രതിഭാശാലിയായ ഒരു കഥാകാരനെ തന്റെ കൃതിക്ക് ഒരു അവതാരിക അന്വേഷിപ്പിക്കുന്നത് എന്താണ്? കഥ ഇന്ന്, അത്രമാത്രം, തൊട്ടാൽ പൊട്ടുന്ന ഒരു നിഴലാണ്. കഥപറയുന്നവരുടെ ആത്മവിശ്വാസം തട്ടിയാൽ പൊടിയുന്ന ഒന്നാണ്. ഏഷ്യയിലെ കഥ ചരിത്രത്തിന്റെ വ്രണമേറ്റ ഒന്നാണ്. ചരിത്രത്തിന്റെ നീളവും പരപ്പും വർദ്ധിക്കുമ്പോൾ കഥയുടെ ഇരപിടുത്തത്തിന്റെ മേഖലയും പരക്കേണ്ടതാണ്. പക്ഷേ, ഏഷ്യക്കാരന്റെ ചരിത്രം കഥയെ ഞെരുക്കുന്ന ഒരു ഭാരമായിത്തീർന്നതുപോലെ. കഥ ചുരുങ്ങിച്ചുരുങ്ങിവരേണ്ട ഒന്നല്ല. ആയിരത്തൊന്ന് രാവുകളിൽ നിന്ന് പതിനായിരത്തൊന്ന് രാപകലുകളിലേക്ക് പടർന്ന് പന്തലിക്കേണ്ട ഒന്നാണ്. പക്ഷേ, ഇന്ന് വ്യവസ്ഥാപിത സാഹിത്യത്തിന്റെ കളങ്ങളിലൊന്നിൽ അന്യപ്പെട്ടുനില്ക്കുന്ന ഒരു അസ്വസ്ഥരൂപമാണ് കഥ. അത് അന്തർമുഖമായി, മടിച്ച്, മരവിച്ച് നിലകൊള്ളുകയാണ്. ഇന്നത്തെ എഴുത്തുകാരന്റെ അരക്ഷതാബോധത്തിന് ഒരു പ്രധാന കാരണമിതാണ്—അർത്ഥവത്തായ ഒരു 'ക്രിട്ടിക്കൽ ക്ലൈമറ്റി'ന്റെ അഭാവം. അതുകൊണ്ടാണ് ആമുഖമാവശ്യമില്ലാത്ത തന്റെ കഥകൾക്ക് അവതാരിക തേടാൻ എൻ. പ്രഭാകരൻ നിർബ്ബന്ധിതനാകുന്നത്.

എൻ. പ്രഭാകരന്റെ കഥാസമാഹാരത്തിനെഴുതിയ അവതാരികയിൽ നിന്ന്